# കലാകൗമുദി

ഡിസംബർ 23, 1984 വില: 1 രൂപ 80 പൈസ



Printer & Publisher: M.S. Sreenivasan
Printed at S.T. Reddiar & Sons,
Ernakulam.

Postal Address:
Kala Kaumudi Group of Publications,
Kaumudi Buildings, Pettah,
Trivandrum 695 024.

Journals of the Kala Kaumudi Group of Publications:

1. **Kala Kaumudi** (Weekly)
2. **Film Magazine** (Weekly)
3. **Katha** (Fortnightly)
4. **Trial** (Fortnightly)

## 484

### സ്പെഷ്യൽ റിപ്പോർട്ട്



### സ്പെഷ്യൽ ഫീച്ചർ



### ആത്മകഥ



### നോവൽ





**മുഖചിത്രം**

ഭോപാൽ ദുരന്തം

ഡിസൈൻ: ശ്രീ. എസ്. രാജേന്ദ്രൻ

# ഭോപാലിൽ കീടങ്ങളെപ്പോലെ പിടഞ്ഞു മരിച്ച മനുഷ്യർ

**ഒരിററു് ശ്വാസത്തിനുവേണ്ടി പിടഞ്ഞുവീണു മരിക്കുന്നവർ. കാഴ്ച നഷ്ടപ്പെട്ടു് ദീനമായി വിലപിക്കുന്നവർ. വിജനഭീകരതയിൽ മരണത്തിൻെറ കാലൊച്ച നിറഞ്ഞ ദിവസങ്ങൾ—എനിക്കു് ആ ദിവസങ്ങൾ ഒരിക്കലും മറക്കാനാവില്ല. എൻെറ രാത്രികളെ പീഡിപ്പിക്കുന്ന ആ ഓർമ്മകളുമായി ഈ ജീവിതകാലം മുഴുവൻ എനിക്കു് തള്ളിനീക്കേണ്ടി വരും—ഭോപാലിൽ നിന്നു് ശ്രീ. പി. ഫസിലുദീൻ എഴുതുന്നു.**

## പി. ഫസിലുദ്ദീൻ

# ലോകം കണ്ട ഏററവും ഭീകരമായ വിഷവാതക ദുരന്തം

എങ്ങനെയാണു് അതു പറയേണ്ടതു്. എങ്ങനെ പറഞ്ഞാലും അതു ശരിയായി വരില്ല, അത്ര ഭീകരമാണു് ആ അവസ്ഥ. അത്ര ദാരുണമാണു് ആ കാഴ്ചകൾ. നേരിട്ടു കണ്ടാലല്ലാതെ പൂർണ്ണമായി മനസ്സിലാകില്ല. എന്നേയും നിങ്ങളേയുംപോലുള്ളവർക്കു്. അല്ല; നമ്മെക്കാളും ആരോഗ്യമുള്ളവർക്കുപോലും. നേരേ ശ്വാസംവിടാനാകാതെ നിലത്തുവീണു് പിടയുന്ന കാഴ്ച. എങ്ങനെയെങ്കിലും ഒന്നു സഹായിക്കണേ എന്നു കേഴുന്നു. പരമദയനീയമായ നോട്ടം. ആ കണ്ണുകൾ അതിനിടയിൽ പലവട്ടം ഉരുണ്ടു മറയുന്നു. തറ പിളർക്കുമാറുള്ള കൈകാലിട്ടടി. എന്തോ പറയാനുള്ള ശ്രമം. വായിൽ നുരയും പതയും നിറയുന്നു. ഒപ്പം ഇരുകണ്ണുകളിൽനിന്നും കണ്ണുനീർ കുടുകുടാ ചാടുന്നു. അരക്കെട്ടിൻെറ ഭാഗത്തു് എവിടെന്നോ രക്തപ്രവാഹം. ഞൊടിയിടയിൽ, ആ ശരീരം നിവരുന്നു. പെട്ടെന്നു് ആ മനുഷ്യൻ നിശ്ചലനാകുന്നു. അപ്പോഴും വെളിച്ചം കെട്ട ആ കണ്ണുകളിൽ യാചനാഭാവം നിറഞ്ഞു നില്ക്കുകയായിരിക്കും. ആ രംഗം താങ്ങാനാകാതെ നിങ്ങൾ കണ്ണുകൾ അടയ്ക്കുന്നു. മററെങ്ങോട്ടെങ്കിലും നോക്കി മനസ്സിനെ നിയന്ത്രിക്കാമല്ലോ എന്ന ചിന്തയിൽ എങ്ങോട്ടോ നോക്കി കണ്ണുതുറക്കുന്നു. അപ്പോഴും കൺമുമ്പിൽ മനുഷ്യൻെറ മരണവെപ്രാളം. എങ്ങോട്ടു് നോക്കിയാലും ഇതുതന്നെ രംഗം. പത്തു മിനിട്ടിനുള്ളിൽ ഇങ്ങനെ പത്തുപതിനഞ്ചുപേർ പിടഞ്ഞു മരിക്കുന്നു. അത്രദാരുണമായി, നിങ്ങളുടെ കൺമുമ്പിൽവച്ചു്, നിങ്ങളോടു് സഹായം ചോദിച്ചിട്ടും, നിങ്ങൾക്കു് ഒന്നും ചെയ്യാനാകാതെ അവർ മരിച്ചുവീഴുന്നതു കണ്ടു് തരിച്ചു് നില്ക്കേണ്ടി വരുന്നു. മനസ്സിനെയാകെ കലക്കിമറിക്കുന്ന ഈ ദയനീയചിത്രങ്ങൾ കാണേണ്ടെന്നുവച്ചു് ആ സ്ഥലം വിട്ടാലോ. നിങ്ങളുടെ കാലടികൾക്കു ചുററും ഇതുപോലെ പിടഞ്ഞടിച്ചുവീണു് മരിച്ചവർ മാത്രം. അല്ലെങ്കിൽ പ്രാണവേദന സഹിക്കാനാകാതെ വെപ്രാളം. ആശുപത്രിയിലെ എമർജൻസിവാർഡുകളിൽ വിശാലമായ വരാന്തയിൽ എങ്ങും മരണവും മരണവെപ്രാളവും.

ദുരന്തം: പ്രസിദ്ധ കാർട്ടൂണിസ്റ്റ് സുധീർദാറിൻെറ ദൃഷ്ടിയിൽ




അവിടെങ്ങും നില്ക്കാനാകാതെ പുറത്തേക്കു് വരുമ്പോഴോ! ഇനി ജീവിച്ചിട്ടു് കാര്യമില്ല എന്ന രീതിയിൽ ചിലർ വാവിട്ടു് നിലവിളിക്കുന്നു. നിലത്തുവീണു് നെഞ്ചിലടിച്ചു കരയുന്നു. ആരുടെയൊക്കെയോ പേരുകൾ അവർ വിളിക്കുന്നു. അവ്യക്തമായ രീതിയിൽ. വിളികേൾക്കാൻ ആരുമില്ല. നേരേ ചൊവ്വേ ശ്വാസം വിടാൻ കഴിയാത്ത അവസ്ഥയിലാണു് ആ വിളി. ഹൃദയമുള്ളവർക്കു് കേട്ടുനില്ക്കാനാകാത്ത ദയനീയമായ വിളി. അവരിൽ ചിലർ പിന്നെ മിണ്ടാതെ തളർന്നു് വീഴുന്നു. അങ്ങനെ കിടന്നു് അവർ മരിക്കുന്നു.

ഇതെല്ലാം കണ്ടു് നിങ്ങൾ അനങ്ങാനാകാതെ നില്ക്കുമ്പോഴാണു്, നിങ്ങളുടെ മുതുകിൽ ഒരു ചെറിയ തട്ടു്. ''കമോൺ, നിങ്ങൾ ഇങ്ങനെ ആയാലോ?'' ആ വാക്കുകൾ ഉച്ചരിച്ചതു് നിങ്ങളെ എമർജൻസി വാർഡിലേക്കു് കൂട്ടിക്കൊണ്ടുപോയ ഡോക്ടർ ഫറൂക്കി ആണു്. പരിഷ്കാരിയായ ഒരു ഡോക്ടർ. നിങ്ങളുടെ മൗനത്തിൻെറ അർത്ഥം മനസ്സിലാക്കിയ മദ്ധ്യവയസ്സനായ ഡോക്ടർ പറയുന്നു: ''പതിനാറുവർഷമായി ഞാൻ ഡോക്ടറായി ജോലിനോക്കുന്നു. പലതരം മരണങ്ങൾക്കും ഞാൻ സാക്ഷ്യം വഹിച്ചിട്ടുണ്ടു്. മരണം കണ്ടു് മരവിച്ചുപോയ മനസ്സുള്ളവരാണു് ഡോക്ടറന്മാർ എന്നു് നിങ്ങൾ പറയുമല്ലോ. സാധാരണഗതിയിൽ ഞാൻ അത്തരക്കാരനാണു്. എന്നാൽ, എനിക്കു് ഇതൊന്നും കാണാനുള്ള മനക്കരുത്തില്ല. ഒരുദിവസം എത്രപേർ പിടഞ്ഞു വീണു മരിക്കുന്നതു കണ്ടുനില്ക്കാൻ കഴിയും!'' അതുവരെ ഒരു അരച്ചുവടു് പിറകെവന്ന ആ ഡോക്ടർ പെട്ടെന്നു് എൻെറ മുമ്പിൽ നടന്നു കയറി എന്നെ പിടിച്ചു നിറുത്തി എൻെറ മുഖത്തുനോക്കി ഒരു ചോദ്യം: ''നിങ്ങൾ, മലയാളികൾ വളരെ പ്രബുദ്ധതയുള്ളവരല്ലേ. ഇവിടത്തെ മരണത്തിൻെറ തോതു് നിങ്ങൾക്കൊന്നു് ഊഹിച്ചു പറയാൻ കഴിയുമോ?'' മൗനമല്ലാതെ എന്തു മറുപടി!

പിന്നെ ഞങ്ങൾ സംസാരിക്കുന്നതു് അദ്ദേഹത്തിൻെറ ഔദ്യോഗിക റൂമിൽ വച്ചാണു്. ''നോക്കൂ'', അദ്ദേഹം പറഞ്ഞു. ''കഴിയുമെങ്കിൽ ഇവിടെനിന്നൊന്നും ഒന്നും കഴിക്കരുതു്. ഈ വാതകത്തിൻെറ സംഹാരശക്തിയെക്കുറിച്ചു്, അനുഭവത്തിൻെറ വെളിച്ചത്തിൽ എനിക്കു് എൻേറതായ സംശയങ്ങളുണ്ടു്.'' എൻെറ ഭോപാലിലെ ഒരു സുഹൃത്തിൻെറ പേരു പറഞ്ഞിട്ടു്, ഫറൂക്കി തുടർന്നു: ''ഞങ്ങളുടെ അവിടെങ്ങും ഈ വാതകം എത്തിയില്ല. കഴിക്കുമെങ്കിൽ ആ വീട്ടിൽപ്പോയി കിട്ടുന്നതു കഴിക്കുക, പോകുന്നതുവരെ.'' എന്നിട്ടു് അദ്ദേഹം അവിടെ വച്ചിരുന്ന ഒരു ടിഫിൻബോക്സ് തുറന്നു. ജാം പുരട്ടിയ എട്ടുകഷണം റൊട്ടികൾ. ഉച്ചയ്ക്കു് രണ്ടരമണിയായിരുന്നു സമയം. അതിൽപകുതി എനിക്കുതന്നു. അദ്ദേഹം വീട്ടിൽനിന്നും ഒരു ഫ്ളാസ്കിൽ കൊണ്ടുവന്ന ഒരു ചായയുടെ പകുതിയും. ''ഇപ്പോൾ ഇതു കഴിച്ചു് വിശപ്പു് അടക്കുക. ഈ ദുരന്തത്തിൻെറ മററു ചില വശങ്ങൾ കൂടി നിങ്ങൾ മനസ്സിലാക്കേണ്ടതുണ്ടു്,'' എന്നിട്ടദ്ദേഹം ബെല്ലടിച്ചു് തൻെറ സ്റ്റാഫിൽപ്പെട്ട ഒരാളെ വിളിച്ചു പറഞ്ഞു: ''ഇതു് എൻെറ ഒരു പത്രപ്രവർത്തക സുഹൃത്താണു്. ഇദ്ദേഹത്തെ പ്രധാനിൻെറ അടുത്തേക്കു കൊണ്ടുപോകൂ.'' എന്നിട്ടു് എന്നെ നോക്കി അദ്ദേഹം തുടർന്നു: ''ഞാൻ അല്പം തിരക്കിലാണെന്നു് അറിയാമല്ലോ. കഴിയുമെങ്കിൽ പിന്നെ വീട്ടിൽ വച്ചു കാണാം.'' അദ്ദേഹം ഉടൻതന്നെ എമർജൻസിവാർഡിലേക്കു പാഞ്ഞു.

ആറാം വാർഡിലെ ഒരു ഇൻ–പേഷ്യൻറും ആണു് പ്രധാൻ. ദുരന്തത്തിൻെറ മറെറാരു ഇര. ചുവന്നു് വിങ്ങിവീർത്ത കൺതടങ്ങൾ. സ്ഥലത്തെ അറിയപ്പെടുന്ന ഒരു മാന്യനാണു്, അമ്പതോളം വയസ്സു തികഞ്ഞ ആരോഗ്യവാനായ ആ മനുഷ്യനെന്നു് മനസ്സിലാക്കാൻ പ്രയാസമില്ല. പരിചയപ്പെടുത്തൽ കഴിഞ്ഞിട്ടും മുഖം കുനിച്ചു മിണ്ടാതിരുന്ന പ്രധാൻ അല്പസമയം കഴിഞ്ഞു് പൊട്ടിക്കരയാൻ തുടങ്ങി. ഒരു ഭ്രാന്തനെപ്പോലെ ഇടയ്ക്കിടെ കണ്ണുകളുയർത്തി ചുററും നിൽക്കുന്നവരെ ഒന്നൊന്നായി മാറിമാറി നോക്കും. വീണ്ടും കണ്ണുകൾ താഴ്ത്തി മുഖം പൊത്തി പൊട്ടിക്കരയും. അരമണിക്കൂർ ശ്രമിച്ചിട്ടും ഒരക്ഷരം അയാൾ മിണ്ടിയില്ല, കരഞ്ഞതല്ലാതെ. അദ്ദേഹത്തെ തിരഞ്ഞു പിടിച്ചെത്തിയ ഒരു ബന്ധുവാണു് ആ കഥ പറഞ്ഞതു്. പതിവുപോലെ അർദ്ധരാത്രിയോടുകൂടിയായിരുന്നു, ഡിസംബർ രണ്ടാം തീയതി രാത്രിയും പ്രധാൻ വീട്ടിലേക്കു മടങ്ങിയതു്. കാർ ഷെഡ്ഡിൽ കയററിയിട്ടു് പ്രധാൻ വീട്ടിൽ കയറി. വസ്ത്രം മാറി. അമ്മയും ഭാര്യയും കുട്ടികളും ഉറങ്ങിയിട്ടില്ല. പെട്ടെന്നു് തെരുവിൽ ബഹളം. ആളുകൾ നാലുപാടും ഓടുന്നു. പ്രധാൻ പുറത്തിറങ്ങി നോക്കി. കാർബൈഡു് ഫാക്ടറി പൊട്ടിത്തെറിച്ചുവെന്നു് ആരോ പറഞ്ഞു. ഓടിപ്പോകുന്ന മിക്കപേരും ചുമയ്ക്കുന്നു. ഛർദ്ദിക്കുന്നു. പെട്ടെന്നു് ദുർഗന്ധത്തോടുകൂടിയ വായു ശ്വസിച്ചു് പ്രധാനും ചുമയ്ക്കാൻ തുടങ്ങി. മുഖം പൊത്തി പ്രധാൻ വീട്ടിലേക്കോടി. ജനങ്ങളാകെ ഇളകിയോടുന്നതു് എന്തിനെന്നു് അറിയാൻ പ്രധാൻെറ കുടുംബാംഗങ്ങളും പുറത്തിറങ്ങി നിൽക്കുകയായിരുന്നു. പെട്ടെന്നു് അവരും ചുമച്ചുതുടങ്ങി. ചിലർ ശ്വാസം വിടാനാവാതെ വിമ്മിട്ടപ്പെട്ടു. പ്രധാൻ പെട്ടെന്നു് വീട്ടിൽ ഓടിക്കയറി കാറിൻെറ താക്കോലെടുത്തു ഷെഡ്ഡു് തുറന്നു വണ്ടി പുറത്തെടുത്തു. അപ്പോഴേക്കും കണ്ണിൻെറ കാഴ്ച കുറയുന്നതുപോലെ. അല്പം എരിച്ചിലും. അമ്മയെ വിളിക്കാൻ പോയപ്പോൾ, അമ്മ നിലത്തു കിടക്കുന്നു. അവരെ താങ്ങിയെടുക്കാൻ ശ്രമിക്കുന്ന ഭാര്യയ്ക്കും നേരെ നില്ക്കാൻ കഴിയുന്നില്ല. പ്രധാൻ അവരെ ഓരോരുത്തരെയായി കാറിൽക്കയററി. അസ്വസ്ഥത മൂലം നിലവിളിച്ചുകൊണ്ടിരുന്ന തൻെറ മൂന്നു മക്കളെയും കൂടി കയററി പ്രധാൻ കാർ സ്ററാർട്ടു്ചെയ്തു റോഡിലേക്കിറങ്ങി. റോഡിലാകെ നിറഞ്ഞോടുന്ന

ഉറങ്ങിക്കിടന്ന നഗരം ഉണർന്നതു് മരണത്തിൻെറ നഗരമായിട്ടായിരുന്നു. ഉററവരും ഉടയവരും ഉറക്കത്തിൽ പിടഞ്ഞുമരിച്ചവരുടെ, മരിച്ചുകൊണ്ടിരിക്കുന്നവരുടെ, നഗരം



ജനങ്ങൾ, കാർ നീങ്ങാനാകാത്തതരത്തിൽ. കുറച്ചു സമയം കാർ റോഡിൽ നിറുത്തിയെന്ന് മാത്രമേ അയാൾക്ക് അറിയാവൂ. പിന്നെ അയാൾ കണ്ണു തുറക്കുന്നത് ചൊവ്വാഴ്ച ഉച്ചയ്ക്കായിരുന്നു. തന്റെ പ്രിയപ്പെട്ടവരെല്ലാം കാറിൽ ഇരുന്നു മരിച്ചുവെന്ന് എങ്ങനെയോ അയാൾ ഒർന്നതന്നെ അറിയാനിടയായി. അവരുടെ മൃതദേഹങ്ങൾ ആര് എങ്ങോട്ടുകൊണ്ടുപോയി എന്നു കണ്ടുപിടിക്കാൻ പ്രധാന്റെ സുഹൃത്തുക്കളും ജീവനക്കാരും ഇപ്പോഴും ശ്രമിക്കുകയാണ്. കുടുംബാംഗങ്ങളെല്ലാം മരിച്ചുപോയി എന്നത് അയാളെ അർദ്ധഭ്രാന്തനാക്കി മാററിയിരിക്കുന്നു. കൂടെ വിഷവാതകത്തിന്റെ ശാരീരിക പീഡയും.

ഡിസംബർ രണ്ടാം തീയതി അർദ്ധരാത്രി റോഡിൽ മരിച്ചുവീണ നൂറുകണക്കിന് കുടുംബങ്ങളിൽ ഒന്നായിരുന്നു പ്രധാന്റേത്. വിഷപ്പുക താങ്ങാനാകാതെ, വീട്ടിൽ നിന്നും ഓടി രക്ഷപ്പെടാൻ റോഡിലേക്ക് ഇറങ്ങിയ ആയിരക്കണക്കിന് ആളുകൾ റോഡിൽത്തന്നെ മറിഞ്ഞു അതിദാരുണമായി പിടച്ചുടിച്ചു മരിച്ചു. മറിഞ്ഞു വീഴുന്നവരെ പിടിക്കാൻ ശ്രമിക്കുന്നവരും ശ്വാസംമുട്ടി വീണു. അതും കൂടി കാണാനിടയായവർ പിന്നെ ഒന്നിനും തുനിഞ്ഞില്ല. ചുററും ആളുകൾ ഹൃദയഭേദകമായി നിലവിളിച്ചുകൊണ്ട് മറിഞ്ഞുവീഴുമ്പോൾ, അവരെ നോക്കാതെ, ബോധംകെട്ടോ, പ്രാണൻ പോയോ വീണുകിടക്കുന്ന അവരുടെ ശരീരങ്ങളിൽ ചവിട്ടിയും ചവിട്ടാതെയും കഴിയുന്നിടത്തോളം ദൂരത്തേക്ക്, ആവുന്നത്ര ശക്തി സംഭരിച്ച് അവർ ഓടി. സ്വന്തം ജീവൻ രക്ഷിക്കാനുള്ള വെപ്രാളത്തിൽ പ്രിയപ്പെട്ട മക്കളും മാതാപിതാക്കളും കൈവിട്ടുപോയതു് അവർ അറിഞ്ഞില്ല. അവരെത്തേടി തിരിഞ്ഞുനിന്നാൽ ചുററുമുള്ളവർ വീഴുന്നതുപോലെ തങ്ങളും വീഴുമെന്ന പ്രാണഭയം. നേരേ കണ്ണുതുറന്നു വയ്യാനാകില്ലെങ്കിലും, ജീവനിൽ കൊതിയുള്ളവർ ഓടാതിരിക്കുന്നതെങ്ങനെ. ഓടുന്നവർ പലരും നിറുത്താതെ ചുമയ്ക്കുന്നു. ചിലർ ചുമച്ചു വീഴുന്നു. മററു ചിലർ ഛർദ്ദിച്ചു വീഴുന്നു. പലരും ''എന്നെ രക്ഷപ്പെടുത്തണേ''യെന്ന് ഹൃദയംപൊട്ടുമാറ് വിലപിച്ചുകൊണ്ടു വീഴുന്നു. അങ്ങനെ വിലപിച്ചു വീഴുന്നവർ സ്വന്തം ബന്ധുക്കളാണോ സുഹൃത്തുക്കളാണോയെന്ന് കൂട്ടക്കരച്ചിലിൽ തിരിച്ചറിയാനാകാത്ത അവസ്ഥ. എങ്ങും മരണത്തിന്റെ പിടിയിലമർന്ന് തളർന്നു വീഴുന്ന മനുഷ്യന്റെ ദയനീയ വിലാപം. എല്ലാരിലും മരണവെപ്രാളം. ഡിസംബർ രണ്ടാംതീയതി അർദ്ധരാത്രിക്കുശേഷം നേരം വെളുക്കുന്നതുവരെ ഭോപാൽ നഗരമാകെ ഇതായിരുന്നു സ്ഥിതി. ആ നഗരത്തിലെ ലക്ഷക്കണക്കിനു ജനങ്ങളിൽ നിന്നും ഒരേ സമയം ഉയന്ന ദയനീയ വിലാപം. മരണപ്പിടച്ചിലിന്നിടയിലെ ഹൃദയംപൊട്ടുന്ന വിളി. ലക്ഷക്കണക്കിന് ആളുകളുടെ ഭീകരമായ കൂട്ട നിലവിളി. മനുഷ്യന്റേതിനോടൊപ്പം മൃഗങ്ങളുടേയും. അതു കേട്ട് പ്രകൃതിപോലും മണിക്കൂറുകളോളം ഞെട്ടിത്തരിച്ചുപോയിരിക്കണം.



ആയിരക്കണക്കിനാളുകൾ അഭയം തേടി ഓടി.
ആശുപത്രികൾ ജഡങ്ങളും അവശരെയും കൊണ്ടു നിറഞ്ഞു.
വഴിയരികുകളിൽ സന്നദ്ധസംഘങ്ങൾ ചികിത്സയ്ക്ക്
മേശയും കസേരയുമായി എത്തി

മരണത്തിൽനിന്നും എങ്ങനെയും രക്ഷപ്പെടാനായി എല്ലാം മറന്ന് പരിഭ്രാന്തമായി ഓടിയവരുടെ ദയനീയ കഥകൾ എത്രനേരം കേട്ടുനില്ക്കാൻ കഴിയും? ആ അവസാന ഓട്ടത്തിൽ മരിച്ചുവീണവരുടെ മൃതദേഹങ്ങൾ എത്രയെണ്ണം കണ്ടുനില്ക്കാൻ കഴിയും? വീട്ടിലും റോഡിലും ആശുപത്രിയിലും മരിച്ചുകിടക്കുന്നവർക്കെല്ലാം ഒരൊററ ഭാവംമാത്രം. ഒരിററു ശ്വാസത്തിനായി സർവ്വശക്തിയും ഉപയോഗിച്ച് നടത്തിയ അന്തിമ സമരത്തിന്റെ ഭീകരഭാവം മൃതദേഹങ്ങളുടെ മുഖത്തു് ഘനീഭവിച്ചുനില്ക്കുന്നു. സ്വസ്ഥതയോടെ മരിക്കാൻ അവർക്കാർക്കും, ആ പിഞ്ചു കുഞ്ഞുങ്ങൾക്കുപോലും കഴിയാതെപോയി.

ദ്രുതമരണത്തിന്റെ പിടിയിലമർന്ന മനുഷ്യന്റെ ദയനീയമായ നിസ്സഹായതയുടെ കഥകൾ ഭോപാലിൽ എത്രവേണമെങ്കിലും കേൾക്കാൻ കഴിയും. അത്തരം കാഴ്ചകൾ കണ്ടും അത്തരം കഥകൾ കേട്ടും അവിടത്തെ മനുഷ്യരുടെ മനസ്സ് മരവിച്ചുകഴിഞ്ഞിരിക്കുന്നു. മനുഷ്യന്റെ നിസ്സഹായതയിലുള്ള താങ്ങാനാകാത്ത വേദന അവരുടെ മനസ്സിൽ തളംകെട്ടിനില്ക്കുന്നു. ബന്ധുക്കളും സുഹൃത്തുക്കളും മരണവെപ്രാളത്തിൽ കിടന്നു പിടയുമ്പോൾ ഒന്നും ചെയ്യാൻ അവർക്കു കഴിഞ്ഞില്ല. ദിവസങ്ങൾ പലതു കഴിഞ്ഞിട്ടും അവരുടെ മനസ്സിലെ ആ വേദന ശമിച്ചില്ല. പുതുപ്പള്ളിക്കാരൻ ചാക്കോയുടെ മരണരംഗം വിവരിച്ച സുഹൃത്തുക്കളുടെ മുഖഭാവം ആ വേദന അതുപോലെ നമ്മുടെ മനസ്സിൽ ജനിപ്പിക്കും. വിഷപ്പുക വീട്ടിനകത്തു കയറിയതു് ചാക്കോ അറിഞ്ഞില്ല. സഹോദരി ചുമച്ചു തുടങ്ങിയപ്പോഴാണ്, ഒപ്പം രണ്ടരവയസ്സുള്ള മകളും ഭാര്യയും ചുമയ്ക്കുന്നു. ചാക്കോയുടെ കണ്ണും എരിയുന്നു. ചെറിയ ശ്വാസംമുട്ടൽ. ''സ്കൂട്ടർ എടുത്ത് എല്ലാവരേയും കയററി എങ്ങോട്ടെങ്കിലും പോകാം; പെട്ടെന്ന് ഇറങ്ങ്'', ചാക്കോ ഭാര്യയോടും സഹോദരിയോടും വിളിച്ചുപറഞ്ഞു. ഒരു മഫ്ളർ എടുത്ത് മൂക്കുപൊത്തിക്കൊണ്ട് ചാക്കോ സ്കൂട്ടർ ഇരിക്കുന്നിടത്തേക്ക് ഓടി. അപ്പോഴാണ് സ്കൂട്ടറിന്റെ താക്കോൽ എടുത്തില്ലെന്ന് ഓർത്തതു്. സ്കൂട്ടറിന്റെ താക്കോൽ വയ്ക്കുന്നിടത്തേക്ക് ചാക്കോ ഓടി. താക്കോൽ കാണാനില്ല. തൊട്ടടുത്ത് താമസിക്കുന്ന നാരായണൻ എന്ന സുഹൃത്തിന്റെ കാറിൽ രണ്ടു കുടുംബങ്ങൾക്കും രക്ഷപ്പെടാമല്ലോ എന്ന തോന്നൽ ചാക്കോയെ അങ്ങോട്ടോടിച്ചു. അവിടെച്ചെന്നു നോക്കിയപ്പോഴേക്കും നാരായണൻ പോയി കഴിഞ്ഞിരുന്നു. ഓടിത്തിരിച്ചെത്തിയ ചാക്കോ കാണുന്നതു് സഹോദരി തലകറങ്ങി വീഴുന്നതാണ്. അവരെ പിടിക്കാൻ ആഞ്ഞ ചാക്കോയും ഒപ്പം വീണു. വീണിടത്തു കിടന്ന് ചാക്കോ കാണിച്ച മരണപ്പിടച്ചിൽ, കണ്ടുനിന്നവർക്ക് ഇപ്പോഴും ശരിക്കു വിവരിക്കാൻ കഴിയുന്നില്ല. ശ്വാസം മുട്ടി കൈകാലുകളിട്ടടിച്ചുകൊണ്ടിരുന്ന ചാക്കോയുടെ വായിൽ നുരയും പതയും. ആ പ്രാണപ്പിടച്ചിലിന്റെ ഒടുവിൽ ചാക്കോയുടെ കൈയിൽ കിട്ടിയതു് ആ മഫ്ളർ ആയിരുന്നു. അതു കൈയിലെടുത്ത് രണ്ടു കൈകൊണ്ടും അങ്ങോട്ടും ഇങ്ങോട്ടും പിടിച്ചു വലിച്ച് ആ മഫ്ളർ ചാക്കോ





രണ്ടായിക്കീറി. മഫ്ളറിന്റെ ഓരോ കഷണവുമായി കൈകൾ രണ്ടും തളർന്നു വീഴുമ്പോഴേക്കും ആ ജീവൻ നിശ്ചലമായിരുന്നു.

യൂണിയൻ കാർബൈഡ് ഫാക്ടറിയിൽനിന്നും അർദ്ധരാത്രി പൊട്ടി ഒഴുകിയ ആ വിഷവാതകം നഗരത്തിന്റെ താഴ്ന്ന ഭാഗങ്ങളിലാകെ മരണത്തിന്റെ കരിമ്പടമായി ഏറെനേരം തങ്ങിനിന്നു. ആ കരിമ്പടത്തിനിടയിൽനിന്നും ഓടി രക്ഷപ്പെടാൻ പരിഭ്രാന്തരായ രണ്ടു ലക്ഷത്തോളം ജനങ്ങൾ സങ്കല്പിക്കാവുന്ന മാർഗ്ഗങ്ങളെല്ലാം ഉപയോഗിച്ചു നോക്കി. ഫാക്ടറിയിൽ നിന്നും ഏതാണ്ടു ഒരു കിലോമീററോളം അകലെയാണ് ബസ് സ്റ്റാൻഡ്. ഫാക്ടറിക്കും ബസ് സ്റ്റാൻഡിനും ചുററുമുള്ള ആയിരക്കണക്കിനു വീടുകളിൽ നിന്നും ഓടിയിറങ്ങിയവർ സ്വാഭാവികമായും തിരിഞ്ഞതു് ബസ് സ്റ്റാൻഡിലേക്കായിരുന്നു. ബസ്സ്റ്റാൻഡിലുണ്ടായിരുന്ന മദ്ധ്യപ്രദേശ് സ്റ്റേററ് ട്രാൻസ്പോർട്ട് കോർപ്പറേഷന്റെ ജീവനക്കാർ എല്ലാം പല ബസ്സുകളിലായി ചാടിക്കയറി ബസ്സ് ഓടിച്ചു പോകാൻ തുടങ്ങിയിരുന്നു. ബസ്സ്റ്റാൻഡിലേക്ക് ഓടിയെത്തിക്കൊണ്ടിരുന്ന ജനക്കൂട്ടം ഈ ബസ്സുകളിലെല്ലാം ചാടിക്കയറി. പുറപ്പെടാൻ തയ്യാറായി നിന്ന ബസ്സുകളുടെ മുകളിൽപ്പോലും ജനങ്ങൾ തള്ളിക്കയറി. തിങ്ങിക്കൂടി. നിരവധി ബസ്സുകൾ ഇങ്ങനെ പുറപ്പെടുന്നതു് കണ്ടുനിന്നവരിൽ ഡ്രൈവിങ് അറിയാവുന്നവർ പിന്നെ അറച്ചു നിന്നില്ല. അവരും പോയി ബസ്സുകൾ സ്റ്റാർട്ട് ചെയ്ത് ഓടിച്ചുപോയി. ആ ബസ്സുകളിൽ ഓടിച്ചെന്ന് ഇടിച്ചുകയറിയവരെല്ലാം രക്ഷപ്പെട്ടു. തലസ്ഥാനനഗരിയിലെ ആ കേന്ദ്രബസ്സ്റ്റാൻഡിൽ മുന്നൂറോളം ബസ്സുകൾ ആ രാത്രി ഉണ്ടായിരുന്നത്രേ. അതിൽ ചുരുക്കം ചില ബസ്സുകൾ മാത്രമേ അവിടെ പിറേറന്നു രാവിലെ കാണാനുണ്ടായിരുന്നുള്ളൂ.

അരേറകോളനി, ഭാരത് ഹെവി ഇലക്ട്രിക്കൽസ് തുടങ്ങിയ ഉയർന്ന പ്രദേശങ്ങളിലേക്കാണ് ആ ബസ്സുകളിൽ ചിലതു് അവർ ഓടിച്ചു പോയതു്. ഉജ്ജയിൻ, ഇററാർസി, വിദിഷ തുടങ്ങിയ വിദൂരനഗരങ്ങളെ ലക്ഷ്യമാക്കിയും ഈ ബസ്സുകൾ പാഞ്ഞു. വിഷവാതകച്ചുരുകളിൽനിന്നും രക്ഷപ്പെട്ടുവെന്ന് തീർത്തും ബോദ്ധ്യമായ ചില ഡ്രൈവറന്മാർ, തങ്ങളുടെ ബസ്സുകളിലുള്ളവരെ സുരക്ഷിത സ്ഥാനങ്ങളിൽ ഇറക്കിയശേഷം, വീണ്ടും മടങ്ങിവന്നു. വിഷവാതകം വ്യാപിച്ച് കിടന്നിരുന്നനഗരഭാഗങ്ങളുടെ അതിർത്തിവരെവന്ന്, അവിടെനിന്നും വീണ്ടും ആളുകളെ കയററി അവർ ദൂരസ്ഥലങ്ങളിലേക്ക് പോയി. അങ്ങനെ മിക്ക ബസ്സുകളും നിരവധി തവണ മടങ്ങിവന്ന് ഒട്ടേറെപ്പേരെ രക്ഷപ്പെടുത്തുകയുണ്ടായി. ഈ ബസ്സുകളിൽ ചാടിക്കയറാനുള്ള ശ്രമത്തിൽ കായികശേഷിക്കുറവു കൊണ്ട് പിൻതള്ളപ്പെട്ടുപോയ ചെറിയ കുട്ടികളും വൃദ്ധജനങ്ങളും ആയിരുന്നു ബസ്സ് സ്റ്റാൻഡിന്റെ പരിസരങ്ങളിൽ മരിച്ചുകിടന്നവരിൽ ബഹുഭൂരിപക്ഷവും. ഈ ബസ്സുകളിൽ മിക്കതും നഗരത്തിനുചുററും ഉപേക്ഷിക്കപ്പെട്ട നിലയിൽ പിറേറന്നു രാവിലെ കാണപ്പെട്ടിരുന്നു.

നഗരത്തിലെ കാറുകളും ഓട്ടോറിക്ഷകളും ഇത്തരം രക്ഷാ പ്രവർത്തനത്തിൽ പിന്നിലായിരുന്നില്ല. വിഷബാധ രൂക്ഷമായി അനുഭവപ്പെട്ട ഓൾഡ് ഭോപാലിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും വിഷവാതകം വ്യാപിക്കാതിരുന്ന ന്യൂഭോപാലിലേക്ക് അവർ കഴിയുന്ന ആളുകളെ വീണ്ടുംവീണ്ടും കയററിക്കൊണ്ടു പോയി. ആ അപൂർവ്വസന്ദർഭം ഉപയോഗിച്ച് പണമുണ്ടാക്കിയ ക്രൂരന്മാരായ ആട്ടോ—ടാക്സി ഡ്രൈവറന്മാർ നിരവധിയുണ്ടെന്നാണ് ടാക്സി–ഡ്രൈവറന്മാരായ ഷക്കീൽഅഹമ്മദും റാംചന്ദും പറഞ്ഞതു്.

ഭോപാൽ റെയിൽവേ സ്റ്റേഷനെ അക്ഷരാർത്ഥത്തിൽത്തന്നെ വിഷവാതകം മരണപ്പറമ്പാക്കി മാററിയിരുന്നു. റെയിൽവേസ്റ്റേഷനിൽമാത്രം ആയിരത്തിലേറെ ആളുകൾ ആ അർദ്ധരാത്രി കിടന്നുറങ്ങുന്നുണ്ടായിരുന്നു. അവരിൽ നല്ലൊരുഭാഗം യാത്രക്കാർ ആയിരുന്നു. ഭോപാലിലെ നൂറുകണക്കിന് ഭിക്ഷക്കാരുടെ നിശാസങ്കേതമാണ് ഈ സ്റ്റേഷനിലെ പ്ലാററ്ഫാറങ്ങൾ. ആ സമയത്തു് ഡ്യൂട്ടിയിലുണ്ടായിരുന്ന സ്റ്റേഷൻ സൂപ്രണ്ട് ഹരീഷ് ധുർവേ ഉൾപ്പെടെ നൂറു കണക്കിനാളുകൾ സ്റ്റേഷനിൽത്തന്നെ മരിച്ചുവീണുവത്രേ. കാർബൈഡ് ഫാക്ടറി പൊട്ടിത്തെറിച്ചുവെന്നും വിഷബാധയിൽ നഗരമെങ്ങും ആളുകൾ മരിച്ചുവീഴുന്നുവെന്നും അറിഞ്ഞ സ്റ്റേഷൻ സൂപ്രണ്ട്, ആ രാത്രി തീവണ്ടികളൊന്നും ഭോപാലിലേക്ക് അയയ്ക്കരുതെന്ന് സമീപസ്റ്റേഷനുകളിൽ ഫോൺചെയ്തുകൊണ്ടിരിക്കുമ്പോഴായിരുന്നു മരിച്ചുവീണതു്. ഇടതുകൈയിൽ ടെലഫോൺ റിസീവർ പിടിച്ചുകൊണ്ട് കിടന്ന അദ്ദേഹത്തിന്റെ മൃതദേഹമാണ് അടുത്ത ദിവസം കണ്ടെത്തിയതു്. കാർബൈഡ് ഫാക്ടറിയിൽനിന്നും പുറത്തുവന്ന വാതകത്തിന്റെ ഏറിയ പങ്കും റെയിൽവേസ്റ്റേഷൻവഴിയാണ് മററിടങ്ങളിലേക്ക് വ്യാപിച്ചതു്. അത്ര അടുത്താണ് റെയിൽവേസ്റ്റേഷൻ സ്ഥിതി ചെയ്യുന്നതു്. ദുർഗ്ഗന്ധത്തോടെ വിഷപ്പുക ആദ്യം കടന്നുവന്നപ്പോൾത്തന്നെ അപകടഭയം തോന്നിയ ചിലർ ഉടൻതന്നെ

നഗരത്തിൽ ഒഴിവുള്ള സ്ഥലങ്ങളിലും ആശുപത്രികളുടെയും വീടുകളുടെയും
മുററങ്ങളിലുമെല്ലാം അഭയാർത്ഥി ടെൻറുകൾ നൂറുകണക്കിനുയർന്നു





അവിടെനിന്ന് ഓടിപ്പോയി. റെയിൽവേസ്റ്റേഷനിലെ ആട്ടോ–ടാക്സിഡ്രൈവറന്മാർ അക്കൂട്ടത്തിൽപ്പെടുന്നു. ഉറങ്ങിക്കിടന്നവർ എഴുന്നേറ്റപ്പോഴേക്കും, അവർക്ക് ശരിക്ക് കണ്ണുകാണാൻ കഴിയാത്ത അവസ്ഥയായിരുന്നു. ഓടാൻ ശ്രമിച്ച പലരും റെയിൽവേ ട്രക്കുകളിൽത്തന്നെ വീണു മരിച്ചു. നൂറുകണക്കിന് മൃതശരീരങ്ങളായിരുന്നു പിറ്റേന്ന് പ്ലാറ്റ്ഫാറങ്ങളിലും പരിസരത്തും കാണപ്പെട്ടത്. ആ സമയത്ത് ഡ്യൂട്ടിയിലുണ്ടായിരുന്ന റെയിൽവേ ജോലിക്കാരും മരണത്തിനിരയായി.

റെയിൽവേസ്റ്റേഷൻ പരിസരത്തുള്ള റെയിൽവേ കോളനികളിൽ താമസിക്കുന്നവരെല്ലാം വിഷബാധയുടെ തുടക്കത്തിലേ മരണമടഞ്ഞു. എത്ര റെയിൽവേ ജീവനക്കാർ മരിച്ചെന്നോ, എത്രപേർ ഓടിപ്പോയെന്നോ അഞ്ചുദിവസങ്ങൾ കഴിഞ്ഞിട്ടും റെയിൽവേ അധികൃതർക്ക് ഒരു നിശ്ചയവുമില്ല. അടഞ്ഞുകിടന്ന റെയിൽവേ കോളനിയിലെ വീടുകൾ തുറന്നുനോക്കാൻപോലും ബുധനാഴ്ചവരെ ആരും തയ്യാറായിട്ടില്ല. രണ്ടാംതീയതി അർദ്ധരാത്രി മുതൽ പത്തുമണിക്കൂറോളം ഭോപാൽ റെയിൽവേസ്റ്റേഷൻ പ്രവത്തനരഹിതമായിരുന്നു. ആഗ്രാകന്റോൺമെന്റിൽനിന്നും മറ്റു പ്രധാന റെയിൽവേ കേന്ദ്രങ്ങളിൽ നിന്നും സ്പെഷ്യൽ ഡ്യൂട്ടിയിൽ അമ്പതിലേറെപ്പേരെ നിയോഗിച്ചശേഷമാണ് ഭോപാൽ റെയിൽവേസ്റ്റേഷൻ സാധാരണഗതിയിൽ പ്രവത്തിച്ചു തുടങ്ങിയത്.

കാർബൈഡ് ഫാക്ടറിക്കു മുമ്പിലൂടെ പോകുന്ന ചോളാറോഡ് ആണ് ഈ അത്യാഹിതത്തിന്റെ ഏറ്റവും ഭീകരമായ ദൃശ്യങ്ങൾ ദിവസങ്ങളോളം കാഴ്ചവച്ചത്. ഈ റോഡിന്റെ ഇരുവശങ്ങളിലും ചുവരോട് ചുമർ ചേർന്ന 'ജുഗി'കൾ (കുടിലുകൾ) നിരനിരയായി കാണാം. ഓൾഡ് ഭോപാലിലെ ഏറ്റവും ജനസാന്ദ്രതയുള്ള പ്രദേശങ്ങളിലൊന്നാണ് ചോളാറോഡ്. ഈ കുടിലുകളെല്ലാംതന്നെ ഉറങ്ങിക്കിടക്കുന്നു. ഏതാനും ചില കുടിലുകളിൽ മാത്രം ആളനക്കമുണ്ട്. തുറന്നിരിക്കുന്ന കുടിലുകളിൽ മിക്കതിലും കാണാൻ കഴിയുന്നതു മൃതപ്രായരായ വൃദ്ധന്മാരെയാണ്. ഈ കുടിലുകളിലെ അന്തേവാസികളെല്ലാം ദിവസക്കൂലിക്കാർ ആയിരുന്നു. അവർ ഓടിപ്പോയതാണോ മരിച്ചുപോയതാണോഎന്ന് ആർക്കും പറയാൻ കഴിയുന്നില്ല. ഏതായാലും ചോളാറോഡ് പ്രദേശത്താണ് ഏറ്റവും കൂടുതൽ മൃതദേഹങ്ങൾ കാണപ്പെട്ടതെന്ന് കാര്യത്തിൽ ആർക്കും തർക്കമില്ല. അടഞ്ഞുകിടക്കുന്ന വീടുകൾ പലതും നാലാംദിവസമായ വ്യാഴാഴ്ച തുറന്നുനോക്കുവാൻ പൊലീസ് അധികൃതർ തയ്യാറായി. അടഞ്ഞുകിടന്ന വീടുകൾക്കുള്ളിൽനിന്നും ചീഞ്ഞഴുകിയ, ദുർഗ്ഗന്ധംവമിക്കുന്ന ശവശരീരങ്ങൾ പൊലീസിന് എടുത്തു മാറ്റേണ്ടിവന്നു.

ആ പ്രദേശമാകെ ഇപ്പോഴും മരണഗന്ധം നിറഞ്ഞുനില്ക്കുന്നു. മറ്റെങ്ങും കാണാൻ കഴിയാത്ത തരത്തിൽ ഈച്ചകളുടെ ബാഹുല്യവും. ചോളാറോഡിലേക്കു പോകണമെന്ന് പറഞ്ഞാൽ ആട്ടോറിക്ഷക്കാർ പോലും അറച്ചു മാറുന്നു.

ചോളാറോഡുപോലെ, നൂറുകണക്കിന് ആളുകളുടെ കൂട്ടമരണത്തിന് മൂകസാക്ഷിയായ മറ്റു രണ്ടു പ്രദേശങ്ങളാണ് ജയപ്രകാശ് നഗറും സുഭാഷ് നഗറും. പാവപ്പെട്ടവരാണ് ഈ പ്രദേശത്തെ ആളുകളിൽ ഭൂരിപക്ഷവും. പൂർണ്ണമായിത്തന്നെ ജയപ്രകാശ് നഗറും സുഭാഷ് നഗറും വിജനമായിരിക്കുന്നു. മിക്ക വീടുകളും ഇതേവരെ തുറന്നിട്ടില്ല. തുറന്നുകിടന്ന വീടുകൾക്കുള്ളിൽ ശവശരീരങ്ങൾ കൂട്ടംകൂടിക്കിടക്കുന്നു. ജയപ്രകാശ്നഗർപോലെ ഫാക്ടറിയോടു ചേർന്നുകിടക്കുന്ന സുഭാഷ് നഗറിലാണ് ദിവസക്കൂലിക്കാരായ പാവപ്പെട്ട മലയാളിത്തൊഴിലാളികൾ തിങ്ങിക്കൂടി കഴിഞ്ഞിരുന്നത്. അവരിൽ ബഹുഭൂരിപക്ഷവും അവിവാഹിതരായ യുവാക്കൾ ആയിരുന്നു. അഞ്ചും എട്ടും പേർ ഒരുമിച്ച് ഓരോ കൊച്ചു വീടുകൾ വാടകയ്ക്കെടുത്തായിരുന്നു താമസിച്ചിരുന്നത്. ടയർ റീട്രെഡിങ് കമ്പനികൾ, സ്റ്റീൽ മില്ലുകൾ തുടങ്ങിയവയിലെ കൂലിപ്പണിക്കാരായ ഇവർ പത്തഞ്ഞൂറോളംപേർ ഉണ്ടത്രേ. അവരിൽ ഭൂരിപക്ഷത്തേയും വ്യാഴാഴ്ചയായിട്ടും കാണാനില്ലാത്തതിനാൽ മറ്റുള്ളവർ പരിഭ്രാന്തരാണ്. വ്യാഴാഴ്ചവരെ ഒട്ടേറെ മലയാളിയുവാക്കളുടെ മൃതശരീരങ്ങൾ ആശുപത്രികളിൽ നിന്നുംറോഡരികിൽ നിന്നും കണ്ടെടുത്ത് അടക്കം ചെയ്തുകഴിഞ്ഞു. ഒരു റബ്ബർ റീട്രെഡിങ് കമ്പനി നടത്തുന്ന രണ്ടു സഹോദരന്മാരിൽ ഇളയവനായ കുഞ്ഞുമോൻ, അക്കൂട്ടത്തിൽപ്പെടുന്നു. ജഹാംഗിബാദ് സ്ഥിതിചെയ്യുന്ന സെന്റ് ഫ്രാൻസിസ് പള്ളിയുടെ സിമിത്തേരി ബൈരാഗഢിലാണ്. അവിടെ മുപ്പതോളം ക്രിസ്ത്യയുവാക്കളുടെ മൃതശരീരം വ്യാഴാഴ്ചവരെ അടക്കം ചെയ്തു കഴിഞ്ഞു. സുഭാഷ് നഗറിൽ കച്ചവടം ചെയ്തു കഴിയുന്ന മലയാളിവ്യാപാരികൾക്ക് ഇവരിൽ പലരേയും പരിചയമുണ്ട്. കാണാനില്ലാത്തവരെ കണ്ടെത്താനുള്ള ശ്രമത്തിലാണ് അവർ.

ഭോപാലിൽ നിന്ന് പുറത്തേക്കോ, മറ്റു സ്ഥലങ്ങളിൽനിന്ന് ഭോപാലിലേക്കോ വിളിക്കുന്ന ട്രങ്ക് കാളുകളും അയയ്ക്കുന്ന ടെലഗ്രാമുകളും കിട്ടാൻ നാലും അഞ്ചും ദിവസമെടുക്കുന്നു എന്നതിൽത്തന്നെ ഭോപാലിലെ കമ്പിത്തപാൽ സംവിധാനം എത്രത്തോളം തകരാറിലാണെന്ന് ഊഹിക്കാൻ കഴിയും. ഭോപാലിലെ കമ്പിത്തപാൽ കോളനിയും കടുത്ത വിഷബാധയേൽക്കേണ്ടിവന്ന പ്രദേശങ്ങളിലൊന്നാണ്. ആ കോളനിയും പകുതിയിലേറെ വിജനമായിരിക്കുന്നു.

ചോളാ റോഡിന്നരികിൽ സ്ഥിതി ചെയ്യുന്ന കാർബൈഡ് ഫാക്ടറിയുടെ തെക്കു കിഴക്കൻ ദിശയിൽ പതിന്നാലു കിലോ മീറ്റർ ദൂരംവരെ വിഷവാതകം അതിഭീകരമായ മരണതാണ്ഡവമാടിയതായി ഡിസംബർ 4–ാംതീയതി ചൊവ്വാഴ്ചയോടുകൂടി വ്യക്തമായി. ഷാജഹാനബാദ്, ചൻബാദ്, ഗ്രീൻപാർക്ക്, ബെറേസിയ, പി ആൻഡ് ഡി കോളനി, സിന്ധികോളനി, ഭൈരോനഗർ. തീലാജമാൽ പുര, ജയപ്രകാശ് നഗർ, ഇബ്രാഹിം ഗഞ്ച്, ശാസ്ത്രിനഗർ, ഖാസി ക്യാമ്പ്, നിഷാദ്പുര, കബീത്പുര, മംഗൽവാര, ചവാനി, ഗാന്ധി നഗർ, കോക്ടാ എന്നിങ്ങനെ ഓൾഡ് ഭോപാലിലെ താഴ്ന്ന പ്രദേശങ്ങളാകെ മാരകമായ വിഷബാധയ്ക്ക് വിധേയമായി. ഈപ്രദേശങ്ങളിലെല്ലാംനിരവധി മൃതശരീരങ്ങൾ മൂന്നാം തീയതി തിങ്കളാഴ്ച രാവിലെതന്നെ കണ്ടെത്തുകയുണ്ടായി. റോഡ്, മൈതാനം, കെട്ടിടങ്ങളുടെ വളപ്പുകൾ എന്നിവിടങ്ങളിൽ കാണപ്പെട്ട ശവശരീരങ്ങളായിരുന്നു തുടക്കത്തിൽ പലരും കണക്കിലെടുത്തത്. അവയുടെ തന്നെ കൃത്യമായ കണക്ക് ആരുടെ പക്കലുമില്ല. പൂട്ടിക്കിടക്കുന്ന വീടുകൾ ഓടിപ്പോയവരുടേതാണല്ലോ എന്നായിരുന്നു അധികൃതരുടേയും മറ്റു നാട്ടുകാരുടേയും ചിന്ത. ബുധനാഴ്ചയായപ്പോൾ ആ പ്രതീക്ഷ അസ്തമിച്ചു. പൂട്ടിക്കിടന്ന മിക്ക വീടുകളിൽനിന്നും ശവശരീരം ചീഞ്ഞുനാറുന്ന ദുർഗന്ധം പുറത്തു വന്നുതുടങ്ങി. അതുകൊണ്ടായിരുന്നു വ്യാഴാഴ്ചമുതൽ പൂട്ടിക്കിടന്ന വീടുകൾ തുറന്നുനോക്കാൻ ഗവൺമെന്റും മുനിസിപ്പൽ അധികൃതരുംകൂടി തീരുമാനിച്ചത്. ആ നടപടി മരണത്തോതിനെക്കുറിച്ചുള്ള അധികൃതരുടെ കണക്കുകൂട്ടലുകളെല്ലാം തകിടംമറിച്ചു. പൂട്ടിക്കിടന്ന വീടുകളിൽ മിക്കതിലും ചീഞ്ഞുതുടങ്ങിയ മൃതശരീരങ്ങളായിരുന്നു അധികൃതർ കണ്ടത്. പല കുടുംബങ്ങളും ഒന്നടങ്കം മരിച്ച് വീട്ടിനുള്ളിൽത്തന്നെ കിടക്കുന്നുണ്ടായിരുന്നു.

ആ പ്രദേശങ്ങളിലെല്ലാംകൂടി രണ്ടുലക്ഷത്തോളം ജനങ്ങൾ ഉണ്ടായിരുന്നുവെന്നാണ് കണക്ക്. ഭോപാൽ നഗരത്തിന്റെ–ഓൾഡ് ഭോപാലും, ന്യൂ ഭോപാലുംകൂട്ടിച്ചേർത്ത്—മൊത്തം ജനസംഖ്യ എട്ടു ലക്ഷമാണ്. അതായത്, മദ്ധ്യപ്രദേശിന്റെ തലസ്ഥാനനഗരിയായ ഭോപാലിന്റെ ജനസംഖ്യയിൽ നാലിലൊന്നു ഭാഗം ജനങ്ങൾ വ്യത്യസ്തതോതിലാണെങ്കിലും അതിശക്തമായ ഈ വിഷവാതകത്തിന് വിധേയമാകുകയുണ്ടായി.

ഡിസംബർ രണ്ടാം തീയതി രാത്രിയിലെ കാലാവസ്ഥാപ്രത്യേകതയായിരുന്നു, ഈ ദുരന്തത്തിന്റെ തോത് ഇത്ര പരിമിതിപ്പെടുത്തിയതെന്ന് കരുതേണ്ടിയിരിക്കുന്നു. മൂന്നു വലിയ കുന്നിൻനിരകളുടേയും രണ്ട് തടാകങ്ങളുടേയും നടുവിലാണ് ഓൾഡ് ഭോപാൽ സ്ഥിതി ചെയ്യുന്നത്. രണ്ടാം തീയതി അർദ്ധരാത്രി കാർബൈഡ് പ്ലാന്റിൽനിന്നു മാരകമായ എം ഐ സി വാതകം ലീക്കുചെയ്തുതുടങ്ങിയപ്പോൾ കാര്യമായ കാറ്റുണ്ടായിരുന്നില്ല. തന്മൂലം, അന്തരീക്ഷവായുവിനെക്കാൾ സാന്ദ്രതകൂടിയ ഈ വിഷവാതകം ഭൂനിരപ്പിൽത്തന്നെ തങ്ങിനിന്നു. കുന്നിൻനിരകൾ മറികടന്നു പോകാനുള്ള കാറ്റ് അപ്പോഴില്ലായിരുന്നു. കുറെക്കഴിഞ്ഞ് കാറ്റ് വീശിയതാകട്ടെ വടക്കുപടിഞ്ഞാറ് ദിശയിൽ നിന്ന് തെക്കുകിഴക്കൻ ദിശയിലേക്ക്





കൂട്ടത്തോടെ ജനങ്ങൾ വീടു വിട്ടോടി. എങ്ങനെയെങ്കിലും ജീവൻ രക്ഷിക്കാൻ അവർ അകലങ്ങളിൽ അഭയംതേടി

ആ കാറ്റിന് മണിക്കൂറിൽ പത്തു കിലോമീറ്റർ വേഗം മാത്രമേ ഉണ്ടായിരുന്നുള്ളു. അതുകൊണ്ട് വിഷവാതകം ഫാക്ടറിക്കു സമീപത്തുനിന്നും കാറ്റിലൂടെ മാറിപ്പോകാൻ കുറെ സമയം എടുക്കുകയും ചെയ്തു. ഫാക്ടറി, ചോളാറോഡ്, ജയപ്രകാശ് നഗർ, റെയിൽവേ സ്റ്റേഷൻ, സുഭാഷ് നഗർ എന്നിവിടങ്ങളിൽ വിഷവാതകം അധികനേരം തങ്ങിനിന്നതുകൊണ്ടായിരിക്കണം ഈ പ്രദേശങ്ങളിൽ താരതമ്യേന വളരെയേറെപ്പേർ മരണപ്പെടുവാനും മറ്റുള്ളവർ ഗുരുതരമായി രോഗബാധിതരാകുവാനും ഇടയായത്. കാലാവസ്ഥയുടെ ഈ പ്രത്യേകത താഴ്ന്ന പ്രദേശമായ ഓൾഡ് ഭോപാലിൽ വിഷബാധ രൂക്ഷമാക്കിയപ്പോൾ ഉയർന്ന പ്രദേശമായ ന്യൂഭോപാലിനെ ഏറെക്കുറെ പൂർണ്ണമായിത്തന്നെ വിഷബാധയേല്ക്കാതെ സംരക്ഷിക്കുകയും ചെയ്തു. ആറു ലക്ഷം ജനങ്ങൾ തിങ്ങിപ്പാർക്കുന്ന ന്യൂഭോപാലിൽ നിർഭാഗ്യവശാൽ ഈ വിഷവാതകം കടന്നു ചെന്നിരുന്നെങ്കിൽ ഈ ദുരന്തത്തിന്റെ വ്യാപ്തി എത്രയോ ഇരട്ടി ഭീകരമായിത്തീരുമായിരുന്നു. കാറ്റ് നല്കിയ ഈ സംരക്ഷണം ന്യൂഭോപാൽ നിവാസികൾ, ഒരു പുതുജീവൻ കിട്ടിയ ആശ്വാസത്തോടെയാണ് ഓർക്കുന്നത്.

വിഷവാതകച്ചുരുളുകൾക്കുള്ളിൽപ്പെട്ടുപോയ രണ്ടുലക്ഷത്തോളം ജനങ്ങൾ നേരിട്ട ദുരിതത്തിന്റെ വിശദാംശങ്ങൾ ഒരാഴ്ച പിന്നിട്ടിട്ടും ഇനിയും പൂർണ്ണമായി വെളിക്കു വന്നിട്ടില്ല. വിഷവാതകം വീട്ടിനുള്ളിൽ പ്രവേശിച്ചപ്പോൾ മരണഭീതിയോടെ വീടുവിട്ടോടിയ ഓരോരുത്തർക്കും ഏതെങ്കിലും രീതിയിൽ അല്പമെങ്കിലും കഴിയുമായിരുന്നെങ്കിൽ സ്വന്തം മക്കളേയും മാതാപിതാക്കളേയും കൂടി രക്ഷിക്കാൻ ശ്രമിക്കുകയില്ലായിരുന്നോ? ഈ ദുരന്തത്തിന്റെ ഏറ്റവും ദയനീയമായ അംശം അതാണ്. സ്വന്തം ജീവനെങ്കിലും രക്ഷപ്പെടുത്തണമെങ്കിൽ എല്ലാ രക്തബന്ധങ്ങളും മറന്ന് എത്രയും പെട്ടെന്ന് കഴിയുന്നത്ര ദൂരത്തേക്ക് ഓടിയകലാൻ നിർബ്ബന്ധിക്കത്തക്ക തരത്തിൽ ആ വിഷവാതകത്തിന്റെ ശക്തി അവരുടെയെല്ലാം മാനസികാവസ്ഥയെ ഞൊടിയിടയിൽ തകർത്തുകളഞ്ഞു. കണ്ണുവേദന താങ്ങാനാകാതെ ഒരു കൈകൊണ്ടു കണ്ണുംമൂടി, ശ്വാസംമുട്ടിൽ നിന്നും ആശ്വാസം നേടാൻ മറ്റൊരു കൈകൊണ്ട് നെഞ്ച് തടവി, പ്രാണവെപ്രാളത്തോടെയുള്ള ഓട്ടത്തിൽ മക്കളും മാതാപിതാക്കളും കൈവിട്ടു പോയവരുടെ എണ്ണം നിരവധികാണും. ഇങ്ങനെ കാണാതായവർക്കുവേണ്ടി ഗവണ്മെന്റ് രണ്ട് അഭയാർത്ഥി ക്യാമ്പുകൾ തുറന്നത് അപകടത്തിന്റെ നാലാംദിവസമായ വ്യാഴാഴ്ചയായിരുന്നു. ആദ്യത്തെദിവസം സന്ധ്യക്കുമുമ്പേതന്നെ റേഡിയോ വാർത്ത അറിഞ്ഞുമാത്രം അഞ്ഞൂറോളംപേർ ആ ക്യാമ്പുകളിലെത്തിച്ചേർന്നു. അവരിൽ ഭൂരിപക്ഷവും കുട്ടികളും വൃദ്ധന്മാരുമായിരുന്നു. അവരിൽ എത്രപേർക്ക് കുടുംബാംഗങ്ങളെയെല്ലാം തിരിച്ചു കിട്ടുമെന്ന് എങ്ങനെ ഉറപ്പിക്കാൻ കഴിയും.

ഒറ്റതിരിഞ്ഞ് ഓടി രക്ഷപ്പെടാതെ കുടുംബത്തെ മുഴുവൻ രക്ഷപ്പെടുത്താൻ നോക്കിയവർക്കുണ്ടായ അനുഭവമാണ് ചാക്കോയുടേയും പ്രധാനിന്റേയും കഥകൾ പറയുന്നത്. ചോളാറോഡ്, സുഭാഷ്നഗർ, ബസ്സ്സ്റ്റാൻഡ് തുടങ്ങിയ നിരവധി സ്ഥലങ്ങളിൽ ഒട്ടേറെ കാറുകൾ നിറയെ ആളുകൾ മരിച്ചു കിടന്നിരുന്നു. ഭീകരമായ കാഴ്ചയായിരുന്നു. കുതിരവണ്ടികൾ, ആട്ടോറിക്ഷകൾ, ലോറികൾ എന്നിവയിലും കുടുംബങ്ങൾ ഒന്നടങ്കം മരിച്ച നിലയിൽ അങ്ങിങ്ങ് കിടക്കുന്നുണ്ടായിരുന്നു. റോഡുകളിലും വാഹനങ്ങളിലും മരിച്ചുവീണവരെ പിറ്റേദിവസം പെറുക്കിയെടുത്ത വാളണ്ടിയറന്മാർക്ക്, ആ മൃതശരീരങ്ങൾക്കിടയിൽ നിന്നും മൃതപ്രായരായ പലരേയും ആശുപത്രിയിലേക്കു മാറ്റേണ്ടിവന്നു.

അപകടദിവസം രാത്രി, ഭോപാലിലെ ആശുപത്രികൾ മരണത്തിനു മുമ്പിലെ മനുഷ്യന്റെ നിസ്സഹായതയുടെ ബീഭത്സമായ ദൃശ്യങ്ങൾക്ക് സാക്ഷ്യം വഹിച്ചു. മരണവെപ്രാളത്തിൽ പിടച്ചുടയ്ക്കുന്ന ഇത്രയേറെ ആളുകളെ ഒരു ആശുപത്രിയും ഒരിക്കലും പ്രതീക്ഷിച്ചിരിക്കില്ലല്ലോ. ആ തലസ്ഥാന നഗരത്തിലെ ഏറ്റവും പ്രധാനപ്പെട്ട ഹമീദിയാ ആശുപത്രിയിലെ എമർജൻസി വാർഡിൽ അപകടാരംഭത്തിൽ മൂന്നു ജൂനിയർ ഡാക്ടർമാരേ ഉണ്ടായിരുന്നുള്ളു. രാത്രി ഒന്നരമണി കഴിഞ്ഞപ്പോഴേക്കും വിഷബാധയേറ്റവരുടെ നിലയ്ക്കാത്ത പ്രവാഹമായിരുന്നു, ഹമീദിയാ ആശുപത്രിയിലേക്ക്. അസഹനീയമായ കണ്ണുവേദനയുമായി ചിലർ, കണ്ണുവേദനയോടൊപ്പംതന്നെ ശ്വാസംമുട്ട് താങ്ങാനാകാതെ തളർന്നു വീഴുന്നവർ മറ്റൊരു കൂട്ടർ. തളർന്നുവീണ കുട്ടികളുടേയും വൃദ്ധന്മാരുടേയും മലദ്വാരങ്ങളിൽ നിന്നും രക്തം പൊട്ടിയൊലിക്കുന്നു. നിരന്തരമായി ഛർദ്ദിച്ച് തലകറങ്ങിവീഴുന്ന വേറൊരുകൂട്ടർ. എല്ലാവരിൽ നിന്നും നിലയ്ക്കാത്ത ഞരങ്ങലും കരച്ചിലും. ഡോക്ടർമാരും നഴ്സുമാരും ആർക്ക് ആദ്യം മരുന്നു നല്കണമെന്ന് അറിയാതെ കുഴഞ്ഞു. ഒരാൾക്ക് മരുന്നു കുത്തിവയ്ക്കുമ്പോൾ മറ്റു ഒമ്പതുപേരുടെ മരണവെപ്രാളത്തോടുകൂടിയ നിലവിളി. ഒരാളെ രക്ഷപ്പെടുത്താൻ നോക്കുന്ന സമയത്ത് മൂന്നും നാലുംപേർ തൊട്ടടുത്തു മരിച്ചുവീഴുന്നു. ഇതിനെല്ലാം പുറമെ മറ്റൊരുതരം വൈഷമ്യവും അവരെ പിടികൂടിയിരുന്നു. ഇത് ഏതു വിഷമെന്നോ, അതിന് ഏത് ഔഷധമാണ് തക്ക പ്രതിവിധിയെന്നോ വൈകിയെത്തിയ, മുതിർന്ന ഡോക്ടറന്മാർക്കുപോലും ഒരു പിടിയുമില്ലായിരുന്നു. എല്ലാവർക്കും 'അവിൽ' ഇഞ്ചെക്ഷൻ. പിന്നെ വേദന സംഹാരിഗുളികകളും. കണ്ണിലെഴുതാൻ ഓയിൻമെന്റും

ഭോപാലിലെ മറ്റു ആശുപത്രികളിലെ സ്ഥിതിയും വ്യത്യസ്തമല്ലായിരുന്നു. ഹമീദിയാ ആശുപത്രി, ജയപ്രകാശ് ആശുപത്രി, മിലിട്ടറി ആശുപത്രി, പൊലീസ് ഹെഡ്ക്വാർട്ടേഴ്സ് ആശുപത്രി, സ്വകാര്യ ആശുപത്രികൾ— എന്നിങ്ങനെ എല്ലായിടത്തും തിങ്കളാഴ്ച രാവിലെ രോഗികളെ കിടത്താൻ ആദ്യം കിടക്കയില്ലാതായി. പിന്നെ ആശുപത്രി വരാന്തയിൽപ്പോലും സ്ഥലമില്ലാതായി. ഉച്ചയോടുകൂടി എല്ലാ ആശുപത്രിവളപ്പിലും, ടെന്റു



കൾ ഉയർന്നു: കിട്ടാവുന്നസ്ഥലത്തെല്ലാം ടെൻറുകൾ. ചൊവ്വാഴ്ച ഉച്ചയോടെ ഇരുന്നൂററിയമ്പതോളം ഡോക്ടറന്മാരെക്കൂടി സർക്കാർ കൊണ്ടുവന്നു. കൂടാതെ മെഡിക്കൽ വിദ്യാർത്ഥികളും നഴ്സുമാരും, ബോംബെ, മദ്രാസ്, കൽക്കത്ത, ഡെൽഹി എന്നിവിടങ്ങളിൽനിന്നും പ്രത്യേക വിമാനങ്ങൾ നിറയെ പെട്ടിക്കണക്കിന് ഔഷധങ്ങളും എത്തിക്കൊണ്ടിരിക്കുന്നു. എന്നിട്ടും മരണം മിനിട്ടുതോറും നടന്നുകൊണ്ടിരുന്നു. മരണവുമായി മല്ലിടുന്നവരെ രക്ഷപ്പെടുത്താനുള്ള ശ്രമംപോലെതന്നെ മരിച്ചവരെ പോസ്റ്റ്മോർട്ടം ചെയ്യാനുള്ള പണിയും അത്യന്തം ദുഷ്കരമായിത്തീർന്നു. അഞ്ചുദിവസം കഴിഞ്ഞിട്ടും ആശുപത്രികളിൽ പതിനായിരംപേർ അവശനിലയിലായിരുന്നു. അഞ്ചാംദിവസവും കണ്ണുവേദനയും നെഞ്ചുവേദനയുമായി പുതിയ രോഗികൾ കൂട്ടംകൂട്ടമായി എത്തുന്നു. വേറെ എത്രയോ ആയിരംപേർ ദിവസംതോറും ആശുപത്രികളിൽ വന്ന് മരുന്നുവച്ച് മടങ്ങുന്നു. സ്വകാര്യമായി ചികിത്സ നടത്തുന്നവരെക്കൂടി കൂട്ടിയാലോ? ദിവസങ്ങളോളം ആശുപത്രിയിൽ കഴിയേണ്ട, ദിവസങ്ങളോളം ആശുപത്രിയിൽ കയറി ഇറങ്ങേണ്ട അവശന്മാരുടെ നഗരമായി ഭോപാൽ മാറി.

ആശുപത്രിയിലെ വാർഡുകളും ആശുപത്രി വളപ്പിലെ ടെൻറുകളും വേദനയുടെയും ദുരിതത്തിൻെറയും കേന്ദ്രങ്ങളാണിപ്പോഴം. ഒരു കൊച്ചു ടെൻറിൽ പത്തും പതിനഞ്ചും പേർ. കിട്ടാവുന്ന സ്ഥലത്തെല്ലാം ടെൻറുകൾ. അവർക്ക് ആഹാരം വിതരണം ചെയ്യാൻ, കന്യാസ്ത്രീകൾ, സ്കൂൾ കുട്ടികൾ, കോളേജ് വിദ്യാർത്ഥികൾ എന്നിങ്ങനെ നൂറുകണക്കിന് സന്നദ്ധഭടന്മാരും.

ഹമീദിയാ ആശുപത്രിയിലെ മോർച്ചറിയിലേക്ക് ഒന്ന് എത്തിനോക്കിയാൽ മതി, മനസ്സ് മരവിച്ചുപോകും. നൂറുകണക്കിന് മൃതദേഹങ്ങൾ. പോസ്റ്റ്മോർട്ടം ചെയ്തവയും ചെയ്യാത്തവയും. ആദ്യത്തെ രണ്ടു ദിവസങ്ങളിൽ ഓരോ മിനിട്ടും ഒരാൾ എന്ന നിലയിൽ വിഷബാധയേററ ആളുകൾ നിരന്തരമായി മരിച്ചുകൊണ്ടിരുന്നുവത്രേ. മോർച്ചറിക്കു മുമ്പിൽ രാപകലില്ലാതെ വമ്പിച്ച ജനക്കൂട്ടവും. ആരു് ഏതു് മൃതദേഹത്തിൻെറ അവകാശിയെന്ന് എങ്ങനെ കണ്ടുപിടിക്കാൻ കഴിയും? ആശുപത്രിഅധികൃതർ തിങ്കളാഴ്ച രാവിലെമുതൽ മോർച്ചറിക്കു മുമ്പിൽ ഉച്ചഭാഷിണി വച്ചുകെട്ടി. മരിച്ചവരിൽ പേരു് അറിയാവുന്നവരുടെയെല്ലാം പേരുകൾ മോർച്ചറിയുടെ ജന്നൽപ്പടിയിലിരിക്കുന്ന മൂന്നുപേർ രാപകലില്ലാതെ വിളിച്ചു പറയുന്നു. പക്ഷേ, മൃതദേഹം ഏററുവാങ്ങാൻ ആരും മുന്നോട്ടുവരുന്നില്ല. ജനക്കൂട്ടം കുറയുന്നുമില്ല. വീണ്ടും വീണ്ടും അവർ വിളിച്ചുപറയുന്നു—പുതിയ മറെറാരാളിൻെറ പേരും വയസ്സും. ചിലപ്പോഴം സ്ഥലപ്പേരും. ഇടയ്ക്കിടയ്ക്ക് ചിലർ വന്ന് മൃതദേഹങ്ങൾ ഏററുവാങ്ങിക്കൊണ്ടുപോകുന്നു. വെള്ളമുണ്ടിൽ പൊതിഞ്ഞ മൃതദേഹങ്ങൾ.

ഹമീദിയാ ആശുപത്രിയിലെ മൃതദേഹങ്ങളുടെ ബാഹുല്യം ശരിക്കും മനസ്സിലാക്കണമെങ്കിൽ പോസ്ററ്മോർട്ടം റൂമിൻെറ മുമ്പിലേക്കു നോക്കിയാൽമതി. അവിടെ ഒരു കൂട്ടം ആളുകൾ ഇരുന്ന് മുളക്കഷണങ്ങൾ വെട്ടി ദ്രുതഗതിയിൽ ശവമഞ്ചം തയ്യാറാക്കുന്നു. ആറടിവീതം നീളമുള്ള രണ്ടു മുളക്കഷണങ്ങൾ ഒന്നരയടി അകലത്തിൽ സമാന്തരമായി വയ്ക്കുന്നു. മൂന്നോ നാലോ ചെറിയ മുളക്കഷണങ്ങൾ കുറുകെവച്ച് ഏണിയുടെ രൂപത്തിൽ കെട്ടിയുണ്ടാക്കുന്നു, അതിനു മുകളിൽ വയ്ക്കോൽ വിതറുമ്പോൾ ശവമഞ്ചമായി. അതിലാണ് വെള്ളത്തുണിയിട്ട് മൃതശരീരങ്ങൾ കൊണ്ടുപോകുന്നതു്. ചെറിയ കുട്ടികളുടെ മൃതശരീരം കൊണ്ടുപോകാൻ മഞ്ചമില്ല. വെള്ളത്തുണികൊണ്ടുള്ള സഞ്ചികളിലാക്കി കൈയിൽ താങ്ങിപ്പിടിച്ച് ഓരോരുത്തരായികൊണ്ടുപോകുന്നു. വെള്ളത്തുണിയിൽ പൊതിഞ്ഞ ശവശരീരങ്ങളുടെ നിലയ്ക്കാത്ത പ്രവാഹം. ഹമീദിയാ ആശുപത്രിയിൽ നിന്ന് ഇപ്പോഴം മൃതശരീരങ്ങൾ വേണ്ടരീതിയിൽ മറവു ചെയ്യുന്നതായിരുന്നു മറെറാരു ഗുരുതരമായ പ്രശ്നം. റോഡിൽ മരിച്ചുവീണവരെയെല്ലാം ആരെല്ലാമോ എവിടെയെല്ലാമോ കൊണ്ടുപോയി മറവുചെയ്തു. ജാതിമതാധിഷ്ഠിത കർമ്മങ്ങളൊന്നും അവരിൽ പലർക്കും ബാധകമായില്ല. അതു് എങ്ങനെ നടക്കാനാണ്. എത്രപേരെ അങ്ങനെ മറവു ചെയ്തെന്ന് ആർക്കും ഒരു കണക്കുമില്ല. വീട്ടിൽവച്ചു മരിച്ചവർക്കും ആശുപത്രിയിൽനിന്നും ബന്ധുക്കൾ ഏററുവാങ്ങിയ മൃതശരീരങ്ങൾക്കും മാത്രമേ മതവിധിപ്രകാരമുള്ള ശവദാഹമോ കബറടക്കമോ ലഭിച്ചുള്ളൂ. രണ്ടാംദിവസം ആയപ്പോൾ അതും ദുഷ്കരമായി. ഒരു ചിതയിൽത്തന്നെ പത്തും പതിനഞ്ചും മൃതദേഹങ്ങൾ ദഹിപ്പിക്കേണ്ടിവന്നു. ചോളാ റോഡിലും, മിശ്രാംഘട്ടിലുമുള്ള ശ്മശാനങ്ങളിലും ഇത്തരം പൊതുചിതകൾ നിരവധി ഉയർന്നുവന്നു. അവയിൽ എപ്പോഴം തീയെരിഞ്ഞുകൊണ്ടിരിക്കുന്നു. വിറകിൻെറ കുറവു് നികത്തിയതു് പെട്രോൾ ആയിരുന്നു.

ഒരു കബറിൽ ഒരു മയ്യത്തു് മാത്രം എന്ന നിയമം മുസ്ലീങ്ങൾക്കും പെട്ടെന്ന് ഉപേക്ഷിക്കേണ്ടിവന്നു. സഫികാ റോഡിലുള്ള മുസ്ലിം ശ്മശാനത്തിൽ സ്ഥലം കുറവായതുകൊണ്ട് ഒന്നിലേറെ മൃതദേഹങ്ങൾ ഒരേ കബറിൽ അടക്കം ചെയ്യാൻ ഭോപാലിലെ ഖാസി, വസീദുൽ ഹുസൈൻ രണ്ടാംദിവസംതന്നെ ഉത്തരവു നൽകി.

ജാതിമത വ്യത്യാസമില്ലാതെ ശവം മറവുചെയ്യുന്ന കാര്യത്തിൽ എല്ലാവർക്കും ഗുരുതരമായ ഒരു വിഷമം നേരിട്ടു. ശവക്കുഴിതോണ്ടുന്ന സ്ഥിരം ആൾക്കാരിൽ ഒന്നോ രണ്ടോപേർ മാത്രമേ ആ നഗരത്തിൽ ഇപ്പോൾ അവശേഷിക്കുന്നുള്ളൂ. മററുള്ളവർ ഈ ദുരന്തത്തിൽ എവിടെയോ വച്ച് മരിച്ചിരിക്കണമെന്നാണ് കരുതപ്പെടുന്നതു്. ജീവിച്ചിരിപ്പുള്ള ചുരുക്കം പേരാകട്ടെ അവശനിലയിലും. തന്മൂലം ബന്ധുക്കളുടെ മൃതദേഹം അടക്കംചെയ്യാൻ ശവക്കുഴി തോണ്ടാൻ നിർബ്ബന്ധിതരായവരുടെ എണ്ണം നിരവധിയാണ്. ഇത്തരം കുഴികൾക്ക് പലതിനും വേണ്ടത്ര ആഴം ഇല്ലാതിരുന്നതുകൊണ്ട്, ചില ശവശരീരങ്ങളും പിന്നീട് അലഞ്ഞുതിരിഞ്ഞുനടക്കുന്ന നായ്ക്കൾ തോണ്ടിപ്പുറത്തിട്ട് കടിച്ചുപറിച്ചു.

ഭീകരമായ ഈ ദുരന്തം ഒഴിവാക്കാൻ കഴിയുമായിരുന്നു എന്നൊരു വാദഗതി ചില ശാസ്ത്ര-സാങ്കേതിക കേന്ദ്രങ്ങളിൽ നിന്നും ഉയർന്നുവന്നിട്ടുണ്ട്. ഡിസംബർ 2-ാം തീയതി രാത്രി അതു് സാദ്ധ്യമായ കാര്യമല്ലായിരുന്നു. നേരത്തേ ഗവർമ്മെൻറും ഫാക്ടറി മാനേജ്മെൻറുംകൂടിയായിരുന്നു ആ മുൻകരുതൽ നടപടികൾ സ്വീകരിക്കേണ്ടിയിരുന്നതു്. എങ്കിൽത്തന്നേയും ഈ ദുരന്തം ഒഴിവാക്കാൻ കഴിഞ്ഞില്ലെങ്കിലും, ഗണ്യമായി പരിമിതിപ്പെടുത്താൻ, അല്പം ശ്രദ്ധിച്ചിരുന്നുവെങ്കിൽ സംസ്ഥാന ഗവർമ്മെൻറിനും ഫാക്ടറി മാനേജ്മെൻറിനും കഴിയുമായിരുന്നു. കാർബൈഡ് ഫാക്ടറിയിൽനിന്നും മാരകമായ എം.ഐ.സി. വാതകം ലീക്ക് ചെയ്യാൻ തുടങ്ങിയതു് ഡിസംബർ രണ്ടാംതീയതി രാത്രി ഏതു സമയത്തായിരുന്നു എന്നതിനെപ്പററി ഭിന്നാഭിപ്രായമാണ് ഇപ്പോഴം നിലനില്ക്കുന്നതു്. രാത്രി പത്തരമണിക്കായിരുന്നു ചെറിയതോതിൽ ഗ്യാസ് ലീക്ക് ആരംഭിച്ചതെന്നാണ് ഒരു വാദം. പന്ത്രണ്ടര മണി മുതൽ ലീക്ക് തുടങ്ങിയെന്ന് മറെറാരു വാദം. രാത്രി ഒന്നര മണിക്ക് ഗ്യാസ് പെട്ടെന്ന് ലീക്കുചെയ്തു നഗരം മുഴവൻ വ്യാപിച്ചു എന്നാണ് മൂന്നാമത്തെ വാദഗതി. ഇതിൽ സത്യം ഏതെന്ന് ഇപ്പോൾ ആരംഭിച്ച അന്വേഷണത്തിന് മാത്രമേ തെളിയിക്കാൻ കഴിയൂ. എങ്കിലും ഒരു ശാസ്ത്രതത്വം അധികൃതർക്ക് മറച്ചുവയ്ക്കാൻ കഴിയില്ല. പെട്ടെന്ന് ലീക്കുചെയ്യുന്ന രീതിയിലല്ല എം.ഐ.സി. സൂക്ഷിക്കുന്നതു്. ദ്രാവകരൂപത്തിലുള്ള എം.ഐ.സി. വാതകരൂപത്തിലാകുവാൻ 39 ഡിഗ്രി സെൽഷ്യസ് ചൂടുവേണം. ഇത്രയും ചൂട് ആ ടാങ്കിനകത്തു് ഉണ്ടാകാതിരിക്കാൻ പ്രത്യേക സംവിധാനമുണ്ട്. ആ സംവിധാനം ശരിക്കും പ്രവർത്തിക്കുന്നുണ്ടോയെന്ന് കൂടക്കൂടെ പരിശോധിച്ച് ഉറപ്പുവരുത്താറുണ്ട്. ആ സംവിധാനത്തിൽ ഏതോ തകരാറുണ്ടായിരുന്നുവെന്നും, അതല്ല ടാങ്കിൻെറ വാൽവിന് തകരാറുണ്ടായെന്നും ഉള്ള സംശയം അന്ന് രാത്രി പത്തുമണിക്ക് അവസാനിച്ച ആദ്യത്തെ ഷിഫ്ററിലെ ജോലിക്കാർ രണ്ടാമത്തെ ഷിഫ്ററിലെ ബന്ധപ്പെട്ടവരെ അറിയിച്ചിരുന്നുവെന്നും ഉള്ള വാർത്ത ഇതുവരെ ആരും നിഷേധിച്ചിട്ടില്ല. മാത്രമല്ല, ലീക്ക് വൻതോതിൽ ആരംഭിച്ച ഉടൻ, അതു് ശരിയാക്കാൻ ടാങ്കിൻെറ മുകളിൽ കയറിയ ഷക്കീൽ അഹമ്മദ് എന്ന ജോലിക്കാരൻ ബോധംകെട്ട് മറിഞ്ഞു് വീണു. ഇപ്പോഴം അയാൾ ആശുപത്രിയിലാണ്. ലീക്ക് വേണമെങ്കിൽ തടയാൻ കഴിയുമായിരുന്നുവെന്നുള്ളതിൻെറ തെളിവല്ലേ, ജീവൻ പണയംവച്ചുകൊണ്ടു പോലും ഷക്കീൽ നടത്തിയ ശ്രമം വിരൽ ചൂണ്ടുന്നതു്. മാത്രമല്ല, ഡിസംബർ ഒന്നാം തീയതി തന്നെ, ഗ്യാസ് ലീക്ക് പൂർണ്ണമായി തടയാൻ കഴിഞ്ഞുവെന്ന് ഫാക്ടറി അധികൃതർ പരസ്യമായി പ്രഖ്യാപിക്കുകയും ചെയ്തു. ശ്രമിച്ചാൽ ലീക്ക് തടയാമായിരുന്നുവെന്ന് ഇതെല്ലാം വ്യക്തമാക്കുന്നു. എന്നിട്ടും ഈ ശ്രമം നേരത്തേ നടത്തിയില്ല? അതും പോകട്ടെ. ടാങ്ക് എപ്പോഴം തണുപ്പിച്ചു നിറുത്താനുള്ള സംവിധാനത്തിനു കേടു സംഭവിച്ചുവെന്നും ടാങ്കിന് ചൂടു കൂടുന്നുവെന്നും ഉള്ള റിപ്പോർട്ടിൻെറ അടിസ്ഥാനത്തിൽ, ഇത്തരം ഒരു അപകടം ഉണ്ടാകാനുള്ള സാദ്ധ്യത ഫാക്ടറി അധികൃതർക്ക് ഗവണ്മെൻറിനേയും ഗവണ്മെൻറിന് ജനങ്ങളേയും അറിയിക്കാമായിരുന്നില്ലേ? അതിന് കഴിഞ്ഞിരുന്നുവെങ്കിൽ ഫാക്ടറിക്ക് ചുററുമുള്ള പ്രദേശത്തെ ജനങ്ങളോട് അവിടെനിന്നും ഒന്നോരണ്ടോദിവസത്തേക്ക് മാറിപ്പോകാൻഗവൺമെൻറിനു ആവശ്യപ്പെടാനും കഴിയുമായിരുന്നു.

അപകടം നടന്നുകൊണ്ടിരിക്കുകയും തലസ്ഥാനനഗരിയിലെ ജനങ്ങളാകെ ഇളകിപരിഭ്രാന്തരായി ഓടുകയും ചെയ്യുമ്പോഴം ഗവണ്മെൻറ് അപകടക്കാര്യം അറിയാതിരിക്കുമോ? സ്വന്തം മൂക്കിന് താഴെ നടക്കുന്ന ലക്ഷക്കണക്കിനാളുകളുടെ ജീവൻെറ പ്രശ്നത്തെപ്പററി അറിയാതിരിക്കാൻ തക്കവണ്ണം അത്ര നിശ്ചേതനമാകാൻ ഒരു ഗവൺമെൻറിനും കഴിയില്ല. എന്നിട്ടും മദ്ധ്യപ്രദേശ് ഗവണ്മെൻറ് അനങ്ങിയില്ല. വിഷവാതകം കാററടിച്ചു കൊണ്ടുപോയി മണിക്കൂറുകൾ കഴിഞ്ഞശേഷമാണ് ഫയർബ്രിഗേഡുകാർപോലും സ്ഥലത്തു് എത്തിച്ചേർന്നതത്രേ. സംഭവസ്ഥലത്തു വരാത്തതിന് കാരണമായി ഉന്നത പൊലീസുദ്യോഗസ്ഥന്മാർ പറഞ്ഞതു് ''ഞങ്ങളേയും വിഷവാതകം ബാധിച്ചു'' എന്നായിരുന്നു. ചിലപ്പോൾ അതു് ശരിയാകാനിടയുണ്ട്. കാരണം മുഖ്യമന്ത്രി അർജ്ജുൻ സിംഗ് പോലും വിഷവാതകം ഭയന്ന് കുന്നിനു മുകളിലുള്ള തൻെറ ഗസ്റ്റ് ഹൗസിലേക്ക് ഓടിപ്പോയെന്നാണ് ഭോപാൽ പത്രങ്ങൾ പ്രസിദ്ധീകരിച്ച വാർത്ത. പിറേറ ദിവസത്തെ പത്രസമ്മേളനത്തിൽ ഇക്കാര്യം സംബന്ധിച്ച് പത്രപ്രതിനിധികൾ ചോദ്യങ്ങൾ ഉന്നയിച്ചപ്പോൾ മുഖ്യമന്ത്രി ക്ഷുഭിതനായത്രേ. അതിനുശേഷം അദ്ദേഹം ഒരു പത്രക്കുറിപ്പുവഴിയാണ് ആ വാർത്ത നിഷേധിച്ചതു്. ഏതായാലും ഭോപാലിലെ പത്രപ്രതിനിധികൾ മുഖ്യമന്ത്രിയും ഓടിപ്പോയതായി ബലമായി വിശ്വസിക്കുന്നു, അപകടവിവരം അറിഞ്ഞു് മുഖ്യമന്ത്രിയുടെ വീട്ടിലേക്ക് ഫോൺചെയ്തപ്പോൾ, ആ ഫോൺകാൾ അററൻറ് ചെയ്യാൻകൂടി അവിടെ ആരുമില്ലായിരുന്നുവത്രേ. ഗവൺമെൻറിൻെറ അധിപൻെറ അവസ്ഥ ഇതാണെങ്കിൽ, മററുള്ളവരെ പഴി പറഞ്ഞിട്ട് കാര്യമില്ലല്ലോ.

രണ്ടാംതീയതി അർദ്ധരാത്രി നടന്നതിനെക്കാൾ കൂടുതൽ ഭീകരമായ അപകടം മൂന്നാംതീയതി രാവിലെ പത്തുമണിക്ക് സംഭവിക്കേണ്ടതായിരുന്നു. റോഡിലെല്ലാം നിരവധി ആളുകൾ മരിച്ചുവീണുകിടക്കുന്നുവെന്ന വാർത്ത കാട്ടുതീപോലെ ഭോപാൽ ആകെ പരന്നു. വലിയൊരു ജനക്കൂട്ടം ഫാക്ടറിക്കുമുമ്പിൽ തടിച്ചുകൂടി. അവരിൽ ചിലർ ഫാക്ടറിക്കു പെട്രോൾ ഒഴിച്ച് തീകൊളുത്താൻ മുന്നോട്ടാഞ്ഞു. കൈയിൽ പെട്രോൾ ടിന്നുകളുമായി ജനക്കൂട്ടത്തിൽ ചിലർ മുന്നോട്ടു തള്ളിക്കയറുന്നതു്, ഫാക്ടറിയുടെ സംരക്ഷണച്ചുമതല അതിനിടയിൽ ഏറെറടുത്തിരുന്ന പട്ടാളക്കാരെ ആകെ വിഷമിപ്പിച്ചു. എന്തു ചെയ്യണമെന്നറിയാതെ അവർ വിഷമിച്ചു. പെട്ടെന്ന് പട്ടാളക്കാരുടെ മേധാവികളിൽ ഒരാൾക്ക് ഒരു ബുദ്ധിതോന്നി, വാണംപോലെ ആകാശത്തേക്ക് കത്തിഉയരുന്ന 'ഫ്ളെയർ' എന്ന ഷോട്ടുകൾ തുടരെത്തുടരെ അദ്ദേഹം തൻെറ തോക്കിൽനിന്നും വർഷിച്ചു. തുടർന്ന്, ''അതാ വീണ്ടും വാതകടാങ്കു് പൊട്ടി'' എന്ന് ഉച്ചത്തിൽ വിളിച്ചുകൊണ്ട് അയാളും മററു പട്ടാളക്കാരും ജനക്കൂട്ടത്തിനിടയിലൂടെ ഓടി. ജനക്കൂട്ടവും പരിഭ്രാന്തരായി ഓടിമറഞ്ഞു. അതു ചെയ്യാനുള്ള ബുദ്ധി ആ പട്ടാളക്കാർക്ക് തോന്നാതിരുന്നെങ്കിലോ? ഇപ്പോൾ ലീക്കു ചെയ്ത ടാങ്കിൽത്തന്നെ ഇനിയും എം.ഐ.സി. ഉണ്ടെന്നാണ് പറയപ്പെടുന്നതു്. കൂടാതെ 40 ടൺ എം.ഐ.സി. വീതമുള്ള വേറെ രണ്ടു ടാങ്കുകളും ആ ഫാക്ടറിവളപ്പിലുണ്ട്. ഫാക്ടറിക്ക് തീപിടിച്ച് ആ ടാങ്കുകൾകൂടി പൊട്ടിത്തെറിച്ചിരുന്നുവെങ്കിൽ എന്തായിരിക്കും സംഭവിക്കുന്നതെന്ന് സങ്കല്പിക്കാൻപോലും കഴിയുന്നില്ല.

ലോകമനസ്സാക്ഷിയെ നടുക്കിയ ഈ ദുരന്തത്തിൽ എത്രപേർ മരിച്ചു? എത്രപേർ മരണസമമായ അവസ്ഥയിൽ കഴിയുന്നു. ഇനി ജീവിച്ചിരുന്നിട്ട് എന്തു കാര്യം എന്ന നിലയിൽ എത്രയോ പേർ കഴിയുന്നു. എത്രപേർ ഇനിയും മരിക്കാനിരിക്കുന്നു? ജീവിതം എന്തെന്ന് അറിഞ്ഞുതുടങ്ങാത്ത എത്ര ആയിരം ശിശുക്കളെയാണ് ഒററയടിക്ക് ഈ വിഷവാതകം കൊന്നൊടുക്കിയത്? ഈ മണ്ണിൽ പിറന്നുവീഴാത്ത ഗർഭശിശുക്കളെപ്പോലും ആ മാരകശക്തി വെറുതെവിട്ടില്ല. പൂർണ്ണഗർഭിണികൾക്കു മാത്രമല്ല, നാലും അഞ്ചും മാസം ചെന്ന ഗർഭിണികൾക്കും നിർജ്ജീവശിശുക്കളെ പ്രസവിക്കേണ്ടിവന്നു. ഗർഭസ്ഥശിശുക്കളെപ്പോലും കൊന്നൊടുക്കാനുള്ള ഈ വാതകത്തിൻെറ ശക്തി ഇനിയും ആയിരക്കണക്കിന് മനുഷ്യജീവൻ അപഹരിക്കുമെന്നാണ് ഇത്തരം വാതകങ്ങളെപ്പററി ശാസ്ത്രീയാപഗ്രഥനം നടത്തിയിട്ടുള്ള അമേരിക്കൻ ശാസ്ത്രജ്ഞന്മാർ പറയുന്നതു്. ആ വാതകം ഒരു തവണമാത്രം ശ്വസിച്ചിട്ടുള്ളവർക്കുപോലും എന്തെങ്കിലും ദുരിതാഘാതം ഏല്ക്കേണ്ടിവരുമത്രേ. അതു് ശ്വസിക്കാത്തവരും സുരക്ഷിതരല്ല.. പുറംതൊലിയിലെ രോമസുഷിരങ്ങളിൽക്കൂടിയും ഈ വിഷം ശരീരത്തിനുള്ളിൽ പ്രവേശിക്കുമെന്നും അവർ പറയുന്നു. ഓരോ ഭോപാൽനഗരം ചുററിക്കറങ്ങുന്ന ആർക്കും അതു് ശരിയാണെന്നു തോന്നും. ലോകത്തിലെ ഏററവും വലിയ മോർച്ചറിയും കശാപ്പുശാലയുമാണ് ആ നഗരം ഇപ്പോഴം. എങ്ങും മൃതശരീരങ്ങൾ. മനുഷ്യൻെറതു മാത്രമല്ല, മൃഗങ്ങളുടേയും പക്ഷികളുടേയും മൃതശരീരങ്ങൾ ചീഞ്ഞളിഞ്ഞു നാറുന്ന മോർച്ചറിയാണ് ഇന്നും ഭോപാൽ. ഏററവും കടുത്ത വരൾച്ചയിൽപ്പോലും കരിഞ്ഞുപോകാത്ത ഇലകളുള്ള മരങ്ങൾ, ആ ഫാക്ടറിക്കുചുററും ചോളാറോഡിലും മററും കരിഞ്ഞുനില്ക്കുന്നു. പുളിമരങ്ങളുടെ ഇലകൾപോലും ഒന്നടങ്കം വാടിപ്പോയി. അങ്ങനെ മരിച്ചുകിടക്കുന്നവരുടേയും അവശരായി വീണു മരിച്ചുകൊണ്ടിരിക്കുന്നവരുടേയും, നഗരമായ ഭോപാൽ, ജീവിച്ചിരിക്കുന്നവരെയെല്ലാം [illegible]ടിപ്പിക്കുന്നു. ഭോപാലിലെ പാലോ, പ[illegible]ളോ, പച്ചക്കറികളോ ഉപയോഗിക്കാൻ [illegible]വിടത്തെ മാത്രമല്ല, പരിസരപ്രദേശ[illegible]ലയും ജനങ്ങൾ ഭയപ്പെടുന്നു. ഒരാഴ്[illegible]ഞ്ഞിട്ടും ആ ഭയം വിട്ടുമാറിയിട്ടില്ല, അ[illegible] മരണവും മൃതശരീരങ്ങളും മരണഭീ[illegible] അപായശങ്കയും ഭോപാലിനെയാകെ[illegible]ടിപ്പൊതിഞ്ഞിരിക്കുന്നു.


നഗരം ഞെട്ടിവിറച്ചു. നഗരവാസികൾ കൂട്ടത്തോടെ ഒട്ടുങ്ങുകയായിരുന്നു



മുമ്പിൽ ഉൽക്കണ്ഠയോടെ ജനസഹസ്രങ്ങൾ കാത്തുനിന്നു. മരിച്ചവരുടെ
ോഷിണികളിലൂടെ വരുന്നു. അവരിൽ തങ്ങളുടെ ആരെങ്കിലുമുണ്ടോ?

ആശുപത്രിപ്പറമ്പുകളിൽ ജഡങ്ങൾ തിരിച്ചറിഞ്ഞു കൊണ്ടുപോകാനുള്ള തിരക്ക്. ആ മുളങ്കമ്പുകളും വയ്ക്കോലും കൊണ്ടു തീർത്ത സ്ട്രെച്ചറുകളിലാണ് ജഡങ്ങൾ കൊണ്ടുപോയത്.







ദുരിതാശ്വാസത്തിനായി നഗരത്തിലെമ്പാടുമുയർന്ന ടെൻറുകൾ നൂറുകണക്കിനാണ്. അവിടെ സ്കൂൾകുട്ടികൾ സഹായത്തിനെത്തി.



# ദുരന്തം വന്ന വഴി

ഇപ്പോൾ ഭോപാൽ മരവിച്ചുകിടക്കുന്നു. മരിച്ചുകിടക്കുന്നു. ആ ശവപ്പറമ്പുകൾക്കു മീതേ, വിഷവാതകം ജീവനെ നക്കി തുടച്ചുകൊണ്ടുകടന്നുപോയ ഈ നഗരത്തിനു മീതേ, വാക്കുകൾക്കു വിവരിക്കാനാവാത്ത ഒരു ഞെട്ടൽ കട്ടിപിടിച്ചു നില്ക്കുന്നു.

അന്വേഷണമുണ്ട്. ഈ ഭീകര ദുരന്തം എങ്ങനെ സംഭവിച്ചു എന്ന അന്വേഷണം. പക്ഷേ, അന്വേഷണമൊന്നും ആവശ്യമില്ലാത്തവിധം ആ വസ്തുത തുറിച്ചു നില്ക്കുന്നു. യന്ത്രസംവിധാനത്തകരാറുകൾ, ആ തകരാറുകൾ യഥാസമയം കണ്ടുപിടിച്ചു പരിഹരിക്കാനും അത്യാഹിത സാദ്ധ്യതകൾ ഒഴിവാക്കാനും പ്രവർത്തന വ്യവസ്ഥകൾ പാലിക്കാനും ബാദ്ധ്യതയുള്ളവരുടെ ഭാഗത്തുനിന്നുള്ള അനാസ്ഥ, കൃത്യവിലോപം എന്നിവയാണ് ലോകചരിത്രത്തിലെ ഏററവും വലിയ ഈ അത്യാഹിതം വിളിച്ചു വരുത്തിയത്. വെറും

നിഗമനമല്ല. സാങ്കേതിക വ
രും എൻജിനീയർമാരും ര
നിരത്തി ഈ ആരോപണം
ക്കുന്നു.

ഈ വിഷവാതകശാലയി
ടാങ്കുകളിലായാണ് മീഥൈൽ
സൈനേററ് (എം ഐ സി) ന
രുന്നത്. ആ ടാങ്കുകളിലൊന്ന
മർദ്ദം പെരുകിപ്പെരുകി വാ
ത്തേക്കു വമിച്ചത്. ആ കറു
ളാളു പുലരാനിരിക്കെ ആ
ന്ന് മർദ്ദപ്പെരുകലിലൂടെ പുറത്തേ
ഐ സി എന്ന വിഷവാതകം
കൊണ്ടുമാത്രമല്ല, അങ്ങനെ വമ
വന്ന വാതകപടലത്തെ ആ ന
ന്നെ നിർവീര്യമാക്കാനുള്ള സം
പ്രവർത്തിപ്പിക്കാതെ, അതു മുഴ
രാന്തരീക്ഷത്തിലേക്ക് കലരാ
താണ് ഭോപാലിലെ ഈ കൂട്ട
ന് കാരണം.

ഇതിനുള്ള ഉത്തരവാദിത്വം മ
ല്ല. യൂണിയൻ കാർബൈഡിൻെ
ജർമാർക്കും ഓപ്പറേററർമാർക്കും
വിഷവാതകം അന്തരീക്ഷത്തില
ക്കുന്നതു തടയാൻ അവർക്കു കഴി
ന്നതോ പോകട്ടെ, വിഷവാ
മരണം ഇതാ പാഞ്ഞുവരുന്നു എന



ഇതാണ് ഭോപാലിൽ മരണം വിതറിയ ആ പ്ലാന്റ്. യൂണിയൻ കാർബൈഡിന്റെ കീടനാശിനി നിർമ്മാണശാല

ആശുപത്രികളിലെ മോർച്ചറി. ജീവിതം അടഞ്ഞുതീർന്ന ശേഖരം. ജഡം കൊണ്ടുപോകാൻ വായും മൂക്കും മൂടിയ സന്നദ്ധപ്രവർത്തകർ







എങ്ങും ആടുമാടുകളുടെ ശവങ്ങൾ ചീഞ്ഞ് ദുർഗ്ഗന്ധം പരത്തി കിടന്നിരുന്നു.



മണ്ണിൽ പുതച്ചിട്ട ശവങ്ങൾ മാന്തിയെടുത്ത് കടിച്ചുകീറി തിന്നാൻ നായ്ക്കളുമെത്തി



ആ മൺകൂനക്കടിയിൽ തന്റെ സർവ്വസ്വവുമായിരുന്ന രണ്ട് അരുമ മക്കൾ ഉറങ്ങുന്നു.



സമയത്ത് സൈറൻ മുഴക്കി പരിസരവാസികളെ അറിയിക്കാനും അവർക്കു തോന്നിയില്ല. സൈറനൊക്കെ ആ ഫാക്ടറിയിലുണ്ടായിരുന്നു. അവരതുമുഴക്കുകയും ചെയ്തു. പക്ഷേ, അപ്പോഴേക്കും മൃത്യു അതിന്റെ കരാളനൃത്തം തീർത്തു കഴിഞ്ഞിരുന്നു. അരമണിക്കൂറിൽ താഴെ സമയം കൊണ്ട് എത്താവുന്നിടത്തോളം വ്യാപ്തിയിൽ മരണവും നാശവും പരന്നു കഴിഞ്ഞിരുന്നു. പിന്നീടുയർന്ന സൈറൻ വെറും മരണമണിമുഴക്കം മാത്രമായിരുന്നു.

വാതകം പുറത്തേക്കു കടന്നുകഴിഞ്ഞു എന്നു കണ്ടെങ്കിലും ഫാക്ടറിയിലുള്ളവരുടെ വിരലുകൾ സൈറൻ പ്രവർത്തിപ്പിക്കാനുള്ള ബട്ടനിലേക്കു നീണ്ടതു് നിർണ്ണായകമെന്നുകരുതേണ്ട ഇരുപതു മിനിട്ടുകൾ കഴിഞ്ഞശേഷം മാത്രമായിരുന്നു. പരിസരവാസികളും, മരണവക്ത്രത്തിൽ നിന്ന് എങ്ങനെയോ രക്ഷപ്പെട്ടവരുമായ നിരവധി ആളുകൾ സൈറൻ മുഴങ്ങിയ ഈ സമയത്തിന് സാക്ഷികളായുണ്ട്. നഗരത്തിൽ വിഷവാതകമെത്താത്തഭാഗങ്ങളിൽ ഉറങ്ങിക്കിടന്നവർ സൈറൻവിളികേട്ട് ഞെട്ടിയുണർന്നു. അവരും ഈ സമയം നല്കുന്നു. തക്കസമയത്തിന് സൈറൻ മുഴക്കി മുന്നറിയിപ്പു നല്കാതിരുന്നതിലൂടെ, ഫാക്ടറിയിലെ ഓപ്പറേറ്റർമാർ, അവരുടെ പ്രാഥമിക ചുമതലകളിലൊന്ന് നിറവേറ്റിയില്ല എന്നാണ് ഇതു തെളിയിക്കുന്നതു്. മുന്നറിയിപ്പു നല്കാനുള്ള എല്ലാ സംവിധാനവും (കമ്പ്യൂട്ടറൊഴികെ) അവിടെ ഉണ്ടായിരുന്നു. എന്നിട്ടുമെന്തേ അവർ അതു് പ്രവർത്തിപ്പിച്ചില്ല. പരിസരവാസികൾ ഞെട്ടിയുണർന്നതു് സൈറൻ കേട്ടിട്ടായിരുന്നില്ല. അവരുടെ നാസാരന്ധ്രങ്ങളിലൂടെ ശ്വാസകോശങ്ങളിലേക്കു കടന്ന വാതകത്തിന്റെ തീക്ഷ്ണതയാണ് അവരെ ഞെട്ടിയുണർത്തിയതു്. അപ്പോഴേക്കും ലക്ഷക്കണക്കിനാളുകൾ അവശരായിക്കഴിഞ്ഞിരുന്നു; നൂറുകണക്കിനാളുകൾ മരിച്ചു കഴിഞ്ഞിരുന്നു. അതൊക്കെക്കഴിഞ്ഞിട്ടായിരുന്നു ആ സൈറൻ വിളിയുടെ വരവ്!

എം ഐ സി. ടാങ്കിൽ അത്യാഹിതകാരണമായ മർദ്ദപ്പെരുകൽ എങ്ങനെ ഉണ്ടായി? ശനിയാഴ്ചരാത്രി ഷിഫ്റ്റു മാറിവന്ന ഓപ്പറേറ്റർമാർ മർദ്ദവർദ്ധനവു കണ്ടിരുന്നു. ഈ മർദ്ദത്തകരാറ് പെട്ടെന്നുണ്ടാവുന്നതല്ല. ഒരു മാസത്തോളമായി ടാങ്കിലുണ്ടായിരുന്ന ഒരു കുഴപ്പത്തിന്റെ ഫലമായിരുന്നു അതു്. സ്റ്റെയ്ൻലെസ് സ്റ്റീൽ കൊണ്ടുള്ളതാണ് ടാങ്ക്. അതിലൊരു സിലിൻഡറുണ്ട്. എട്ടടി വ്യാസവും നാല്പതടി നീളവുമുള്ളതാണ് ഈ സിലിൻഡർ. ഈ സിലിൻഡർ ഒരു മാസമായി കേടായിക്കിടക്കുകയായിരുന്നുവെന്ന് കമ്പനിയുടെ സീനിയർ ഉദ്യോഗസ്ഥന്മാർ സമ്മതിച്ചുകഴിഞ്ഞു. സി



വിഷവാതകം ശ്വസിച്ചവർ കണ്ണുനീറുമ്പോൾ ഓടിച്ചെന്ന് മുഖം കഴുകും. വെള്ളവും വാതകവും ചേർന്ന് പ്രവർത്തിച്ച് കാഴ്ച നല്കും

വിഷവാതകം ശ്വസിച്ച്, മരണഭീതിമൂലം, കിട്ടിയ വാഹനങ്ങളിൽ സ്ഥലംവിട്ടോടുന്നവർ





ലിൻഡറിന്റെ ഈ കുഴപ്പമാണ് മർദ്ദത്തെ ഉള്ളിച്ച വരുത്തിവച്ച ആദ്യ കാരണം.

ഇനിയുമുണ്ട് കാരണങ്ങൾ. വാതക ടാങ്ക് വായു കടക്കാത്ത നിലയിലുള്ളതാവണമെന്നാണ് വ്യവസ്ഥ. കോൺക്രീററ്ഉറയ്ക്കത്താണ് ടാങ്കിന്റെ സ്ഥാനം. ഈ കോൺക്രീററ്ഉറയ്ക്കും ടാങ്കിനും ഇടയ്ക്കായി ഒരു ശീതീകരണ സംവിധാനമുണ്ട്. ടാങ്ക് എപ്പോഴും തണുത്തിരിക്കാനുള്ള ഏർപ്പാടാണിത്. ഇങ്ങനെ, തണുത്ത ടാങ്കിൽ എം ഐ സി. എന്ന വാതകം നേരിയ ഒരു മർദ്ദാവസ്ഥയിലെ നിറയാവൂ. (നേരിയ മർദ്ദാവസ്ഥ എന്നാൽ, ഒരുചതുരശ്ര ഇഞ്ചിൽ അഞ്ചു മുതൽ പത്തുവരെ പൗണ്ട് മർദ്ദം മാത്രം. അന്തരീക്ഷമാർദ്ദമാവട്ടെ ഒരു ചതുരശ്ര ഇഞ്ചിൽ പതിന്നാലര പൗണ്ടാണ്.)

അപകടമുണ്ടായ സമയം, ടാങ്കിൽ നാല്പതു ടണ്ണോളം എം ഐ സി. വാതകം ഉണ്ടായിരുന്നു. എം ഐ സി. വാതകം ദ്രവാവസ്ഥയിലാണ് ടാങ്കിൽ നിറയ്ക്കുക. ഈ വാതകദ്രവം കൊടിയ വിഷമെന്നതു മാത്രമല്ല, നേരിയ ഒരു പ്രകോപനമുണ്ടായാൽത്തന്നെ അത്യപകടകരമാംവിധം തീയാളിപ്പിടിക്കുന്നതുമാണ്. 'സെവിൻ' എന്ന ബ്രാൻഡ് പേരിലുള്ള കാർബറിൽ എന്ന കീടനാശിനിയുണ്ടാക്കാനുള്ള ഒരു ഘടകമെന്ന നിലയിലാണ് ഈ ഫാക്ടറിയിൽ എം ഐ സി. സംഭരിക്കുന്നത്.

രാത്രി ഷിഫ്ററിനു വന്ന ഓപ്പറേററർമാർ, രാത്രി പന്ത്രണ്ടുമണി കഴിഞ്ഞപ്പോൾ അതു കണ്ടു—ടാങ്കിലെ മർദ്ദാവസ്ഥ, അപകടരേഖയിലേക്കു പാഞ്ഞുയർന്നുകൊണ്ടിരിക്കുന്നു. ഒരു ചതുരശ്ര ഇഞ്ചിന് 40 പൗണ്ട് എന്നതാണ് പരമാവധി മർദ്ദം. അതാണ് അപകടരേഖ. അതു കഴിഞ്ഞാൽ—അങ്ങനെയൊരു പ്രശ്നമില്ല. ആ രേഖ കഴിയാൻ പാടില്ല. മർദ്ദം, ആ രേഖ കടന്നാൽ സംഭവിക്കുന്നതെന്തെന്നോ, ടാങ്കു് പൊട്ടിത്തെറിക്കും. ആ മഹാ സ്ഫോടനത്തിൽ ഫാക്ടറി മാത്രമല്ല, നഗരഭാഗങ്ങൾതന്നെ പറന്നുപോകും. വിഷവാതകമാകെ നഗരത്തിലെ ജീവജാലങ്ങളെ പാടേ നശിപ്പിക്കും. അതിനാൽ ടാങ്കു പൊട്ടാൻ പാടില്ല. അതിനാണ് ടാങ്കിലെ പരമാവധി മർദ്ദരേഖയോടു ചേർന്ന് ഒരു റിലീസ് വാൽവുള്ളത്. മർദ്ദം ആ രേഖയിലെത്തുമ്പോൾ വാൽവ് സ്വയം തുറക്കും. മർദ്ദം കൂടിയ വാതകം വാൽവിലൂടെ പുറത്തേക്കു വമിക്കും.

ഈ വാൽവും അതിനോടു ചേർന്നുള്ള സംവിധാനവും പ്രവർത്തിക്കേണ്ടതു് ഇങ്ങനെയാണ്. വാൽവ് ആദ്യം സ്വയം തുറക്കും. അതിലൂടെ ഉന്നത മർദ്ദത്തിൽ തള്ളിവരുന്ന വാതകം മറെറാരു അറയിലേക്കുകടക്കും. ആ അറയിൽ പല വലയങ്ങളുണ്ട്. വലയങ്ങളിൽ കടക്കുന്ന വാതകം, അവിടെയുള്ള കാസ്റ്റിക് സോഡയുമായി നിമിഷംകൊണ്ട് പ്രതിപ്ര





ഒരു വൃദ്ധസ്ത്രീ ഭയന്ന് കൂനിക്കൂനി വീടുവിട്ടോടുന്നു



അവശരായവരെ കൊണ്ടുപോകാൻ കാളവണ്ടിപോലും കിട്ടാതെ വന്നിരുന്നു



## അങ്ങനെയും ഒരു നാടകം

യൂണിയൻ കാർബൈഡ് കോർപ്പറേഷന്റെ ചെയർമാൻ വാറൻ ആൻഡേഴ്സനെ അറസ്ററ് ചെയ്തുവെന്ന വാർത്ത ആദ്യമായി പുറത്തുവിട്ടതു് മദ്ധ്യപ്രദേശ് ഇൻഫർമേഷൻ ഡയറക്ടർ സുദീപ് ബാനർജിയാണ്. ആൻഡേഴ്സൺ ബോംബെയിൽനിന്നു നേരെ പറന്ന് ബൈരാഗർ വിമാനത്താവളത്തിലിറങ്ങിയ ഉടനെയാണ് അറസ്ററ് നടക്കുന്നതു്. യൂണിയൻ കാർബൈഡിന്റെ ഇന്ത്യൻ ശാഖ ചെയർമാൻ കേശബ് മഹീന്ദ്രയും മാനേജിങ് ഡയറക്ടർ വി. പി. ഗോഖലെയും വെള്ളിയാഴ്ചതന്നെ അറസ്റ്റ് ചെയ്യപ്പെടുകയുണ്ടായി.

ഇന്ത്യൻ ശിക്ഷാനിയമം 304-ാം വകുപ്പുപ്രകാരമാണ് അറസ്റ്റ്. ഈ കുററത്തിന് ജാമ്യം അനുവദിക്കുന്നതല്ല. കൊലപാതകമല്ലാത്ത ശിക്ഷാർഹമായ നരഹത്യയാണ് കുററം. പക്ഷേ, ഒരു മണിക്കൂറിനകം വാറൻ ആൻഡേഴ്സൺ 25000 രൂപ ജാമ്യത്തിൽ ഇറങ്ങി.

ബൈരാഗർ വിമാനത്താവളത്തിൽ നിന്നറസ്ററ് ചെയ്ത് നേരെകൊണ്ടുപോയതു് യൂണിയൻ കാർബൈഡ് ഗസ്റ്റ്ഹൗസിലേക്കാണ്. ആൻഡേഴ്സനും അങ്ങോട്ടുതന്നെയായിരുന്നു പോകേണ്ടിയിരുന്നതു്. വിമാനത്താവളത്തിൽനിന്ന് ആൻഡേഴ്സനെ സുരക്ഷിതമായി ഗസ്റ്റ്ഹൗസിലെത്തിച്ചു. ഇതൊരു നാടകമായിരുന്നു. മദ്ധ്യപ്രദേശ് മുഖ്യമന്ത്രിയും രാജ്യാന്തരകുത്തകക്കമ്പനിയായ യൂണിയൻ കാർബൈഡിന്റെ ചെയർമാനും തമ്മിലുള്ള ഒരൊത്തുകളി.

ആദ്യത്തെ കാര്യം, ബൈരാഗർ വിമാനത്താവളത്തിൽ നിന്ന് പുറത്തുകടന്നാൽ ആൻഡേഴ്സനെ ജനങ്ങൾ വെറുതെ വിടുകയില്ല. മദ്ധ്യപ്രദേശ് ഗവണ്മെന്റും മുഖ്യമന്ത്രിയും തിരക്കിട്ടാലോചിച്ചു. എന്നാൽ അറസ്ററായിക്കളയാം. ആൻഡേഴ്സനല്ലേ! യൂണിയൻ കാർബൈഡിന്റെ ചെയർമാനല്ലേ! അദ്ദേഹത്തിന്റെ ജീവന്റെ വില വളരെ വലുതാണ്.

നെയ്യപ്പംതിന്നാൽ രണ്ടുണ്ട് കാര്യമെന്നു പറഞ്ഞപോലെ മദ്ധ്യപ്രദേശ് മുഖ്യമന്ത്രിക്കൊരു ക്രെഡിററുമായി. തിരഞ്ഞെടുപ്പാണ് മുമ്പിലുള്ളതു്. ജനങ്ങൾ കീടങ്ങളെപ്പോലെയാണ് മരിച്ചുവീണതു്. അഭ്യർത്ഥിച്ചിട്ടുണ്ടാവണം. മദ്ധ്യപ്രദേശ് മുഖ്യമന്ത്രി ആൻഡേഴ്സനോട്—ഒരു മണിക്കൂർ പൊലീസ് കസ്റ്റഡിയിൽ റെസ്റ്റ് എടുക്കാൻ. സുരക്ഷിതത്വം നല്കിയതിന് ആൻഡേഴ്സൻ മുഖ്യമന്ത്രിയോടും. നന്ദി പറഞ്ഞിട്ടുണ്ടാവണം. അങ്ങനെയും ഒരു നാടകം.



മരിച്ചവരുടെ ഉടയവർ. മരണത്തിന്റെ പിടിയിൽപ്പെട്ട് പിടയുന്നവർ. ദാരുണമായ ഈ രംഗങ്ങൾ കാണാനിടവന്നവർ ഈ ജീവിതത്തിൽ ഇതു മറക്കില്ല.

ദുരന്തത്തെപ്പറ്റി അറിഞ്ഞ് പ്രധാനമന്ത്രി രാജീവ്ഗാന്ധി നാഗാലാൻഡിലെ തിരഞ്ഞെടുപ്പ് പ്രചരണമദ്ധ്യത്തിൽ നിന്ന് ഭോപാലിൽ പാഞ്ഞെത്തി





വർത്തിക്കും. എം ഐ സി. വാതകത്തിന്റെ സമസ്തവീര്യവും കെടുത്തി അതിനെ നിർഗ്ഗുണാവസ്ഥയിലാക്കാൻ കെല്പുള്ള രാസഗുണമുണ്ട്, കാസ്റ്റിക് സോഡയ്ക്ക്. അഥവാ വാതകത്തിന്റെ കുറെഭാഗങ്ങൾ നിർവീര്യമാകാതെവന്നുവെങ്കിൽ, അത് നേരെ ഒരു ടവ്വറിലേക്കുപോകും. ഉയരമുള്ള ആ ടവ്വറിൽവച്ച് ആ വാതകംമുഴുവൻ എരിക്കപ്പെടും.

ആ ടവറിന്റെ പേരുതന്നെ ജ്വാലാഗോപുരം എന്നാണ്. എപ്പോഴും ഗോപുരാഗ്രത്തിൽ ഒരു ജ്വാല കത്തിനിൽക്കും. അനാവശ്യമായ എല്ലാ വിഷവാതകങ്ങളെയും കത്തിച്ചുകളയുക എന്നതു മാത്രമാണ് ഇതിന്റെ ജോലി. ജ്വാലാഗോപുരത്തിന് നൂറടിയാണ് പൊക്കം. ഫാക്ടറിയിലെ വിവിധ പ്ലാന്റുകളുമായി കണക്ട്ചെയ്യുന്ന വിധമാണ് ഈ ഗോപുരത്തിന്റെ സംവിധാനം. ഈ വിവിധ ഭാഗങ്ങളിൽ നിന്നു വരുന്ന ഉച്ഛിഷ്ട വിഷവാതകം മുഴുവൻ ഈ ഗോപുരാഗ്രത്തിൽ എരിയുമ്പോൾ കാർബൺ ഡയോക്സൈഡും ജലവും മാത്രമായിരിക്കും വിസർജ്ജിക്കപ്പെടുക.

അന്നു രാത്രി പന്ത്രണ്ടിനും ഒന്നിനുമിടയ്ക്ക് എം ഐ സി. ടാങ്കിന്റെ റിലീസ് വാൽവ് തുറന്നു. അതി മർദ്ദത്തിലും അതി താപത്തിലുമുള്ള വിഷവാതകം വൻതോതിൽ വാൽവിലൂടെ അടുത്ത അറയിലേക്ക



മൃതദേഹങ്ങൾ ഒരു ട്രക്കിൽനിന്നും ഇറക്കിക്കിടത്തുന്നു.

ഉറ്റവരാരുമില്ലാത്ത ഒരു സ്ത്രീയെ സന്നദ്ധ പ്രവർത്തകർ ആശുപത്രിയിലേക്ക് കൊണ്ടോടുന്നു



ആശുപത്രികൾ ഇരുപത്തിനാലുമണിക്കൂറും നിറുത്താതെ പ്രവർത്തിച്ചു. ഡോക്ടർമാർകൂടി അന്ധരായി വീണിരുന്നു





ആശുപത്രി മുററങ്ങളിൽ പാഞ്ഞെത്തിയ ആയിരക്കണക്കിനാളുകളെ ചികിത്സിക്കാൻ ടെൻറുകൾ ഉയർത്തേണ്ടിവന്നു. ഈ ടെൻറുകൾക്കപ്പുറം, ജഡങ്ങൾ ദഹിപ്പിച്ചുകൊണ്ടിരുന്നു

മരണത്തിൻെറ പിടിയിലേക്കു നീങ്ങുന്നവരും, മരണം വിഴുങ്ങിക്കഴിഞ്ഞവരും. കൂടുതലും കുട്ടികൾ



കടന്നു. വാൽവിൽ നിന്ന് ആ അറയിലേക്ക് ഏഴുപതടി നീളത്തിലുള്ള കുഴലുണ്ട്. ഈ കുഴലിലൂടെ അറയിലെത്തിയ വാതകം അവിടെവച്ച് കാസ്റ്റിക് സോഡയാൽ നിർവീര്യമാക്കപ്പെടണമല്ലോ. അതു നടന്നില്ല. നിർവീര്യമാക്കപ്പെടാത്ത വാതകമുണ്ടെങ്കിൽ അത് നേരെ ജ്വാലാഗോപുരത്തിലെത്തി എരിക്കപ്പെടണമല്ലോ. ഏററവും പ്രധാനമായ കാര്യമാണിത്. അതും നടന്നില്ല. ആ വിഷവാതക ധൂമം മുഴുവൻ എരിഞ്ഞ് കാർബൺ ഡയോക്സൈഡും വെള്ളവുമായി മാറിയെങ്കിൽ, ലോകത്തെയാകമാനം ഞെട്ടിത്തരിപ്പിച്ച ഈ ഘോരദുരന്തം സംഭവിക്കുകയേ ഇല്ലായിരുന്നു.

എന്തുകൊണ്ട് വാതകം കാസ്ററിക് സോഡാ അറയിൽവച്ച് നിർവീര്യമാക്കപ്പെട്ടില്ല? എന്തുകൊണ്ട് ജ്വാലാഗോപുരത്തിൽവച്ച് വാതകം കത്തിക്കപ്പെടാതെ പോയി?

അത്യന്തം വിചിത്രവും ക്രൂരവുമായ ഈ സ്ഥിതിവിശേഷത്തിന്, പ്ളാൻറിലെ സീനിയർ വിദഗ്ദ്ധന്മാർ ചില ഉത്തരങ്ങൾ പറയുന്നുണ്ട്.

ഒന്ന്: ടാങ്കിൽനിന്ന് വാൽവിലൂടെ കാസ്ററിക് സോഡാ അറയിലെത്തുംമുമ്പുതന്നെ വാതകം അന്തരീക്ഷത്തിലേക്കു രക്ഷപ്പെട്ടിരുന്നു.

(ഇതു സൂചിപ്പിക്കുന്നത് ടാങ്കിലോ





# ആ കൊല വാതകത്തിൻെറ വിളയാട്ടം

**ഭോ**പാലിൽ വീശിയടിച്ച മൃത്യുതരംഗം മൂക്കിൽക്കൂടിയും തൊലിയിൽക്കൂടിയുമാണ് ഉള്ളിൽക്കടന്ന് മനുഷ്യനെ വീഴ്ത്തിയത്.

മീഥൈൽ ഐസോ സൈനേററ് (ചുരുക്കത്തിൽ എം ഐ സി.) ഒരു വിധമുള്ള വസ്തുക്കളെയെല്ലാം കാർന്നു തിന്നുന്ന വിഷവസ്തുവാണ്. വെള്ളവുമായിച്ചേർന്നുള്ള പ്രതിപ്രവർത്തനമാകട്ടെ അത്യന്തം രൂക്ഷവും.

ഈ വാതകം ഉള്ളിൽച്ചെന്നാൽ ശ്വാസംമുട്ടും, തലവേദനവരും, ചുമയും, ഛർക്കാനിക്കും, വായിൽ നുരയും പതയും വരും. ഇതിനിടയിൽ രക്തത്തിൽ ഘടനാവ്യത്യാസങ്ങൾ വരും, മരിക്കും. സ്ഥിരമായി അന്ധത വരുത്തുവാനും ഈ കൊലവാതകത്തിനു കഴിയുന്നു.

മൂക്കുവഴി ശ്വാസകോശത്തിലും ഹൃദയത്തിലും കടന്നുപാടേ, ഈ വാതകം ചെയ്യുന്നതെന്തെന്നോ? രക്തത്തിലെ സുപ്രധാനമായ ഹീമോഗ്ലോബിൻ എന്ന ഘടകത്തെ നശിപ്പിക്കും. അതിലെ ഇരുമ്പിൻെറ അംശത്തെ നിർവീര്യമാക്കി പകരം കൊടും വിഷമായ സൈനൈഡ് നിറയ്ക്കും. ഇത് തൽക്ഷണം മരണകാരണമാവും. വായുവിൻെറ പത്തുലക്ഷം ഭാഗത്തിൽ 21 ഭാഗം സൈനൈഡായാൽപ്പോലും അപകടമുണ്ടാവും. എന്നിരിക്കെയാണ് കട്ടിപ്പുക അകത്തു ചെന്നാൽ! രക്തം പിന്നെ പ്രാണവായുവുമായി നീങ്ങുകയില്ല. അതോടെ ശരീരകോശങ്ങൾ പ്രാണവായു കിട്ടാതെ ദ്രവിക്കും. ഒടുങ്ങും.

യൂണിയൻ കാർബൈഡ് കമ്പനിയുടെ ആസ്ഥാനമുള്ള അമേരിക്കയിലെ നിയമം, വായുവിൻെറ പത്തുലക്ഷം ഭാഗങ്ങളിൽ 1.10–ൽ കൂടുതൽ എം ഐ സി. തൊഴിലാളികളോ മററുള്ളവരോ ശ്വസിക്കാൻ പാടില്ലെന്നതാണ്.

ലക്നൗവിലെ ഇൻഡസ്ട്രിയൽ ടോക്സിക്കോളജി റിസേർച്ച് സെൻറർ, നാഗ്പൂരിലെ എൻവയോൺമെൻറൽ എൻജിനീയറിങ് റിസർച്ച് ഇൻസ്റ്റിററ്യൂട്ട്, പൂനയിലെ നാഷനൽ കെമിക്കൽ ലാബ്, തുടങ്ങിയ സ്ഥാപനങ്ങളിലെ വിദഗ്ദ്ധർ ഭോപാലിലെത്തി ഈ വിഷവാതകത്തിൻെറ വ്യാപ്തി എത്രയുണ്ടെന്നു പഠിക്കുന്നുണ്ട്.

ഫാക്ടറിയിലെ സ്റ്റോറേജ് ടാങ്കിൽ (മററു രണ്ടു ടാങ്കുകളിലായി) ഇനിയും 30 മെട്രിക് ടൺ വാതകം അവശേഷിക്കുന്നുണ്ട്. പാടേ തല്ലിപ്പൊളിയായിക്കിടക്കുന്ന ഈ ഫാക്ടറിയിൽ ഇത്രയും മാരകമായ വിഷം ഇനിയും വച്ചുകൊണ്ടിരിക്കുന്നതിലാണ് ഇപ്പോഴത്തെ ഉൽക്കണ്ഠ

ഇന്ത്യയിലെ ടോക്സിക്കോളജി വിദഗ്ദ്ധന്മാർ ഇതിനിടയിൽ തള്ളിവിട്ടിരിക്കുന്നത് ഈ കൊലവാതകത്തിന് ഭോപാലിലെ അന്തരീക്ഷത്തിൽ ഇനിയൊന്നും ചെയ്യാനാവില്ല എന്നാണ്.

ഭോപാൽ നഗരത്തിൽ എങ്ങും ചിതകളേ കാണാനുണ്ടായിരുന്നുള്ളു. എത്രയെത്ര കുടുംബങ്ങൾ, വെന്തമർന്ന ജനകങ്ങൾ!





വാൽവിൽനിന്ന് കാസ്റ്റിക്സോഡാ അറയിലേക്കുള്ള കുഴലിലോ വിള്ളലുകൾ ഉണ്ടായിരുന്നു എന്നാണ്.)

രണ്ട്: വാതകം ചോർന്നത് ടാങ്കിൽനിന്നല്ല; കാസ്റ്റിക്സോഡാ അറയിൽനിന്നാണ്.

(ഇതു സൂചിപ്പിക്കുന്നത് ആ സുപ്രധാന അറയിലും വിള്ളലുണ്ടായിരുന്നു എന്നുതന്നെ. ഉന്നത മർദ്ദത്തിൽ പാഞ്ഞ വാതകം ആ അറയിലെ വീര്യനാശന സംവിധാനത്തിനു കേടുവരുത്തി എന്നുംകൂടി ഇതിൽ സൂചനയുണ്ട്.)

മൂന്ന്: ജ്വാലാഗോപുരത്തിലെത്തുന്നവഴികളും വിള്ളലുകളിൽക്കൂടി വാതകം രക്ഷപ്പെട്ടിരുന്നു.

ഈ മൂന്നു വിശദീകരണങ്ങളിൽ ഏതെങ്കിലും ഒന്നോ, മൂന്നുംകൂടിത്തന്നെയോ ശരിയാണെന്നുവന്നാൽത്തന്നെയും, വിശദീകരണം ഒരിക്കലും സാധൂകരണമാവുന്നില്ല. ആ ഫാക്ടറിയിലെ രക്ഷാസംവിധാനമാകെ താറുമാറായിരുന്നുവെന്നും, ഇത്തരമൊരു തകരാറുണ്ടാവാനുള്ള സാദ്ധ്യത, പ്ലാന്റിന്റെ ഡിസൈനിൽ മുൻകൂട്ടി കണ്ടിരുന്നില്ലെന്നും, പ്ലാന്റിന്റെ പ്രവർത്തനവും അറ്റകുറ്റം തീർക്കലും താന്തോന്നിത്തത്തോടെയാണു നടന്നുപോന്നതെന്നും പകൽപോലെ വ്യക്തമാണ്.

വിദഗ്ധരായ എൻജിനീയർമാർ പത്രലേഖകരോടു പറഞ്ഞതാണിക്കാര്യങ്ങൾ.

പക്ഷേ, ഇതിനെക്കാൾ വലിയ ഒരു കാര്യത്തിന് ഉത്തരം പറയിക്കേണ്ടതുണ്ട്. വാതക ടാങ്കിലെ മർദ്ദം എട്ടിരട്ടിയോളം കുതിച്ചുയർന്നതെന്തുകൊണ്ട്?

എം ഐ സി. വാതകം പെട്ടെന്ന് രാസപരമായി ഉലയുന്നതൊന്നുമല്ല. ആറു മാസത്തോളം അത്, അതേ രീതിയിൽ സ്റ്റോർ ചെയ്തുവയ്ക്കാം. വെള്ളമോ അതുപോലുള്ള മറ്റേതെങ്കിലും ബാഹ്യവസ്തുവോ ആയി ടാങ്കിൽവച്ച് പ്രതിപ്രവർത്തിച്ചിട്ടുണ്ടാവണം. വെള്ളവുമായി പെട്ടെന്ന് പ്രതിപ്രവർത്തിക്കുന്ന രാസവസ്തുവാണ് എം ഐ സി. ഈ പ്രവർത്തനത്തിന്റെ ഫലമായി ചൂടും കാർബൺ മോണോക്സൈഡും ഉണ്ടാവും. ഇങ്ങനെയാവുമോ ടാങ്കിൽ മർദ്ദവും ചൂടും ഉണ്ടായതും കുതിച്ചുയർന്നതും? എങ്കിൽ, വായുപോലും കടക്കാൻ പാടില്ലാത്ത ടാങ്കിൽ ഇത്തരം ബാഹ്യവസ്തുക്കൾ എങ്ങനെ കടന്നുകൂടി?

ഇതിൽനിന്നു സിദ്ധിക്കുന്നത് ടാങ്കിൽ ഗുരുതരമായ സുഷിരങ്ങളോ വിള്ളലുകളോ ഉണ്ടായിരുന്നുവെന്നാണ്.

എന്തോ ആവട്ടെ. ഈ വിഷവാതകശാല മദ്ധ്യപ്രദേശിന്റെ തലസ്ഥാനനഗരത്തിൽ സ്ഥാപിച്ചവരും അതു നടത്തി കോടിക്കണക്കിനുരൂപ കുന്നുകൂട്ടിയവരും ലാഭചിന്തയല്ലാതെ, മറ്റൊരു ചിന്തയും ഉണ്ടായിരുന്നവരല്ല എന്നതു വ്യക്തം. യൂണിയൻ കാർബൈഡ് എന്ന രാജ്യാന്തര കുത്തകക്കമ്പനിക്ക്, മൂന്നാം ലോകരാജ്യങ്ങൾ വെറും ചേരിപ്രദേശങ്ങളാണ്. ആ ചേരികളിലെ മനുഷ്യർ കീടങ്ങളല്ലാതെ മറ്റെന്ത്? കീടനാശിനികൊണ്ട് കീടങ്ങളെ—മനുഷ്യകീടങ്ങളെ കൊന്നു!



സർക്കാരിന്റെ കണക്ക് 1500 പേരേ മരിച്ചുള്ളൂ എന്നാണ്. എന്നാൽ യഥാർത്ഥ കണക്കുകൾ ഇതിന്റെ എത്രയോ ഇരട്ടിയാണ്!











ഭോപാൽ ഒരിക്കലും മറക്കാത്ത ചുടലക്കളങ്ങൾ.



കന്നുകാലികളും ചത്തൊടുങ്ങി — അതിന് ആർക്കുണ്ട് കണക്ക്?



## ഇനിയും ഇങ്ങനെയൊന്ന് ഉണ്ടാവാതിരിക്കട്ടെ

**ഭോ**പാലിൽ സംഭവിച്ച വിഷവാതകദുരന്തത്തിന് ഇരുപതാംനൂറ്റാണ്ടിന്റെ ചരിത്രത്തിൽ മറ്റൊരുദാഹരണമില്ല. ഈ ദുരന്തം ഭാവിയിലെ എത്ര തലമുറകളെ പിടികൂടുമെന്നാപോലും പറയാൻവയ്യ. ഈ കൊലവാതകം ഇന്ത്യയുടെ ശ്വാസകോശത്തെ ലക്ഷ്യമാക്കി ഭോപാലിന്റെ ആകാശത്തിലൂടെ എങ്ങോട്ടെല്ലാം സഞ്ചരിക്കുന്നുണ്ടാവണം!

1976 ജൂലായ് മാസത്തിൽ ഇറ്റലിയിലെ മിലാൻ നഗരത്തിനടുത്തുള്ള സെവൊസൊയിൽ ഒരു കൊലവാതകദുരന്തം സംഭവിച്ചിരുന്നു. സ്വിസ്ഉടമയിലുള്ള ഒരു കെമിക്കൽ പ്ലാന്റ് പൊട്ടിത്തെറിച്ചു. ഡയോക്സിൻ ഗ്യാസ് ആയിരുന്നു അന്നത്തെ കൊലവാതകം. ആ കൊലവാതകം മനുഷ്യരെ അന്നുകൊന്നില്ല. പക്ഷേ, ഇരുപതു കിലോമീറ്റർ ചുറ്റളവിലെ മൃഗങ്ങളും ചെടികളും പൂർണ്ണമായി നശിച്ചു. കൊലവാതകം പരന്നൊഴുകിയ ഇടങ്ങളിലെ കൃഷിപൂർണ്ണമായും അനന്തരഫലങ്ങളെ ഭയപ്പെട്ടുകൊണ്ട് നശിപ്പിക്കേണ്ടിവന്നു. ആ പ്ലാന്റ് അങ്ങനെ അടച്ചുപൂട്ടി. ആകാശത്തിലേക്ക് രക്ഷപ്പെട്ട കൊലവാതകത്തെ പേടിച്ചുകൊണ്ടാണ് പിന്നെ മനുഷ്യർ അവിടെ ജീവിച്ചത്. അന്നു സംഭവിച്ച കൊലവാതകദുരന്തം 1970-ൽ വിയറ്റ്നാമിൽ അമേരിക്ക രാസയുദ്ധം നടത്തിയപ്പോഴുണ്ടായ ദുരന്തത്തോടാണ് ഉപമിക്കപ്പെട്ടത്. ഡൈക്ലോറൊഫിനോൾ ആയിരുന്നു 'വിയറ്റ്നാമിന്റെ ആകാശത്തുവച്ച് അമേരിക്ക പ്രയോഗിച്ച രാസായുധം.

1968-ൽ ഒരു ബ്രിട്ടീഷ് കെമിക്കൽ ഫാക്ടറി പൊട്ടിത്തെറിച്ചപ്പോഴും 1963-ൽ ഒരു ഡച്ച് കെമിക്കൽഫാക്ടറി പൊട്ടിത്തെറിച്ചപ്പോഴും കൊലവാതകം വമിക്കുകയുണ്ടായി.

കഴിഞ്ഞമാസം മെക്സിക്കോ നഗരത്തിന്റെ പ്രാന്തപ്രദേശത്തു സ്ഥാപിച്ച ഒരു നാച്ചുറൽ ഗ്യാസ് പ്ലാന്റ് പൊട്ടിത്തെറിച്ച് 365 ആളുകൾ ഒടുങ്ങി. ആ പൊട്ടിത്തെറിയുടെ ഫലമായി പുറത്തേക്ക് വമിച്ചത് ലിക്വിഡ് പെട്രോളിയം ഗ്യാസാണ്.

പക്ഷേ, ഭോപാലിലെ ദുരന്തം എല്ലാ കൊലവാതകദുരന്തങ്ങളെയും കടത്തിവെട്ടിക്കളഞ്ഞു. ഈ നൂറ്റാണ്ടിലെ വ്യവസായത്തിന്റെ ചരിത്രത്തിൽ തങ്ങിനില്ക്കുന്നു ഭീകരമായ ഒരു ഓർമ്മ.

# കോട്ടയം മണ്ഡലത്തിലെ വോട്ടർമാരോട്







കള്ളിക്കാട്ട് രാമചന്ദ്രൻ

# സ്നേഹമന്ത്രങ്ങളുടെ ശക്തി

ഇന്നലെ ഞാൻ കോട്ടയത്തു് പോയിരുന്നു, സുരേഷ്കുറുപ്പിനെ കാണാൻ. ഒരു പകൽ മുഴുവനും ഒരു രാത്രിയുടെ പകുതിയും കാത്തുനിന്നിട്ടും കാണാൻ കഴിഞ്ഞില്ല. സുരേഷ് വൈക്കത്തുള്ള ഗ്രാമങ്ങളിൽ ജനങ്ങളുടെ നടുവിലൂടെ നീങ്ങുകയായിരുന്നു.

ഞാൻ എന്റെ ചങ്ങാതിയെ കണ്ടില്ല. പക്ഷേ, ഞാൻ കോട്ടയത്തു് മറെറാന്നു കണ്ടു, എന്റെ ചങ്ങാതി സൃഷ്ടിച്ച തരംഗം. കോട്ടയം ഒരു സുരേഷ്കുറുപ്പ് വേവ്സിലൂടെ യുവത്വത്തിന്റെ ഹൃദയതാളമറിയുന്നു. യുവത്വത്തിന്റെ ഹൃദയതാളം പകരാൻ സുരേഷിനോളം കെല്പുള്ള മറെറാരു യുവനേതാവ് കേരളത്തിൽ ഇല്ലല്ലോ.

ഉച്ചയ്ക്ക് ബെസ്റ്റോട്ടലിൽ ഉണ്ണാനിരിക്കുമ്പോൾ തൊട്ടടുത്ത മേശയ്ക്കു ചുററും ഇരിക്കുകയായിരുന്ന നാലു ചെറുപ്പക്കാരുടെ സംസാരം ഞാൻ ശ്രദ്ധിച്ചു. സംസാരവിഷയം കോട്ടയത്തെ തിരഞ്ഞെടുപ്പു മത്സരമാണ്. സാധാരണഗതിയിൽ തിരഞ്ഞെടുപ്പിനെക്കുറിച്ചോ സ്ഥാനാർത്ഥികളെക്കുറിച്ചോ ചിന്തിക്കാൻ മിനക്കെടാത്ത തരക്കാരാണ് അവരെന്ന് അവരുടെ സംസാരം എനിക്കു പറഞ്ഞുതന്നു. അവർ സുരേഷ്കുറുപ്പ് എന്ന സ്ഥാനാർത്ഥിയെ വാഴ്ത്തിപ്പറഞ്ഞുകേട്ടപ്പോൾ എന്റെ മനസ്സിൽ ആഹ്ലാദത്തിന്റെ തുടികൊട്ടൽ.

കോട്ടയത്തുനിന്ന് മടങ്ങുമ്പോൾ തീവണ്ടിയിൽ ബാലചന്ദ്രമേനോനേയും വേണു നാഗവള്ളിയേയും കണ്ടു. അവർ അവരുടെ സുരേഷിനെക്കുറിച്ചു എന്നോടു ചോദിച്ചു. കഴിഞ്ഞ കുറെ ദിവസമായി സുരേഷിനെ കാണാൻ കഴിയാത്തതിൽ വേണുവിനുസങ്കടം. വിജയാഹ്ളാദത്തിന്റെ നടുവിൽ പുഞ്ചിരിച്ചുനിൽക്കുന്ന സുരേഷിന്റെ ചിത്രം ആ ചങ്ങാതിമാരുടെ മനസ്സിലുണ്ടായിരുന്നുവെന്നതു തീർച്ച.

ഞാൻ ആലോചിക്കുകയായിരുന്നു. സുരേഷിനെ കോട്ടയത്തുവച്ചു കണ്ടിരുന്നുവെങ്കിൽ ഞങ്ങളുടെ സംസാരത്തിന്റെ ആരംഭത്തിലോ അവസാനത്തിലോ രാഷ്ട്രീയം ഉണ്ടാകില്ലെന്നതു തീർച്ച. ആദ്യത്തെ അന്വേഷണം 'മുഖാമുഖ'ത്തെക്കുറിച്ച് ആയിരിക്കുമെന്നതു് തീർച്ച. തിരഞ്ഞെടുപ്പു വന്നു മുട്ടിവിളിക്കാതിരുന്നുവെങ്കിൽ 'മുഖാമുഖം' ആദ്യദിവസം കാണുന്ന കാഴ്ചക്കാരുടെ സംഘത്തിൽ സുരേഷ് കുറുപ്പ് ഉണ്ടായിരുന്നേനെ. ഏററവും ഒടുവിൽ ഞങ്ങൾ കാണുമ്പോൾ എം. ടി. യുടെ 'രണ്ടാമൂഴ'ത്തെക്കുറിച്ചും നമ്പൂതിരിയുടെ ചിത്രങ്ങളെക്കുറിച്ചുമാണ് സംസാരിച്ചതു്. സംസാരം അവസാനിപ്പിച്ചിരുന്നില്ല. കോട്ടയത്തു വച്ച് കണ്ടിരുന്നുവെങ്കിൽ 'രണ്ടാമൂഴ'വും ഞങ്ങളുടെ സംസാരത്തിൽ കയറിക്കൂടുമായിരുന്നുവെന്നതു് തീർച്ച. വാഗ്ദാനം ചെയ്തുപോലെ അംജദ് അലിഖാൻ കൺസ്റററ് എത്തിക്കാതിരുന്നതിന് പരിഭവവും നേരിടേണ്ടി വരില്ലായിരുന്നു.

ഞങ്ങൾ ചങ്ങാതിമാർ സംസാരിക്കുമ്പോൾ രാഷ്ട്രീയം ഇടയ്ക്കൊന്നു സ്പർശിച്ചുപോകുമെന്ന മാത്രം.

''സുരേഷ്. തിരഞ്ഞെടുപ്പ് [illegible] പ്രസ്ഥാനത്തിന്റെ [illegible]. ആ

എങ്ങനെയുണ്ട്.?'' എന്നു ചോദിച്ചാൽ സുരേഷ് കുറുപ്പ് താടി തടവും, പിന്നെ ഹൃദ്യമായ ചിരിയുടെ ആ നിലാവ് ഉദിക്കും. ആ ചിരിയിൽ വിശുദ്ധമായ ഒരു മനസ്സ് പ്രതിഫലിക്കും. എതിരാളികളെപ്പോലും നിരായുധരാക്കുന്ന ചിരി.

മനസ്സിന്റെ കാപട്യം ഒളിച്ചുവയ്ക്കാൻ നമ്മുടെ രാഷ്ട്രീയനേതാക്കൾ (അതിൽ വലുതും ചെറുതുമൊക്കെയുണ്ട്) ഉപയോഗിക്കുന്ന ഒരു മറയാണല്ലൊ ചിരി. ചിലർ ചിരിക്കുമ്പോൾ അതിലും വിദ്വേഷത്തിന്റെ വിഷംപരക്കുന്നതു് ഞാൻ അനുഭവിച്ചറിഞ്ഞിട്ടുണ്ട്. സുരേഷ് കുറുപ്പിന്റെ പ്രകാശം വീഴ്ത്തുന്ന ചിരി കാണുമ്പോഴാണ് സത്യത്തിൽ വല്ലപ്പോഴുമൊരിക്കൽ ചിരിയുടെ വിശുദ്ധി അറിയുന്നതും അനുഭവിക്കുന്നതും.

സുരേഷ്കുറുപ്പിനോട് അടുത്തു നില്ക്കുമ്പോഴും അകന്നു നില്ക്കുമ്പോഴും എന്റെ ഉള്ളിൽ പതിഞ്ഞ ഒരു സത്യമുണ്ട്—ഭൗതികനേട്ടങ്ങൾക്ക്വേണ്ടിയല്ലാത്ത നിസ്വാർത്ഥമായ രാഷ്ട്രീയപ്രവർത്തനത്തിന്റെ അദ്ധ്യായം തീർത്തും അടഞ്ഞിട്ടില്ല. ഒരു പുതിയതരം രാഷ്ട്രീയപ്രവർത്തന ശൈലിയുടെ ഉല്പത്തിയാണ് ഈ ചെറുപ്പക്കാരനിലൂടെ സംഭവിക്കുന്നത്. അൻപതുകളുടെ പകുതിക്കു മുമ്പെങ്ങോ അസ്തമിച്ചുപോയ യുവ രാഷ്ട്രീയ പ്രവർത്തകന്റെ ത്യാഗമനസ്സിന്റെ സ്പന്ദനങ്ങൾ സുരേഷ് കുറുപ്പിലൂടെ അനുഭവിച്ചറിയാൻ കഴിയുന്നുവെന്നതു് ചെറിയകാര്യമല്ലല്ലോ. പക്ഷേ, ഒരു വ്യത്യാസമുണ്ട്, സുരേഷ് സാമൂഹ്യയാഥാർത്ഥ്യങ്ങളോടു അനുനയപൂർവ്വമായ ഒരു കാഴ്ചപ്പാടു സ്വീകരിക്കുന്നു. നിറഞ്ഞ ഒരു മനസ്സിന്റെ ഉടമയ്ക്കേ അങ്ങനെ കഴിയുകയുള്ളൂ.

സുരേഷ്കുറുപ്പ് ചരിത്രമൂല്യമുള്ള ഒരു ദൗത്യം നിർവ്വഹിച്ച വിദ്യാർത്ഥി നേതാവാണ്. വളരെയധികം സ്കീം ചെയ്ത് ചിലർ കൊളുത്തിവിടുകയും ഒരു പകർച്ചവ്യാധിപോലെ സർവ്വം പടരുകയും ചെയ്ത പൊള്ളത്തരത്തിനുമേൽ ഗ്ലാമറിന്റെ ഉടയാടകൾ അണിഞ്ഞ ഒരു തരംഗത്തിന്റെ വിഷപ്പുകയിൽനിന്ന് വിദ്യാർത്ഥികളെ യാഥാർത്ഥ്യത്തിന്റെ വെളിച്ചത്തിലേക്ക് നയിച്ചുവെന്നതാണ് സുരേഷ് നിർവ്വഹിച്ച ചരിത്രപരമായ ദൗത്യം. സ്കൂൾ വളപ്പുകളിൽ ഐ. ആർ. 8 നട്ട് പതിരു് കൊയ്യെടുത്തപ്പോൾ തങ്ങളുടെ കിനാവുകളുടെ [illegible] നിറയുമെന്നു കരുതിയവർ [illegible]കളായി. വിഡ്ഢികളാക്കപ്പെട്ട ആ ഒരു തലമുറയുടെ നിരാശ മാററുക എന്നതു് സുരേഷ് നയിച്ച [illegible] കടമ നിർവ്വഹിക്കാൻ തുടങ്ങിയപ്പോൾ മററു ചേരിയിൽ കാററുവീഴ്ച ആരംഭിച്ചതു് നാം കണ്ടതാണല്ലോ. ആ കാററുവീഴ്ചയിൽ 'ആദർശം' വേരുമുതൽ മണ്ടവരെ ചീയുന്നതും നമ്മൾ കാണുകയുണ്ടായി.

വിട്ടലാചാര്യയുടെ തെലുങ്കു ചിത്രത്തിലെ ഗിമിക്കുകൾപോലെ വാക്കുകൾ കൊണ്ടു തെരുവുകളിൽ ചിലർ ജാലവിദ്യകൾ കാണിച്ചു. അവരുടെ കൺകെട്ടു വിദ്യയുടെ ഗുട്ടൻസ് അറിയാതെ യുവത്വം കൈയടിച്ചു. ഭ്രമിച്ചുവീണ യുവത്വം ആ ദേശത്തിന്റെ മത്തടിച്ചുകിടന്നപ്പോൾ ജാല വിദ്യക്കാർ എം. എൽ. എ. മാരും എം. പി. മാരുമായി കിനാവുകളിൽ വച്ചോമനിച്ച സ്ഥാനങ്ങളിൽ എത്തിയപ്പോൾ ആ ദേശം അവർക്കൊരു പുറംകടിയായി മാറുകയും ചെയ്തു. മൂലക്കല്ലുകൾ വയ്ക്കാതെ അവർ പണിത ബാബേൽ ഗോപുരങ്ങൾ മറിഞ്ഞുവീഴുകയും ചെയ്തു. ബാബേൽ ഗോപുരങ്ങളിൽ കയറിക്കൂടി നിലതെററി വീണവർക്ക് സുരേഷ് കുറുപ്പും അദ്ദേഹം നയിക്കുന്ന പ്രസ്ഥാനവും ഒരു ആശ്വാസമായിത്തീരുന്നതു മോഹനമായ ഒരു കാഴ്ചയായിരുന്നു.

നമ്മുടെ തലമുറയിലെ യുവജന നേതാക്കൾക്ക് നിസ്വാർത്ഥത, യാതന എന്നതൊക്കെ നിഘണ്ടുവിൽ വിളഞ്ഞുനില്ക്കുന്ന വെറും വാക്കുകൾ മാത്രമാണല്ലൊ. അവർ വാക്കുകളെ പടക്കംപൊട്ടിച്ച് ധീരന്മാരാകും. ഒരു ലാത്തിയെങ്ങാനും ഉയർന്നാൽ അവർ 'വിജയകരമായി പിന്മാറി'ക്കളയും. പിന്മാറുന്ന വഴിയിൽ പിന്നെ വച്ചുപിടിപ്പിച്ചാൽപ്പോലും പുല്ല് കിളിർക്കുകയില്ല. അവരുടെ നടുവിൽ പൊലീസിന്റെ ക്രൂരമായ താഡനങ്ങൾകൊണ്ടു ക്ഷതമേററ ശരീരവുമായി ചിരിച്ചുനില്ക്കുന്ന സുരേഷ് കുറുപ്പിന് പ്രസക്തിയേറുന്നു.

മാർക്ക് തിരുത്തൽ കേസ്സിൽ നിരന്തരം തന്ത്രപൂർവ്വം പിടിവിട്ടുനിന്ന യൂണിവേഴ്സിററിയിലെ ഉന്നതൻമാരെ ശിക്ഷിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ടു സുരേഷ് സമരം നയിച്ചു. ആ സമരം പോലീസുകാർ നേരിട്ടു. ഒരു വിദ്യാർത്ഥി വേട്ടയ്ക്കുള്ള ദാഹവും അടക്കി കഴിയുകയായിരുന്ന പോലീസുകാർ അവരുടെ ദാഹം അടങ്ങുന്നതുവരെ സുരേഷിനെ തല്ലുകയുണ്ടായി. സമരമുഖത്തു് നിന്ന് വിജയകരമായി പിന്മാറുന്ന ജനുസ്സിൽപ്പെട്ടവനായിരുന്നില്ലല്ലോ സുരേഷ്.

ഇപ്പോഴും അതു് ഓർക്കുന്നു. തിരുവനന്തപുരം നഗരത്തിൽ നിന്ന് ഒഴിഞ്ഞുമാറിക്കിടക്കുന്ന ഒരു ഗ്രാമത്തിലെ മർദ്ദനചരിക്കി

(ശേഷം 31-ാം പേജിൽ)



## ഇ. വി. ശ്രീധരൻ

# അവിടെ സാഹിത്യവും കവിതയുമൊക്കെ പോക്കാ!

"ന്യൂയോർക്കിൽനിന്നു ബോസ്റ്റണിലേക്കപോകുന്ന വിമാനത്തിൽ വച്ച് ഞാനൊരു നീഗ്രോയെ പരിചയപ്പെട്ടു. ഞാൻ ഇന്ത്യക്കാരനാണെന്നറിഞ്ഞപ്പോൾ ആ നീഗ്രോ "ഗാന്ധി, ഗാന്ധി" എന്നുറക്കെപ്പറഞ്ഞു. അയാൾക്ക് ഇന്ത്യ ഇപ്പോഴും ഗാന്ധിയാണ്. ഗാന്ധിസിനിമ ആ നീഗ്രോ നാലുതവണ കണ്ടു. ആററൻബറോയുടെ ഗാന്ധി നമ്മളെക്കുറിച്ച് വലിയ മതിപ്പാണ് അമേരിക്കക്കാരിലുണ്ടാക്കിയിട്ടുള്ളതെന്നെനിക്ക തോന്നി. ആ ഫിലിം അമേരിക്കക്കാരുടെ മനസ്സിൽ നമ്മെ ഒന്നു മാററി പ്രതിഷ്ഠിക്കുകതന്നെ ചെയ്തുവെന്നും എനിക്ക തോന്നി." സംസാരിക്കുന്നതു് മററാരുമല്ല, കടമ്മനിട്ട രാമകൃഷ്ണനാണ്. ഞങ്ങൾ ഇപ്പോൾ ആയൂരിലൂടെ കടന്നു പോവുകയാണ്. കടമ്മനിട്ടയുടെ കാട്ടുകിഴങ്ങിൻമൂട്ടിലേക്ക്. അവിടെ ശാന്തയും മക്കളും കാത്തിരിക്കുന്നു. കുറവനും കുറത്തിയും കാട്ടുവള്ളികളുംകൂടി കാത്തിരിക്കുകയാവാം. ഇന്നത്തെ (3–12–84) ബോംബെ ഫ്ളൈററിനാണ് കടമ്മനിട്ട തിരുവനന്തപുരത്തെത്തിയതു്. കഴിഞ്ഞ രണ്ടു മാസത്തോളം കേരളത്തിലില്ലായിരുന്നു. അമേരിക്കയിലും മററുമൊക്കെ ഒന്നു കറങ്ങി. ന്യൂയോർക്കിലെ ഇൻറർനാഷനൽ മലയാളം ഫൗണ്ടേഷൻ നല്കിയ ഫെലോഷിപ്പാണ് കടമ്മനിട്ടയ്ക്ക് ഇങ്ങനെയൊരു യാത്ര തരപ്പെടുത്തിക്കൊടുത്തതു്.

രണ്ടരമാസം മുമ്പ് ഒരുദിവസം ഉച്ചയ്ക്കു കണ്ടപ്പോൾ കടമ്മനിട്ട പറഞ്ഞു: "ഞാനൊന്ന് അമേരിക്കയിലേക്ക് പോകുവാ." ഒരു തമാശമട്ടിൽ ഞാൻ ചോദിച്ചു: "എന്തിനാ, ഈ യാങ്കികളുടെ നാട്ടിലേക്ക പോകുന്നതു്?" വളരെ ഗൗരവത്തിലാണ് അതിന് കടമ്മനിട്ട മറുപടി പറഞ്ഞതു്. "മറെറാന്നിനുമല്ല. നമ്മുടെ ഒക്ടോവ്യോപാസ് സുഖമില്ലാതെ കിടക്കുകയാണ്. കഴിയുമെങ്കിൽ, മെക്സിക്കോവരെ പോയി അദ്ദേഹത്തെ ഒന്നു കാണണം."




മലയാള കവിക്ക് അമേരിക്കയിൽനിന്നു ലഭിച്ച പൊൻതൂവൽ

ചിരിച്ചാൽ അതിൻെറ രസം നഷ്ടപ്പെട്ടുപോകുമെന്നറിയാവുന്നതുകൊണ്ട് ഞാൻ ആ ചിരിയെ അകത്തെങ്ങോ ചങ്ങലയ്ക്കിട്ടു.

ഇന്ന് കടമ്മനിട്ട വന്നിറങ്ങിയ ഉടനെ ഞാൻ അന്വേഷിച്ചു: "എങ്ങനെയുണ്ട് നമ്മുടെ ഒക്ടോവ്യോപാസ്?"

"അദ്ദേഹത്തെ കാണാൻ പററിയില്ല. അദ്ദേഹം മെക്സിക്കോയിലല്ലേ?"

"പിന്നെ അമേരിക്കയിലെ വല്ല കവികളെയും കണ്ടോ?"

"ഓ... ചിലരെയൊക്കെ കണ്ടു."



അമേരിക്കയായാലെന്താ, വയർ ഒഴിച്ചവസ്സാനാവുമോ: കടമ്മനിട്ടയുടെ അമേരിക്കൻവേഷം

ആരുടെയൊക്കെയോ പേരുകൾ കടമ്മനിട്ട പറഞ്ഞു. ഞാൻ കേട്ടിട്ടില്ലാത്ത പേരുകളായതുകൊണ്ട് ഓർമ്മയിൽ തങ്ങിനിന്നില്ല. ഈ അമേരിക്കൻ എഴുത്തുകാരെ കാണാൻ വലിയ പ്രയാസമാണ്. അവർ സ്ററാർ വാല്യ കാത്തു സൂക്ഷിക്കുന്നവരാണ്. സെക്രട്ടറിയും സ്റ്റെനോഗ്രാഫറും പി. എ-യുമൊക്കെയുള്ള എഴുത്തുകാർ. ആളുകളുമായി അധികം ഇടപഴകിയാൽ സ്റ്റാർ വാല്യു നഷ്ടപ്പെട്ടുപോകുമെന്നു വിശ്വസിക്കുന്നവരാണവർ. ഒരു മൂന്നാംകിട എഴുത്തുകാരനായ നോർമൻമെയിലറെ കാണാൻ അമേരിക്കൻ പ്രസിഡൻറിനെ കാണാനുള്ളതിനെക്കാൾ ബുദ്ധിമുട്ടേണ്ടിവരുമെന്ന് എവിടെയോ വായിച്ചതായോർക്കുന്നു. ബോധപൂർവ്വം എന്തിനോ അവർ ഇങ്ങനെയൊരന്തസ്സ് കാത്തുസൂക്ഷിക്കുന്നു ഒരുപക്ഷേ, സമയത്തിൻെറ വിലയിൽ വിശ്വസിക്കുന്ന അവരെക്കുറിച്ചുള്ള നമ്മുടെ ഒരു തെററിദ്ധാരണയുമാകാമിതു്.

കൊട്ടാരക്കരെച്ചെന്ന് നമുക്കൊരു ചായ കുടിക്കാം. വേണ്ട, വീട്ടിലെത്തിയിട്ടാവാം എന്നു കടമ്മനിട്ട. എങ്കിൽ പറയൂ, ഇന്നത്തെ അമേരിക്കയിലെ സാഹിത്യമൊക്കെ എങ്ങനെയാ?

"സാഹിത്യവും കവിതയുമൊക്കെ അവിടെ പോക്കാ. അവരിപ്പോൾ ഒരുതരം പൈങ്കിളിസാഹിത്യത്തിൻെറ ആളുകളാണ്. കവിതയും സാഹിത്യവും ഗൗരവമായെടുക്കുന്നവർ ക്ലാസിക്കുകളിലേക്ക് തിരിച്ചുപോകുന്നു. ഉണ്ടായ പുതുമയൊക്കെ അവർക്ക മടുത്തു. വൃത്തമൊപ്പിച്ചുള്ള കവിതയാണ് ഇപ്പോൾ അവിടെയുണ്ടാകുന്നതു്. നമ്മെ അദ്ഭുതപ്പെടുത്തുന്ന രീതിയിൽ അവർ തിരിച്ചുപോകുന്നു. അവിടത്തെ കവിതയെയും സാഹിത്യത്തെയുംകുറിച്ച് നമ്മൾ അധികമൊന്നും ചിന്തിക്കേണ്ട. അവരും ചിന്തിക്കുന്നില്ല. പക്ഷേ, അമേരിക്കയിലെ പത്രങ്ങളും റേഡിയോയും ടെലിവിഷനുമൊക്കെ നിശിതവും ശക്തവും സ്വാതന്ത്ര്യവും നിർഭയവുമാണ്. ഈ സ്വാതന്ത്ര്യത്തിൻെറയും ശക്തിപ്രകടനത്തിൻെറയും പിന്നിൽ അവർക്ക് ഉദ്ദേശം കാണും. വിനോദത്തിന് അവരാശ്രയിക്കുന്നതു് ടെലിവിഷനെയാണ്. നിങ്ങൾ ഒരു വീട്ടിൽ ചെന്നാൽ എല്ലാ മുറിയിലും കാണും ടെലിവിഷൻസെററ്. ടെലിവിഷൻസെററ് അല്പം പഴകിക്കഴിഞ്ഞാൽ അവർ റോഡിലേക്ക വലിച്ചെറിയുന്നു."

എങ്ങനെയൊക്കെയാ ഈ അമേരിക്കക്കാരൻെറ ജീവിതം?

"വെറും സുഖപ്രിയന്മാർ. സുഖിക്കാൻ വേണ്ടി കാശുണ്ടാക്കുന്നു. ഒരുത്തൻതന്നെ രണ്ടും മൂന്നും സ്ഥാപനങ്ങളിൽ ജോലിചെയ്യും. പക്ഷേ, ഇതിനിടയിലും അവർ മനുഷ്യാവകാശത്തെക്കുറിച്ച് വളരെ ബോധവാന്മാരാണ്. അപ്പുത്തിൽ ഒരു കല്ല് പെട്ടുപോയാൽ മതി; അവർ അപ്പക്കടക്കാരനോട് അവരുടെ പല്ലിൻെറ ആരോഗ്യത്തെ മുൻനിറുത്തി നഷ്ടപരിഹാരം വാങ്ങാതിരിക്കില്ല."

അമേരിക്കയിലെ യുവാക്കൾ ഇപ്പോൾ എങ്ങനെയാണ് കടമ്മനിട്ടേ?

"അക്കാര്യം രസമാണ്. അവിടെ ഇപ്പോൾ ഹിപ്പികളൊന്നുമില്ല. ഹിപ്പി സംസ്കാരത്തിൽനിന്ന് അവർ പൂർണ്ണമായും മോചനം പ്രാപിച്ചിരിക്കുന്നു. ഹിപ്പികൾ നിറഞ്ഞ അറുപതുകളെ അവരിപ്പോൾ സില്ലി സിക്സ്ററീസ് എന്നാണ് വിളിക്കുന്നതു്. സമ്പാദ്യത്തിലും സുഖത്തിലും വിശ്വസിക്കുന്നവരാണ് എൺപതുകളിലെ അമേരിക്കൻ യുവാക്കൾ. യുദ്ധമൊന്നും അവർക്കിന്നൊരു പ്രശ്നമേയല്ല. വിയററ്നാം യുദ്ധത്തിൻെറ കാലത്തൊക്കെ യുദ്ധത്തോട് പ്രതിഷേധം പ്രകടിപ്പിച്ച ഒരു തലമുറയുണ്ടായിരുന്നു അമേരിക്കയിൽ. ആ മനോഭാവമൊക്കെ അവരിൽനിന്നെങ്ങോ പറന്നുപോയി. റെയ്ഗനോട് അമേരിക്കയിലെ യുവാക്കൾക്കെന്തിഷ്ടമാണെന്നോ. അമേരിക്കൻ യുവാക്കൾ റെയ്ഗനിൽനിന്ന് കൂടുതൽ കൂടുതൽ ശക്തമായ ഒരമേരിക്കയെ പ്രതീക്ഷിക്കുന്നു. ലോകത്തിൻെറ സെൻറർ ഓഫ് അട്രാക്ഷൻ അമേരിക്കയാവണമെന്ന ഒരേയൊരാഗ്രഹമേ അവർക്കുള്ളൂ. ജനങ്ങൾ എല്ലാ കാര്യത്തിലും അമേരിക്കനിസം വച്ചു പുലർത്തുന്നു. ലോകം തങ്ങളെ നോക്കിനിന്നെ മതിയാവൂ എന്നവർക്ക് നിർബ്ബന്ധമുണ്ട്. യുദ്ധം സൃഷ്ടിക്കുന്ന വിപത്തുകളെക്കുറിച്ചൊന്നും അവർ ലവലേശം ചിന്തിക്കുന്നില്ല. ലോക ഭൂപടത്തിൽ അവരുടെ നാട് ഒരു ശക്തികേന്ദ്രമായി ഉയർന്നു നില്ക്കണം. വികാസം പ്രാപിച്ച മനസ്സു തേടി അവരുടെ ഇടയിൽ ഇന്നു നാം ചെല്ലേണ്ടതില്ല. സാംസ്കാരിക ജീവിതം ഭൗതിക ജീവിതത്തിന് കീഴടങ്ങിക്കൊടുത്തിരിക്കുന്നു. അവരുടെ ഭൗതികമായ പുരോഗതിക്കുവേണ്ടി ലോകത്തോട് എന്തു ക്രൂരതകാണിക്കാനും അവർ തയ്യാറാണ്. നമ്മുടെ നാടിനെയൊക്കെ അപേക്ഷിച്ച് അവിടെ ഉന്നത വിദ്യാഭ്യാസം വലിയ സാമ്പത്തിക ച്ചെലവുള്ള ഒരു കാര്യമാണ്. വലിയ പണക്കാർക്കേ ഉന്നത വിദ്യാഭ്യാസം നേടാൻ സാധിക്കുകയുള്ളൂ. സാധാരണക്കാരുടെ മക്കൾ സ്കൂൾ ഫൈനൽ കഴിഞ്ഞു പുറത്തിറങ്ങുന്നു. അവർ പിന്നെ, ജോലി ചെയ്യുന്നതിനിടയിലാണ് ഉന്നതവിദ്യാഭ്യാസം കരസ്ഥമാക്കുന്നതു്. അമേരിക്കയിലെ യുവാക്കളിൽ ഭൂരിപക്ഷവും കടുംബത്തിൽ നിന്ന് സ്വാതന്ത്ര്യം പ്രഖ്യാപിച്ചവരാണ്. യുവാക്കൾ കൂടുതലും റെയ്ഗൻെറ പിന്നിലാണ്




ഓണററി പൗരത്വം: ബാൾട്ടിമൂർ നഗരം നൽകിയ ബഹുമതി

അമേരിക്കയിൽ ഇതു് വലിയ മനസ്സിൻെറ കാലമല്ല."

നീഗ്രോയുടെ അവസ്ഥയെന്താണ്?

"അവർ നിരാശരാണ്. പൊരുതിപ്പൊരുതി തളർന്നിരിക്കുന്നു. നീഗ്രോ യുവാക്കൾ മയക്കുമരുന്നിൽ അഭയം പ്രാപിച്ചിരിക്കുന്നു. റെഡ് ഇന്ത്യൻസിനെയും ഒതുക്കിയിരിക്കുകയാണ്. റെഡ്ഇൻന്ത്യൻസിനെ പ്രത്യേക സ്ഥലങ്ങളിൽ ഒതുക്കി താമസിപ്പിച്ചിട്ട് അവിടങ്ങളിൽ ടൂറിസ്റ്റ് കേന്ദ്രങ്ങളാക്കി മാററുക. അത്തരത്തിലുള്ള ടെക്സാസിലെ ഒരു ടൂറിസ്റ്റ്കേന്ദ്രത്തിൽ ഞാൻ പോയിരുന്നു. ഇതെല്ലാം കാണുമ്പോൾ നമുക്ക ദുഃഖമാണ് തോന്നുക. ഒരു ജനവിഭാഗത്തെപ്പിടിച്ച് ടൂറിസ്റ്റ് കേന്ദ്രങ്ങളിലെ കൗതുകവസ്തുക്കളാക്കി മാററുക."

അമേരിക്കൻ നഗരങ്ങളിലൂടെ നടന്നപ്പോൾ എന്തുതോന്നി?

"മനോഹരമായ നഗരങ്ങൾ. ആൾക്കൂട്ടത്തെ കാണാനേയില്ല. കാൽനടയാത്രക്കാർ വളരെ കുറവാണെന്നതാണ് യാഥാർത്ഥ്യം. അമേരിക്കക്കാർ ചരിത്ര സ്മാരകങ്ങളും പുരാവസ്തുക്കളും സൂക്ഷിച്ചുവയ്ക്കുന്ന രീതി വളരെ മതിപ്പുളവാക്കുന്നതാണ്. ബോസ്റ്റൺ ടീപ്പാർട്ടി കാലത്തു് മുക്കിയകപ്പൽ ഇപ്പോഴും സൂക്ഷിച്ചു വച്ചിരിക്കുന്നു. മ്യൂസിയങ്ങളോടുള്ള അവരുടെ ആദരവ് അപാരമാണ്."

അമേരിക്കയിലെ ഭാരതീയരെക്കുറിച്ചെന്തു പറയുന്നു?

"അവർ ജീവിതം തേടിപ്പോയവരാണ്. അവിടത്തെ സുഖത്തിലൂടെ അവരും നീന്തിപ്പോകുന്നു. ഇന്ത്യക്കാരിൽ ഗുജറാത്തികളാണ് സാമ്പത്തിക-വ്യവസായ മേഖലയിലെ പ്രബലർ."

കടമ്മനിട്ട വള്ളിക്കോട്ട് എന്ന ഗ്രാമത്തിലെത്തിക്കഴിഞ്ഞു. കല്ലും മുള്ളും കുണ്ടും നിറഞ്ഞ വഴിയിലൂടെ വീടിനെ ലക്ഷ്യമാക്കി പോവുകയാണ്. ഓണററി യു. എസ്. പൗരനാണ് വരുന്നതു്. ആററിലേക്ക് കുളിക്കാൻ പോകുന്ന കൊമ്പനാനേ, നിനക്കറിയാമോ നിൻെറ നാടിൻെറ പാട്ടുകാരന് ബാൾട്ടിമൂർ സിററിമേയർ ഓണററി യു. എസ്. പൗരൻ എന്ന ബഹുമതി നല്കിയിരിക്കുന്നു. നിൻെറ കവി വാഷിങ്ടൺ, ഹ്യൂസ്ററൺ, ഡള്ളസ്സ്, ഷിക്കാഗോ, ഡിട്രോയിററ്, ലോസ് ആഞ്ചലസ്, ബോസ്ററൺ, കാനഡയിലെ മോൺട്രിയോൾ എന്നീ നഗരങ്ങളിലെല്ലാം ചെന്ന് അലറിപ്പാടി തിരിച്ചു വരികയാണ്.

പക്ഷേ, ഞാൻ കടമ്മനിട്ടയുടെഒരു കവിത വായിച്ചിട്ട് മാസം മൂന്നായല്ലോ.



## വി. രാജകൃഷ്ണൻ

# വീക്ഷണങ്ങൾ അകലങ്ങൾ

### രണ്ട്

**എസ്.** കെ. പൊറ്റെക്കാട്ടിന്റെയും എം. ടി. വാസുദേവൻ നായരുടെയും കാൽവയ്പുകൾ പിൻതുടർന്നുകൊണ്ട് സാഹിത്യവേദിയിൽ കടന്നുവന്ന മുകുന്ദൻ, തനിക്കു പരിചയമുള്ള നാട്ടിൻപുറത്തിന്റെ കഥകളാണ് ആദ്യമെഴുതിയത്. കുടുംബജീവിതത്തിലെ പൊരുത്തക്കേടുകൾ, ശരാശരി മനുഷ്യരുടെ കൊച്ചു സ്വപ്നങ്ങൾ, പഞ്ഞത്തിലും തൊഴിലില്ലായ്മയിലും ആണ്ടുകിടക്കുന്ന സാധാരണക്കാരുടെ ദൈനംദിന സമരങ്ങൾ, ഗ്രാമീണജീവിതത്തിൽ പൊടുന്നനെ ജ്വലിച്ചുയരുന്ന പകയും സ്പർദ്ധയും, നേർവഴിയിൽ നിന്നു തെറ്റിനടക്കുന്ന വ്യക്തികളുടെ ഗൗരവം കലർന്ന ചാപല്യങ്ങൾ—ഇതൊക്കെയാണ് 1962–67 കാലഘട്ടത്തിൽ അദ്ദേഹമെഴുതിയ കഥകളുടെ പ്രതിപാദ്യം. ഈ വിഭാഗത്തിൽപ്പെടുന്ന കഥകളുടെകൂട്ടത്തിൽ അല്പം അസാധാരണത്വം കലർന്ന ഒരു രചനയാണ് 'മുലപ്പാൽ.'

മുഴുപ്പുള്ള ഒരു സംഭവം, ലഘുവായ മനശ്ശാസ്ത്രനിരീക്ഷണങ്ങൾ, 'നാടകീയ'മായ പര്യവസാനം, നാടൻഭാഷാരീതി, ഇത്രയുമടങ്ങിയ റിയലിസ്റ്റിക് കഥാരൂപം മുകുന്ദന് എത്രവേഗം വഴങ്ങിക്കിട്ടി എന്നതിനു തെളിവാണ്, 'മുലപ്പാൽ.' കഥാകൃത്തിവിടെ എല്ലാമറിയുന്ന ആളായി, അടക്കിപ്പിടിച്ച ഉദ്വേഗത്തോടെ, മാറിനിന്ന് സംഭവങ്ങൾ വിവരിക്കുകയാണ് ചെയ്യുന്നത്. (Omniscient point of view). കഥയിലെ പ്രധാന സന്ദർഭത്തിനടിയിൽ മറഞ്ഞുകിടക്കുന്ന തീവ്രമെന്നോ ആദിമമെന്നോ വിശേഷിപ്പിക്കാവുന്ന മനശ്ശാസ്ത്രപരമായ പൊരുൾ മെല്ലെ ആളിപ്പിടിക്കാൻ അനുവദിക്കുന്ന ഒരു രീതിയാണിതു്. ഇവിടെ നാം കാണുന്ന കൊച്ചുകുടുംബത്തിന്റെ നാലുചുവരുകൾക്കുള്ളിൽ നടക്കുന്ന സംഘട്ടനം, മൂകവും അഗാധവുമായ ഒന്നാണ്: അതിൽ പങ്കാളികളായവർക്ക് ഒരിക്കലും പിടികൊടുക്കാത്ത ഒരു തലം അതിലുൾച്ചേർന്നിരിക്കുന്നു. ബാഹ്യമായ വിവരണങ്ങളിൽക്കൂടിമാത്രം ഇതു പുറത്തെടുത്തു കാണിക്കാൻ ശ്രമിക്കുമ്പോൾ കഥാകൃത്ത് എത്രമാത്രം നിയന്ത്രണം പാലിക്കേണ്ടതുണ്ടെന്ന് വെളിവാക്കുന്ന ഒന്നാണ് 'മുലപ്പാലി'ന്റെ ചിട്ടയൊപ്പിച്ച സംവിധാനരീതി.

നായകനായ രാജു അമ്മയുടെ അമിത സംരക്ഷണം ലഭിച്ച കുട്ടിയാണെന്ന് കഥ പുരോഗമിക്കുംതോറും വ്യക്തമായിത്തീരുന്നു. അമ്മ രണ്ടാമതും പ്രസവിക്കുന്നതോടുകൂടി രാജുവിന്റെ മുന്നിൽ പുതിയ പ്രശ്നങ്ങളുയരുകയാണ്. തന്റേതു മാത്രമായിരുന്ന പ്രത്യേകാവകാശം കവർന്നെടുത്ത് അമ്മയുടെ മടിയിലിരുന്ന് മുലപ്പാലീമ്പുന്ന ഇളയവനോടുള്ള രാജുവിന്റെ വെറുപ്പ് ഒരു പുരാതന ശത്രുവിന്റെ സാന്നിദ്ധ്യത്തിൽ കൂടുതൽ ഉള്ളിലോട്ടു നീറിപ്പടർന്നുകാണണം. അച്ഛന്റെ പ്രതികാരനടപടികൾ അവന്റെ കുഞ്ഞുമോഹത്തിന് ഒന്നുകൂടി ശക്തിപകരുന്നു. (ഇടയിൽ ഒരു ചോദ്യം: അച്ഛൻ രാജുവിനെ ശിക്ഷിക്കുന്നതിന്റെ വിവരണത്തിൽ ഭാര്യയുടെ ആരോഗ്യനിലയെക്കുറിച്ചുള്ള അയാളുടെ ഉൽക്കണ്ഠയെക്കാളധികം ശനിക്കുമൊരു പ്രതിയോഗിയുടെ മുഴുത്തക്രോധമല്ലേ നിഴലിക്കുന്നതു്?) ഈ പ്രതിസന്ധിയിലൊക്കെ അമ്മ തന്നോടൊപ്പമുണ്ടെന്ന് അവനു് ഉറപ്പുണ്ട്. ആ തോന്നൽ കൂടിയാണു് മുലപ്പാലിനുവേണ്ടിയുള്ള ആവശ്യത്തിൽ പിടിച്ചുനില്ക്കാൻ അവനു ധൈര്യം പകരുന്നതു്. കഥയുടെ അവസാനത്തിൽ അമ്മയുടെ ദേഹത്തുനിന്ന് എടുത്തുമാറ്റപ്പെട്ട് ഉമ്മറത്ത് നിലാവെളിച്ചത്തിൽ പാൽചുരത്തുന്ന പട്ടിയുടെ അകിടുകൾക്കരികിൽ കുനിഞ്ഞിരിക്കുന്ന രാജു എന്റേയും നിങ്ങളുടേയും ബാല്യാനുഭവങ്ങളിൽ കല്പിച്ചു കിടക്കുന്ന, നമ്മളിൽ കുറച്ചുപേരുടെയെങ്കിലും വ്യക്തിത്വത്തിൽ സ്ഥായിയായ വൈകാരികാഘാതമേല്പിച്ച ഒരു ശിക്ഷാവിധിയുടെ ഓർമ്മയുണർത്തുന്നു.

ശരി, രാജുവിന്റെ കാഴ്ചപ്പാടിൽനിന്നായിരുന്നു ആഖ്യാനമെങ്കിൽ 'മുലപ്പാലി'ലെ ഈഡിപ്പൽ സ്പർദ്ധയ്ക്കു കൂടുതൽ തീക്ഷ്ണത കിട്ടുമായിരുന്നോ? കുട്ടിക്കാലം വിട്ട് കൗമാരത്തിലേക്കു കടക്കുന്ന രാജു, തന്റെ വൈകാരിക ജീവിതത്തെ തളർത്തിയ ഒരു സംഭവത്തിന്റെ ഓർമ്മ മനസ്സിലിട്ട് കടയുന്ന രീതിയിലായിരുന്നു ഈ കഥ രൂപപ്പെടുത്തിയിരുന്നതെങ്കിൽ കഥാന്തരീക്ഷത്തിലെ ഫ്രോയിഡിയൻ അനുരണനങ്ങൾ കുറെക്കൂടി ഗൂഢവും വശ്യവുമായിത്തീരുമായിരുന്നില്ലേ? ഫ്രാങ്ക് ഓ' കോണറുടെ 'എന്റെ ഈഡിപ്പസ് കോംപ്ലക്സ്' എന്ന ആർദ്രസുന്ദരമായ ചെറുകഥ ഇവിടെ ഞാൻ ഓർമ്മിച്ചുപോവുകയാണ്. (Frank O' Connor, "My Oedipus Complex").

ഒന്നാംലോക മഹായുദ്ധം അവസാനിച്ചതിനെത്തുടർന്ന് വീട്ടിൽ തിരിച്ചെത്തിയ അച്ഛനിൽ തന്റെ എതിരാളിയെ കണ്ടെത്തുന്ന ലാറി എന്ന അഞ്ചുവയസ്സുകാരന്റെ പരാതികളും പ്രതിഷേധവുമാണ് ഈ കഥയുടെ ഉള്ളടക്കം. ആഖ്യാനകാരൻ ലാറിതന്നെ; പക്ഷേ, അവൻ കുറെക്കൂടി മുതിർന്നതിനുശേഷം തന്റെ ബാല്യത്തിന്റെ മുറിപ്പാടുകൾ എടുത്തോമനിക്കുന്ന മട്ടിലാണ് പ്രതിപാദനം. ഒരർത്ഥത്തിൽ മുകുന്ദന്റെ കഥയിൽനിന്നു വിപരീതമായ പ്രതികരണമാണ് 'എന്റെ ഈഡിപ്പസ് കോംപ്ലക്സ്' വായനക്കാരിൽ ജനിപ്പിക്കുന്നതു്. മുകുന്ദൻ കരുണത്തിന്റെ അടിയൊഴുക്കു കലർന്ന ശോകഭാവമുണർത്താൻ ഉപയോഗിച്ച അതേ കഥാവസ്തുവിൽനിന്ന് ആ ഐറിഷ് കാഥികൻ ചിരിയിൽ പൊതിഞ്ഞ ആക്ഷേപഹാസ്യമുത്പാദിപ്പിക്കുന്നു. അമ്മയുടെ മേൽ തനിക്കുണ്ടായിരുന്ന പ്രത്യേകാവകാശം കവർന്നെടുക്കാൻ വന്ന അപരിചിതനായി അച്ഛനെതിരായി ലാറി പയറ്റുന്ന അടവുകളും, രണ്ടാമത്തെ കുട്ടിയുടെ ജനനത്തോടുകൂടി അവരിരുവരുടേയും ബന്ധത്തിൽ വരുന്ന രസകരമായ മാറ്റവും നർമ്മദീപ്തി കലർന്ന ഭാഷയിലാണ് ഓ' കോണറുടെ കഥയിൽ ആവിഷ്കരണം കണ്ടെത്തുന്നതു്. എങ്കിലും ഈ രണ്ടു കഥകളും (4) ചേർത്തുവച്ചു പരിശോധിച്ചാൽ ഒരു കാര്യം വ്യക്തമാവും: വിവരത്തിന് കുട്ടിയുടെ കാഴ്ചപ്പാട് തിരഞ്ഞെടുത്തതു വഴിയായി ഓ കോണർ മറ്റുതരത്തിൽ അതിഭാവുകത്വത്തിൽ തെന്നിവീഴുമായിരുന്ന കഥാംശങ്ങളുടെ മേൽ പൂർണ്ണ നിയന്ത്രണം നേടിയിരിക്കുന്നു.

ഈയൊരു ശില്പസാദ്ധ്യതയെക്കുറിച്ച് മുകുന്ദൻ ഉള്ളിൽ ബോധവാനായിരുന്നു എന്നു കഥയുടെ മൂർദ്ധന്യത്തിലെത്തുമ്പോൾ നമുക്കു തോന്നിയേക്കും. അച്ഛൻ കാണാതെ കിടക്ക വിട്ടെണീക്കുന്ന രാജു പട്ടിയുടെ പാൽ ചുരത്തിക്കുടിക്കുന്ന ദൃശ്യത്തിലൂടെ കാഥികൻ അവന്റെ മാതൃകാമനയുടെ വികൃത പരിണാമം വെളിപ്പെടുത്തുന്നു. കഥയിൽ അതുവരെ പിൻതുടർന്നുവന്ന യഥാതഥമായ ആഖ്യാനശൈലിയിൽ നിന്നുള്ള വ്യതിയാനം കുറിക്കുന്ന ഒന്നാണ്, അവസാന ഖണ്ഡികയിലെ വിലക്ഷണഭാവം കലർന്ന കല്പന എന്നു കാണാൻ വിഷമമില്ല. വായനക്കാരെ ചെറുതായി നടുക്കാൻ ഉദ്ദേശിച്ചുകൊണ്ട് കഥാഗതിക്കു നല്കിയിട്ടുള്ള ഈ തിരിവ്, മുകുന്ദന്റെ അന്വേഷണം കൂടുതൽ അന്തർമ്മുഖവും സ്വകാര്യവുമായ ഒരനുഭവതലത്തിലേക്കു നീങ്ങുന്നതിന്റെ—അതിന്റെ ഫലമായി ആദ്ദേഹത്തിന്റെ ആവിഷ്കരണസങ്കേതങ്ങളും കുറെക്കൂടി നവീനമായിത്തീരുന്നതിന്റേയും— മുന്നോടിയായി പരിഗണിക്കുന്നതിൽ തെറ്റുണ്ടാവില്ല.





### (രണ്ട്)

'രാധ—രാധമാത്രം' എന്ന കഥയാണ് അടുത്തതായി പരിശോധിക്കാനുള്ളതു്. (5 ഇരുപതാം നൂറ്റാണ്ടിലെ കഥാസാഹിത്യത്തിൽ കാഫ്കയേയും മാക്സ് ഫ്രിഷിനേയും ബെക്കറ്റിനേയും പോലുള്ള എഴുത്തുകാർ വ്യത്യസ്തരൂപങ്ങളിൽ അവതരിപ്പിച്ച ദാർശനികച്ഛായ കലർന്ന ഒരു പ്രമേയത്തെ തന്റേതായ മട്ടിൽ ആഴവും ലാളിത്യവും കലർന്ന ശൈലിയിൽ ആവിഷ്കരിച്ചിരിക്കുകയാണ് മുകുന്ദനിവിടെ.

കഥാകാരൻ തന്നെയാണ് വക്താവെങ്കിലും അയാൾ പ്രധാനകഥാപാത്രത്തെ തൊട്ടിരിക്കുകയും ആ കഥാപാത്രത്തിന്റെ കാഴ്ചപ്പാടിലൂടെ കാര്യങ്ങൾ വീക്ഷിക്കുകയും ചെയ്യുന്ന രീതിയാണ് ഈ കഥയിൽ അവലംബിച്ചിട്ടുള്ളതു്. (Central Omniscient Point of View.) കഥാകാരൻ രാധയുടെ വിഹ്വലമായ മാനസികാവസ്ഥയിലേക്ക് നമുക്കു ഉൾക്കാഴ്ച അനുവദിച്ചിരിക്കുന്നു; അതേസമയം മറ്റു കഥാപാത്രങ്ങളുടെ ചിത്തവൃത്തികളിലേക്ക് കടന്നുചെല്ലാൻ നമുക്കു സ്വാതന്ത്ര്യമില്ല. രാധയുമായി ബന്ധപ്പെടുത്തി മാത്രമാണ് ഇതരകഥാപാത്രങ്ങളെ വായനക്കാരൻ കാണുന്നതു്. അവളുടെ പുറമേക്ക് ശാന്തമെന്നും ഭദ്രമെന്നും തോന്നിച്ചിരുന്ന ലോകത്തിൽ പൊടുന്നനെ കടന്നുവരുന്ന സ്മൃതിഭംഗത്തിന്റെ അംശത്തെ സഹതാപാർദ്രമായ സ്വരത്തിൽ എടുത്തുകാട്ടുകയാണു കാഥികനിവിടെ. ആദ്യമായി രാധയുടെ കാമുകൻ സുരേഷ് അവളെ അറിയില്ലെന്നു പറയുന്നു. അവൾക്കു ചുറ്റുമുള്ള ചെറിയ സമൂഹം അവളെ കൈയൊഴിയുന്നു: പെറ്റമ്മ പോലും അവൾ പറയുന്നതു് നുണക്കഥയാണെന്ന് വിധിക്കുന്നു. കഥയുടെ ഊഷ്മളമായ അവസാന ഖണ്ഡികയിലെത്തുമ്പോൾ പക്ഷികളും വൃക്ഷങ്ങളും സമുദ്രവും കാറ്റും ആകാശവുമെല്ലാം അവൾക്കെതിരായ ഏതോ ഗൂഢാലോചനയിൽ പങ്കുചേരുന്നതു് നാം കാണുന്നു. അങ്ങനെ പെട്ടെന്ന് അപരിചിതമായി മാറിയ പ്രപഞ്ചത്തിൽ വ്യക്തി അനുഭവിക്കുന്ന ഭീതി നിറഞ്ഞ ഒറ്റപ്പെടലിന്റെ ചിത്രം വരച്ചുകാണിച്ചുകൊണ്ട് കഥ അവസാനിക്കുന്നു.

(കഥയുടെ അവസാനഭാഗത്തു് കാഥികനൊന്നു് മുഖം കാണിക്കുന്നുണ്ട്. കഥയിൽ വിവരിച്ച വിചിത്രസംഭവത്തെക്കുറിച്ച് അഭിപ്രായ പ്രകടനം നടത്താനോ കഥയെ ഏതെങ്കിലുമൊരു ലക്ഷ്യത്തിൽ അടുപ്പിക്കാനോ വേണ്ടിയുള്ളതല്ല, മറിച്ച് അതുവരെ വളർത്തിയെടുത്ത സ്വരഭിലപത്തിനു് ആഴം പകരാൻ ഉദ്ദേശിച്ചു കൊണ്ടുള്ളതാണ്, അവസാന ഖണ്ഡികയിലെ കാഥികന്റെ സാന്നിദ്ധ്യം.)

'രാധ–രാധ മാത്രം' എന്ന കഥയുടെ ആന്തരികഘടന ചർച്ചചെയ്യുമ്പോൾ നേരത്തെ സൂചിപ്പിച്ച വിശ്വാസ്യതയുടെ പ്രശ്നത്തിനു് (Reliability) പ്രസക്തിയുള്ളതായി ഞാൻ കരുതുന്നു. കാരണം ഈ കഥ ഒരർത്ഥത്തിൽ സത്യത്തിന്റെ വിപരീത വ്യാഖ്യാനങ്ങളെക്കുറിച്ചുള്ളതാണ്—അല്ലെങ്കിൽ, സത്യം വളരെ ആത്മനിഷ്ഠവും വൈരുദ്ധ്യപൂർണ്ണവുമായിത്തീരുന്ന ഒരു ലോകത്തിൽ മനുഷ്യാവസ്ഥയെ ചൂഴ്ന്നു നില്ക്കുന്ന അനിവാര്യമായ ഭ്രാന്തത്തിലേക്കു വിരൽ ചൂണ്ടുന്ന ഒന്നാണ്. ഇവിടെ ആരുടെ ഭാഗത്താണ് ശരി, രാധയുടെ ഭാഗത്തോ അതോ അവളെ പ്രതിക്കൂട്ടിൽ നിറുത്തുന്ന ബന്ധുജനങ്ങളുടെ ഭാഗത്തോ? അവൾ ആവർത്തിച്ചുപറയുന്നത്രയും നുണയായിക്കൂടെ; അവളുടെ വികലമായ ബുദ്ധിമെനഞ്ഞെടുത്ത കല്പിതകഥ? അവൾക്കുണ്ടാവുന്ന ദുഃസ്വപ്നസമാനമായ അനുഭവം മറ്റുള്ളവർ അവളോടു കാട്ടുന്ന ഉദാസീനതയുടേയും ക്രൂരതയുടേയും ഫലം എന്നതിനേക്കാൾ അവളുടെതന്നെ ദുരാഗ്രഹത്തിൽ നിന്ന് ആവിർഭവിച്ചതായിക്കൂടെ? ഒരുറച്ച കത്തോലിക്കാവിശ്വാസിക്ക് ഈ കഥ വായിക്കാൻ കൊടുത്തുനോക്കൂ, അയാൾ പറയും രാധയ്ക്കു തന്റെ കാമുകനേയും അച്ഛനമ്മമാരേയും കുറ്റപ്പെടുത്താൻ അർഹതയില്ലെന്ന്; തന്റെ അഹന്തയുടെ പ്രതിഫലമാണ് അവൾക്കു കിട്ടിയതെന്ന്. നേരെമറിച്ച് ഒരു മാർക്സിസ്റ്റ് നിരൂപകന്റെ നോട്ടപ്പാടിൽ ഇതിൽനിന്നൊക്കെ വ്യത്യസ്തമായ ഒരർത്ഥമായിരിക്കും. ഈ കഥയിൽ കേരളത്തിലെ ഒരു ചെറിയ പട്ടണത്തിൽ നടക്കുന്നതായി വിവരിച്ചിട്ടുള്ള സംഭവങ്ങൾക്കുള്ളതു്. ഒരു മാർക്സിസ്റ്റ് വിമർശകൻ ചൂണ്ടിക്കാണിക്കാനിടയുള്ള ഒരു കാര്യം, രാധ തനിക്കുള്ളതെന്നോ അവകാശപ്പെട്ടതെന്നോ കരുതിയ കുടുംബബന്ധങ്ങളും, പ്രേമത്തിന്റെ സ്ഥിരതയും, സാമൂഹ്യാംഗീകാരവുമെല്ലാം അവളുടെ പൊയ്‌വിശ്വാസത്തിൽനിന്നു ജനിച്ച ആഗ്രഹചിന്തയുടെ ഫലമാണ് എന്നുള്ളതായിരിക്കും. അവളുടെ യഥാർത്ഥപ്രശ്നം മാനുഷികമൂല്യങ്ങൾക്ക് ഇടമതുളാത്ത ബൂർഷ്വാ യാഥാർത്ഥ്യത്തിൽ നിന്നുള്ള അന്യവൽക്കരണമാണ്. കഥയുടെ ഒടുവിൽ പ്രകൃതിയാകെ നിറഞ്ഞുനില്ക്കുന്ന രോദനമായി പെരുകി ഉയരുന്ന അവളുടെ ആത്മവത്തയുടെ നഷ്ടം ഒരു നിശ്ചിത സാമൂഹ്യ സന്ദർഭത്തിൽ അവൾ അനുഭവിക്കുന്ന വിഷമാവസ്ഥയുടെ പരിണതഫലമാണ്...

അപ്പോൾ രാധയുടെ വിശ്വാസ്യത സ്ഥാപിക്കാൻ, അതോടൊപ്പം രാധ മനസ്സിലാക്കുകയും അനുഭവിക്കുകയും ചെയ്യുന്ന കാര്യങ്ങളാണ് വായനക്കാരൻ മനസ്സിലാക്കാനും അനുഭവിക്കാനും കഥാകൃത്ത് ഉദ്ദേശിച്ചിട്ടുള്ളതു് എന്നു തെളിയിക്കാൻ എന്താണ്മാർഗ്ഗം? ഇവിടെ നമുക്കു 'കഥാബാഹ്യ'മായ ചില സൂചനകളെ ആശ്രയിക്കേണ്ടിവരുന്നു.

മുകുന്ദന്റെ സർഗ്ഗജീവിതത്തിന്റെ ഒരു പ്രത്യേകഘട്ടത്തിൽ വ്യാപരിച്ചുനിന്ന പ്രശ്ന സങ്കുലമായ മാനസികാവസ്ഥയുടെ ഒപ്പുടയാളം വഹിക്കുന്ന ഒരു രചനകൂടിയാണ്. 'രാധ–രാധമാത്രം.' ഇക്കാലത്തു് മുകുന്ദൻ എഴുതിയ കഥകളുടെ പശ്ചാത്തലത്തിൽ എക്സിസ്റ്റൻഷ്യലിസത്തിന്റെ സ്വാധീനത തെളിഞ്ഞുനില്പുണ്ട്. അസ്തിത്വത്തിന്റെ ദുരൂഹത, ആധുനികലോകത്തിൽ മനുഷ്യബന്ധങ്ങൾക്കു വന്നുപെട്ട വിള്ളലിന്റെ തിരിവ്, എല്ലാത്തരം സ്ഥാപനങ്ങളും വ്യവസ്ഥിതികളും വ്യക്തിസത്തയെ ഞെരുക്കാൻ വേണ്ടിയുള്ളതാണെന്ന ഭീതി, മരണാഭിലാഷം, എന്നിങ്ങനെ ഈ കഥകളിൽ അടിക്കടി ആവർത്തിക്കുന്ന ചില ഭാവബദ്ധതകളുണ്ട്. ''കയർ'', ''അജ്ഞൻ'', ''നിലവിളക്ക്!'', ''നദിയും തോണിയും'', ''പ്രഭാതംമുതൽ പ്രഭാതംവരെ'', ''ജീവിക്കുന്നവർ, മരിച്ചവർ'', ''രാധ—രാധമാത്രം''—ഇത്രയും കഥകൾ അടുക്കിവച്ച് പരിശോധിക്കുകയാണെങ്കിൽ ഇവയിലെ കർത്തൃസ്വര (authorial voices) സമാനമാണെന്ന കണ്ടെത്താൻ സാധിക്കും. കഥാകൃത്ത് ഈ കഥകളിലെ ആഖ്യാതാക്കളുമായി വലിയൊരളവിൽ താദാത്മ്യം പ്രാപിച്ചതായും ദുർബ്ബലചിത്തരും പരാജിതരുമായ ഏതാനും കഥാപാത്രത്തിലൂടെ അദ്ദേഹം തന്റെ ആഴത്തിലുള്ള ചില വ്യഥകൾ ആവിഷ്കരിച്ചതായും അനുമാനിക്കുന്നതിന് തെറ്റുണ്ടാവില്ല. 'രാധ—രാധമാത്രം' എന്ന കഥയിൽ ബോധപൂർവ്വം ഉൾക്കൊള്ളിച്ചിട്ടുള്ള ഒരു സാഹിത്യ പരാമർശത്തിന്റെ പ്രാധാന്യംകൂടി ഇവിടെ എടുത്തുകാട്ടാനാഗ്രഹിക്കുകയാണ്. സാമുവൽ ബെക്കറ്റിന്റെ 'പിംഗ്' എന്ന കവിത അടങ്ങുന്ന മാസിക, കഥാനായിക തന്റെ കാമുകന്റെ നേരെ എടുത്തു നീട്ടുന്നുണ്ട്. സമൂഹത്തിന്റെ വക്കുകളിൽ അലഞ്ഞുനടക്കുന്ന മനുഷ്യനെക്കുറിച്ചാണ് ബെക്കറ്റിന്റെ രചനകളധികവും. അവർക്കാർക്കും സ്വന്തമായി ഒരു ഭൂതകാലമില്ല; മുറിഞ്ഞുപോയ ഓർമ്മകൾ തുന്നിച്ചേർത്ത് തങ്ങളുടെ കഴിഞ്ഞുപോയ ജീവിതത്തെക്കുറിച്ച് അവർ നിർമ്മിക്കുന്ന തെളിവുകൾ പലപ്പോഴും പരസ്പര വിരുദ്ധമാണ്. 'ഞാൻ ആരാണ്?' എന്ന വലിയ ചോദ്യത്തെ അഭിമുഖീകരിച്ചു നിൽക്കുന്ന തന്റെ കഥാനായികയ്ക്കു ബെക്കറ്റിന്റെ വഴിപോക്കരായ കഥാപാത്രങ്ങളുടെ അവസ്ഥയുമായുള്ള അടുപ്പം പരോക്ഷമായി നിർദ്ദേശിച്ചിരിക്കുകയാണ് കാഥികനിവിടെ.

### മൂന്ന്

പാത്രാവിഷ്കരണത്തെ സംബന്ധിച്ചിടത്തോളം 'രാധ—രാധമാത്രം' എന്ന കഥയിൽ അവലംബിച്ചിട്ടുള്ള പരിമിതമായ സർവ്വജ്ഞവീക്ഷണരീതി ഒരു പരിധിക്കപ്പുറം പോകാൻ സഹായകമല്ലെന്നുള്ള കാര്യം ഏറക്കുറെ വ്യക്തമാണ്. നാമിവിടെ സ്വത്വം തേടിയുള്ള നായികയുടെ അന്വേഷണത്തിന്റെ വ്യഗ്രത കണ്ടറിയുന്നു, പക്ഷേ പുറംലോകത്തിന്റെ പ്രതിനിധികൾ ഓരോരുത്തരായി തന്നെ നിരാകരിക്കുമ്പോൾ അവളുടെ ഉള്ളിൽ അരങ്ങേറുന്ന സംഘർഷങ്ങൾ നമ്മളിൽ നിന്നു മറച്ചുവയ്ക്കപ്പെട്ടിരിക്കുന്നു.

മനുഷ്യമനസ്സിന്റെ ആഴങ്ങൾ പരതിപ്പോയ ആധുനികകാലഘട്ടത്തിലെ കഥാ



കൃതികളും, ബാഹ്യമായ റിയലിസത്തിൽ നിന്ന് പൂർണ്ണമായി വിട്ടകന്നുകൊണ്ടുള്ള ആവിഷ്കരണരീതിയിൽ കരുപ്പിടിപ്പിച്ചതായി കാണാം. കാലത്തിന്റേയും ഓർമ്മയുടേയും ഉപയോഗത്തിൽ പുതിയ പരീക്ഷണങ്ങൾ ആവശ്യമാക്കിത്തീർക്കുന്ന ഇത്തരം കഥാസങ്കേതങ്ങൾക്കു തുടക്കമിട്ടതു് ജെയിംസ് ജോയ്സായിരുന്നു. ('ഡബ്ലിനേഴ്സ്' എന്ന സമാഹാരത്തിൽ). തുടർന്ന് വില്യം ഫോക്നർ തന്റെ നോവലുകളിലും ഏതാനും ചെറുകഥകളിലും ജോയ്സിന്റെ സമ്പ്രദായം, ഒരുപക്ഷേ ജോയ്സിനെക്കാൾ ശക്തി തീവ്രതയോടെ, ഉപയോഗപ്പെടുത്തുകയുണ്ടായി. സമീപവർഷങ്ങളിൽ ഫോക്നറുടെ സ്വാധീനത ഏറ്റുപറഞ്ഞുകൊണ്ട്, ഗാർസിയാ മാർകേസിനേയും ജുവാൻ റുൽഫോവിനേയും അലേഹോ കാർപെന്റിയറേയും പോലുള്ള ലാററിൻ അമേരിക്കൻ സാഹിത്യകാരന്മാർ ബോധധാരാ രീതിയിലൂടെ (Stream of Consciousness) കുറച്ച് അസാധാരണത്വം കലർന്ന കഥാപാത്രങ്ങളുടെ വിചിത്രമായ മാനസികഭാവങ്ങളും ആവാഹിക്കാൻ ശ്രമിച്ചു കണ്ടിട്ടുണ്ട്.

ഭാര്യയുടെ ചിതയൊരുക്കിയതിനു ശേഷം വിങ്ങിനിൽക്കുന്ന ശൂന്യതാബോധവുമായി അലയുന്ന ഒരുവന്റെ ഇരുപത്തിനാലുമണിക്കൂർ നേരത്തെ ചിന്തകളാണ് മുകുന്ദന്റെ 'ഇന്ദ്രിയങ്ങളിൽ ശൈത്യം' എന്ന ചെറുകഥയുടെ വിഷയം. (5) കഥ ആരംഭിക്കുന്നതിങ്ങനെയാണ്:

''ഭാര്യയുടെ ശരീരം ദഹിപ്പിച്ചതിനു ശേഷം അവളുടെ ഒരുപിടി ചാരം യമുനയിൽ നിക്ഷേപിച്ചതിനുശേഷം നിരത്തിലിറങ്ങി എങ്ങോട്ടെന്നില്ലാതെ നടന്നു.'' ഈ വാചകം പല്ലവിപോലെ കഥയിൽ പല തവണ ആവർത്തിച്ചിരിക്കുന്നു.

ഭാര്യ എന്നെന്നേക്കുമായി നഷ്ടപ്പെട്ടു എന്ന സത്യത്തോട് തികച്ചും പൊരുത്തപ്പെട്ടിട്ടില്ലാത്ത ഒരവസ്ഥയിലാണ് നായകനിപ്പോൾ. ഭൂതവർത്തമാനങ്ങൾക്കിടയിൽ തെന്നിക്കളിക്കുന്ന അയാളുടെ മനസ്സിന്റെ ഭ്രാന്തമായ ആഴങ്ങളിൽ ആലിട്ടിറങ്ങുന്ന ഒന്നാണ് ഈ കഥയിലെ രചനാസങ്കേതം. നിരത്തിലിറങ്ങി എങ്ങോട്ടെന്നില്ലാതെ നടക്കുന്നതിനിടയിൽ കാണുന്ന ദൃശ്യങ്ങൾ, എത്തിപ്പെടുന്ന സ്ഥലങ്ങൾ, എല്ലാം അയാളെ കഴിഞ്ഞ കാലത്തിലേക്ക് തള്ളിവിടുന്നു. അങ്ങനെ ഓർമ്മയും യാഥാർത്ഥ്യവും പരസ്പരം കൊളുത്തിവലിക്കുന്ന ഏതാനും മുഹൂർത്തങ്ങൾ കരുതലോടെ തിരഞ്ഞെടുത്തു ചിത്രീകരിക്കുന്നതിലൂടെയാണ് ആത്മഹത്യയിൽ കലാശിക്കുന്ന അയാളുടെ ജീവിത നൈരാശ്യത്തിന് കഥാകാരൻ ഭാവസ്ഫൂർത്തിയരുളുന്നതു്.

പരിസരങ്ങളുടെ, ഇന്ദ്രിയ സംവേദനങ്ങളുടെ, തീക്ഷ്ണമായ ഭാവബന്ധങ്ങളിലൂടെ (Association) രൂപംകൊള്ളുന്നവയാണ്, കഥയിലെ പ്രധാന കഥാപാത്രത്തിന്റെ വൈകാരികാഘാതങ്ങൾ. ചൈനീസ് റെസ്റ്റോറന്റിൽ തനിച്ചിരുന്നു കണ്ണീരൊപ്പിക്കൊണ്ട് പരിചാരകൻ കുറെനേരംമുമ്പു കൊണ്ടുവെച്ചുപോയ തണുത്തുറഞ്ഞ ചായ മോന്തുമ്പോൾ നാളുകൾക്കു മുമ്പ് അതേ സ്ഥലത്തു് ഭാര്യയുമൊരുമിച്ചിരുന്ന് സുഭിക്ഷമായി ആഹാരം കഴിച്ചതിന്റെ സ്മരണ അയാളെ തേടിയെത്തുന്നു. ഓഫീസിൽ ടെലഫോൺ റെസീവർ കൈയിലെടുക്കുമ്പോൾ, മധുവിധുനാളുകളിൽ അവർ നടത്തിയ സംഭാഷണം കാതിൽ പതിക്കുന്നു. വീട്ടിലെ തണുത്ത, ശൂന്യമായ സ്വീകരണ മുറിയിൽ തുടരെ സിഗററ്റു വലിച്ചുകൊണ്ട്, കാൻഡിൻസ്കിയുടേയും പൊള്ളോക്കിന്റേയും ചിത്രങ്ങൾക്കിടയിൽ ഇരിക്കുമ്പോൾ, കറുത്ത പൊട്ടിട്ട സുന്ദരി ഉമ്മ യാചിച്ചുകൊണ്ട് വീണ്ടും മുന്നിൽവന്നു നില്ക്കുന്നു. ഒടുവിൽ ഓഫീസിൽ രാജിക്കത്തു് കൊടുത്തതിനുശേഷം വീട്ടിൽവന്നു കൈത്തണ്ടയിലെ പിടയ്ക്കുന്ന ഞരമ്പുകളിൽ 'ഇൻസുലിൻസിറിഞ്ച്' കയററുമ്പോൾ സൃഷ്ടിപരമ്പരകളിലൂടെ അവളെത്തേടിയുള്ള ഒരു നീണ്ടയാത്രയുടെ ആരംഭമാണ് അതെന്ന തോന്നൽ അയാളെ മോഹിപ്പിക്കുന്നു...

ഓർമ്മകൾക്കു സംഗീതമുണ്ടെന്നു കണ്ടെത്തിയതു് ആരായിരുന്നു—മാർസൽ പ്രൂസ്റ്റ്? പ്രൂസ്റ്റിന്റെ നോവലുകളിലെ കഥാപാത്രങ്ങൾ ഈണം കലർന്ന, നീണ്ട വാക്യങ്ങളിലൂടെ പോയ കാലത്തിന്റെ അറകളിലെ ഗന്ധങ്ങളും സ്പർശങ്ങളും തിരിച്ചു വിളിക്കാൻ ശ്രമിക്കുന്നതു കാണാം. (ജോയ്സിന്റെ 'ദ ഡെഡ്' എന്ന കഥയിലും നാം കേൾക്കുന്നതു് നഷ്ടസ്മൃതികളുടെ തരളമായ സംഗീതം തന്നെ.) എന്നാൽ ഫോക്നറുടേയും ഡോൾബെല്ലോയുടെയും കഥാസാഹിത്യത്തിൽ വേഗമേറിയ, ശുദ്ധമായ ഓർമ്മകളിൽനിന്നുതിരുന്ന പരുക്കൻ സ്വരത്തിലുള്ള വേറൊരുതരം സംഗീതം നമുക്കു തിരിച്ചറിയാൻ കഴിയും. 'ഇന്ദ്രിയങ്ങളിൽ ശൈത്യ'ത്തിൽ ശൈഥില്യത്തിലേക്ക് അടിവച്ചുനീങ്ങുന്ന തന്റെ കഥാനായകന്റെ ആന്തരികജീവിതം പകർത്താനായി മുകുന്ദൻ കൈക്കൊണ്ടിട്ടുള്ളതു് അത്തരത്തിലുള്ളൊരു ഭാഷാശൈലിയാണ്. ചെറിയ ഖണ്ഡികകൾ, മുറിഞ്ഞുപോകുന്ന കൊച്ചു വാക്യങ്ങൾ, ആവർത്തിച്ചു പ്രത്യക്ഷപ്പെടുന്ന പ്രമേയതന്തുക്കൾ—അയാളുടെ പിടയ്ക്കുന്ന ആത്മാവിന്റെ ചലനങ്ങൾ ഒപ്പിയെടുക്കുന്നു.

ഇതേ കഥ, സംഭവങ്ങളെല്ലാം പുറമേ നിന്നു നിരീക്ഷിക്കുന്ന സർവ്വജ്ഞനായ ആഖ്യാതാവിന്റെ നിലപാടിൽക്കൂടി അവതരിപ്പിച്ചിരുന്നുവെങ്കിൽ വായനക്കാരിൽ ഉളവാക്കുമായിരുന്ന ഫലം (effect) എന്തായിരുന്നേനേ? കഥാനായകനോട് നമുക്കു തോന്നുന്ന തീവ്രമായ സഹാനുഭൂതി ഇതേഅളവിൽ ഉദ്ദീപിപ്പിക്കാൻ അത്തരമൊരു വിവരണരീതി ഉതകുമായിരുന്നുവോ? ആനന്ദലഹരിയിൽ തുടിച്ചുനിന്ന തന്റെ ദാമ്പത്യത്തിൽ പൊടുന്നനെ ഇരച്ചുകയറിയ ശൈത്യത്തിനടിപ്പെട്ട ഈ കഥാപാത്രത്തിന്റെ മാനസികഗതികൾ ആവിഷ്കരിക്കാൻ ബോധ ധാരാസങ്കേതമാണ് ഏററവും പററിയതെന്ന് കഥാകൃത്തു്, ശരിയായിത്തന്നെ തീരുമാനിച്ചുകാണണം. പടിഞ്ഞാറൻ സാഹിത്യത്തിൽ ബോധധാരാ സങ്കേതമവലംബിച്ച് എഴുതപ്പെട്ട പ്രശസ്തമായ ചില ചെറുകഥകൾ പരിശോധിച്ചാൽ കണ്ടെത്താൻ കഴിയുന്ന കൗതുകകരമായ ഒരു വസ്തുത, ഈ കഥകളിൽ അനാവരണം ചെയ്യപ്പെടുന്ന മനസ്സുകളധികവും വഴക്കൽ നിറഞ്ഞവയും സങ്കീർണ്ണവും, യുക്തിയുടെ നിയന്ത്രണത്തിൽനിന്നു തെററി സഞ്ചരിക്കുന്നവയുമാണെന്നതാണ്. ഒരുപക്ഷേ തികച്ചും 'നോർമൽ' ആയ ഒരുവന്റെ ജീവിതത്തിലേക്കു കടന്നുചെല്ലാൻ, അതല്ലെങ്കിൽ ഹാസ്യപ്രധാനമായ ഒരു രംഗം ആവിഷ്കരിക്കാൻ, ഈ ആഖ്യാനരീതി അനാവശ്യമോ അസമർത്ഥമോ ആയിത്തീർന്നേക്കാം. മറിച്ച്, മന്ദബുദ്ധികളും കോമാളികളും ചെറുപ്രായക്കാരുമായ കഥാപാത്രങ്ങളുടെ സൂക്ഷ്മാനുഭവങ്ങൾ പിടിച്ചെടുക്കാൻ ആധുനികസാഹിത്യകാരന്മാർ ഈ മാർഗ്ഗം ഫലപ്രദമായി ഉപയോഗിച്ചു കണ്ടിട്ടുണ്ട്.

മലയാളസാഹിത്യത്തിൽ നവോത്ഥാന കാഥികന്മാർക്കുശേഷംവന്ന ടി. പത്മനാഭന്റേയും എം. ടി. യുടേയും, മാധവിക്കുട്ടിയുടേയും തലമുറയാണ് അബോധമനസ്സിലെ ഇരുട്ടിന്റെ നേർക്ക് ആദ്യമായി കണ്ണാടി തിരിച്ചുപിടിച്ചതു്. ആ ഇരുട്ട് ആത്മഭാഷണത്തിന്റേയും ബോധധാരയുടേയും സങ്കേതങ്ങളിലൂടെ വാർന്നുവീഴുന്നതിന്റെ സൗന്ദര്യം അനുഭവിക്കണമെങ്കിൽ പത്മനാഭന്റെ 'ഭയ'വും എം. ടി. യുടെ 'ഇരുട്ടിന്റെ ആത്മാവും' വായിക്കണം. ഒരുപക്ഷേ ഈ എഴുത്തുകാർക്കു പോലും അസൂയ തോന്നത്തക്ക കൈയടക്കമാണ്, 'ഇന്ദ്രിയങ്ങളിൽ ശൈത്യ'ത്തിൽ മുകുന്ദൻ പ്രദർശിപ്പിക്കുന്നതു്. അദ്ദേഹം എന്തുകൊണ്ട് ഈ രചനാമാർഗ്ഗം മററധികം കഥകളിൽ പരീക്ഷിച്ചുനോക്കിയില്ല എന്ന് നേരിയൊരു അദ്ഭുതത്തോടെ ചോദിക്കാൻ ഞാനിവിടെ പ്രേരിതനാണ്. (തുടരും)

3 'മുലപ്പാൽ', മുകുന്ദന്റെ കഥകൾ ഒന്നാംപതിപ്പ്, പ്രസാധകൻ ഡി. സി. ബുക്സ്, കോട്ടയം, 1982. പേജ് 102–108.

4 ഒരുവൻ ജീവിതത്തിൽ ആദ്യമായി തിന്മയെ എതിരിടുന്ന—ഉദാഹരണത്തിന് ഒരു കുട്ടി ലൈംഗികതയോടും മരണത്തോടും ബന്ധപ്പെട്ട സത്യങ്ങൾ കണ്ടെത്തുന്ന—മുഹൂർത്തങ്ങൾ ആവിഷ്കരിക്കുന്ന കഥകൾക്കു പൊതുവിൽ initiation stories എന്നു പറയുന്നു. ഹെമിംഗ്വേയുടെ 'The Killers' ഷെർവുഡ് ആൻഡേഴ്സന്റെ 'I want to know why.' ജെയിംസ് ജോയ്സിന്റെ 'Araby' എന്നീ കഥകൾ ഇവിടെ ഓർമ്മിക്കാം. ബാലമനസ്സുകളെ കേന്ദ്രമാക്കി മാധവിക്കുട്ടിയും സക്കറിയയും എഴുതിയിട്ടുള്ള ചില കഥകളിൽ initiation പ്രധാന പ്രമേയമായി കടന്നുവരുന്നുണ്ട്.

5. 'രാധ—രാധമാത്രം,' മുകുന്ദന്റെ കഥകൾ പേജ്. 236—241.

6 'ഇന്ദ്രിയങ്ങളിൽ ശൈത്യം', മുകുന്ദന്റെ കഥകൾ, പേജ്. 148—155.



# തകഴി

# ഞാൻ പഴഞ്ചനല്ല

മേനിപറയുകയാണെന്ന് പരിഹസിച്ചേക്കും. നേര് എനിക്കല്ലേ അറിയാവൂ. ഞാനെന്നും ചെറുപ്പക്കാരുടെ സഹവാസത്തിനുവേണ്ടി ആഗ്രഹിച്ചിരുന്നു. ഇന്നത്തെ പ്രമാണികളായ, തീരെ ചെറുപ്പക്കാരായ കവികളുടെയും കഥയെഴുത്തുകാരുടെയും നിരൂപകന്മാരുടെയും മുമ്പുള്ള തലമുറ ഈ കാര്യം സമ്മതിക്കുമെന്നാണെന്റെ വിശ്വാസം. ഒ. എൻ. വി. കുറുപ്പും പുനലൂർ ബാലനും അയ്യപ്പപ്പണിക്കരും എം. ടി. വാസുദേവൻനായരുമെല്ലാം ഇതു സമ്മതിക്കുമെന്നാണെന്റെ വിശ്വാസം. തലമുറയുടെ വിടവ് എന്നൊന്ന് എന്നെ സംബന്ധിച്ചിടത്തോളം ഉണ്ടാവരുതെന്നതു് എന്റെ അഭിലാഷമായിരുന്നു. പക്ഷേ, ഇന്നത്തെ ഇളംതലമുറ വന്നപ്പോൾ ചാടിയാലും എത്താത്തതു പോലെ എനിക്കു തോന്നിപ്പോകുന്നു. എന്റെ വാർദ്ധക്യമാണോ, അവരുടെ കുതിച്ചുചാട്ടമാണോ ഇതിന് കാരണമെന്ന് എനിക്കു നിശ്ചയമില്ല.

കാക്കനാടനും മുകുന്ദനും കുഞ്ഞബ്ദുള്ളയും സേതുവും ആനന്ദും ഒക്കെയായി തലമുറയുടെ വിടവ് അനുഭവപ്പെടാതെ ഒന്നിച്ചു പോകാൻ എനിക്കു കഴിഞ്ഞിട്ടുണ്ട്. അവരുടെയൊക്കെ കൂട്ടത്തിൽനിന്ന് വീട്ടിലേക്ക് മടങ്ങുമ്പോൾ ഒരു ചെറുപ്പക്കാരനായി എനിക്ക് തോന്നാറുമുണ്ട്. ആരും എന്നെ ഒരു പഴഞ്ചനായി കണക്കാക്കാറുമില്ല. എന്റെ തലമുറയിൽപ്പെട്ട പ്രായമായ പല സാഹിത്യകാരന്മാരുടെയും കമ്പനിയേക്കാൾ എനിക്ക് ഹൃദ്യമായി തോന്നിയിട്ടുള്ളതു് ഈ യുവചൈതന്യങ്ങളുടെ കമ്പനിയാണ്. ഇതൊരു സത്യമാണ്. എന്റെ പഴയ സുഹൃത്തുക്കളുടെ നെററി ചുളിഞ്ഞേക്കും. അവർക്ക് പലർക്കും അനുഭവപ്പെട്ടിട്ടുള്ളതാണ് ഞാനൊരു വികൃതിയാണെന്ന്. പക്ഷേ, ഇന്നത്തെ കുരുന്നു തലമുറ എന്റെ കൈക്കപ്പുറമാണ്. ഒരു സത്യം ഈയവസരത്തിൽ ഞാൻ പറഞ്ഞുകൊള്ളട്ടെ. ചില നിരൂപകന്മാർ എഴുതുന്നതു് എനിക്കു മനസ്സിലാക്കാൻ ഒക്കുന്നില്ല. എന്റെ വിവരക്കേട് കൊണ്ടായിരിക്കാം. അങ്ങനെ സമാധാനിക്കാമെന്നുവച്ചാൽത്തന്നെയും എഴുതിയവന് വിവരമില്ല എന്ന സത്യം അവൻതന്നെ വിളിച്ചു പറയുന്നതായി തോന്നിപ്പോകുന്നു. സാരമില്ല, അതു് വിസ്മൃതമായിപ്പോകും. ചിലപ്പോൾ തോന്നിപ്പോകും കിറുക്കോളമെത്തുന്ന കൺഫ്യൂഷനിൽ ഈ പഠിപ്പും പാസ്സുമുള്ളവർ എത്തിപ്പോയോ എന്ന്. ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ വരുന്ന ലേഖനങ്ങൾ വായനക്കാർ വായിക്കുന്നുണ്ടോ; എന്തോ. അതു പോകട്ടെ.

ഈ പരമ്പര തല്ക്കാലം അവസാനിപ്പിക്കുകയാണ്. ഇതൊരാത്മകഥയല്ല, ഒരു പ്ലാൻ അനുസരിച്ച് എഴുതിയതുമല്ല. പത്തറുപതു് എഴുപതു കൊല്ലക്കാലത്തെ കാര്യങ്ങൾ ഓർത്തു് എഴുതുകയാണു ചെയ്തതു്. ഞാൻ തുടക്കത്തിലേ ഒരു കാര്യം പറഞ്ഞിരുന്നു. എന്റെ ജീവിതം സംഭവബഹുലമല്ല എന്ന്. അതുകൊണ്ട് ഈ പരമ്പര രസകരമായി വായനക്കാർക്ക് തോന്നിയിട്ടില്ലെന്നും വരാം. ഒരു ഭാഗത്തിന്റെ തുടർച്ചയായായിരിക്കില്ല, അടുത്ത ഭാഗം. അതുകൊണ്ട് അടുത്ത ഭാഗത്തിനുവേണ്ടി ആരും കാത്തിരിക്കുകയും ചെയ്തിട്ടുണ്ടാവുകയില്ല. എന്റെ കഥ ഇതിൽ കുറച്ചേയുള്ളൂ. ഞാൻ ജീവിച്ച കാലഘട്ടങ്ങളുടെ മിഴിവുററ ചില ചിത്രങ്ങൾ ഇതിലുണ്ടെന്നാണെന്റെ വിശ്വാസം. ജീവിതത്തിന്റെ പല മണ്ഡലങ്ങളിലും പ്രാമാണികരും അല്ലാത്തവരുമായ വളരെയേറെ ആളുകൾ ഈ പരമ്പരയിൽ കടന്നുകൂടിയിട്ടുണ്ട്. എന്റെ മനസ്സിൽ പതിഞ്ഞവിധം ഞാൻ അവരെ അവതരിപ്പിക്കാൻ ശ്രമിച്ചു. ചിലരെക്കുറിച്ച് കൂടുതൽ പറയേണ്ടതായിരുന്നുവെന്ന് എനിക്ക് തോന്നിയിട്ടുണ്ട്. കുറേ വിശേഷണപദങ്ങൾ പ്രയോഗിച്ചതുകൊണ്ട് ഒരാളുടെ മഹത്വം വെളിവാക്കാമെന്ന് ഞാൻ വിശ്വസിക്കുന്നില്ല. ചിലരുടെ മഹത്വം എന്റെ അന്തരംഗത്തിൽ തെളിവാർന്നു ജ്വലിക്കുന്നുണ്ട്. പക്ഷേ, എഴുതി ഫലിപ്പിക്കാൻ എന്നെക്കൊണ്ട് സാധിച്ചിട്ടില്ല. അതിലൊരാളാണ് കേസരി ബാലകൃഷ്ണപിള്ള. അദ്ദേഹത്തെക്കുറിച്ച് എന്റെ മനസ്സിലുള്ളതിന്റെ ഒരംശംപോലും ഈ പരമ്പരയിൽക്കൂടി എനിക്ക് വെളിവാക്കാൻ കഴിഞ്ഞിട്ടില്ല. എന്റെ ജീവിതത്തോട് വളരെയടുത്ത വേറെയും ആളുകളുണ്ട്. പല പല വിധത്തിലും ഞാനോർക്കേണ്ടുന്നവരും ഓർക്കാത്തവരുമായ ആളുകൾ.

കേരളത്തിലെ ജനങ്ങൾ എന്നെ സ്നേഹിച്ചു. വാത്സല്യത്തോടെ. ദയയോടെ. അതുകൊണ്ടാണല്ലോ കലാകൗമുദിയുടെ ഇത്രയേറെ ലക്കങ്ങളിലായി എനിക്ക് ഓർമ്മക്കുറിപ്പുകൾ എഴുതാൻ കഴിഞ്ഞതു്. ഞാൻ എന്തു ചെയ്തു? കുറെ എഴുതിക്കൂട്ടി. ഓ, അതൊരു വലിയ കാര്യമാണോ? കേരളത്തിലെ, പത്തമ്പതുകൊല്ലക്കാലമായി ജീവിക്കുന്ന ആളുകൾക്ക് എന്നെക്കുറിച്ചൊരഭിപ്രായമുണ്ട്. വരും തലമുറ ഞാൻ എഴുതിക്കൂട്ടിയതിന്റെ വില നിശ്ചയിക്കട്ടെ. ഞാൻ തല്ക്കാലം ഈ പരമ്പര അവസാനിപ്പിക്കുന്നു. പിന്നെ, കാണാം. (അവസാനിച്ചു)

(25 ാം പേജിൽനിന്നു തുടർച്ച)

സകന്റെ വീട്ടിലേക്കുള്ള കാർ യാത്ര. സുരേഷ് ഒരു ചങ്ങാതിയുടെ പുറത്തു് ചാരികിടക്കുകയായിരുന്നു. ആദർശപരമായി ഒരു രീതിയിലും സുരേഷിനോടു ചങ്ങാത്തം പുലർത്താൻ കഴിയാത്ത ഒരു പ്രസ്ഥാനത്തിന്റെ നേതാവായിരുന്നു സുരേഷിനെ തന്റെ തോളിൽത്താങ്ങിക്കിടത്തിയിരുന്നതെന്ന് അറിയുമ്പോൾ നിങ്ങൾക്ക് അദ്ഭുതം തോന്നുന്നുണ്ടാവും; സുരേഷ് കുറുപ്പിന്റെ സ്നേഹത്തിനു മുന്നിൽ രാഷ്ട്രീയ ശത്രുത പോലും തോററു പിന്മാറുന്നുവെന്നതാണ് സത്യം. നീണ്ട കാർ യാത്ര കഴിഞ്ഞ് മർമ്മചികിത്സകന്റെ വീട്ടിലെത്തി. ക്ഷതങ്ങളേററ ശരീരവുമായി വരുന്നവർക്ക് വർഷങ്ങളായി സൗഖ്യം നൽകുന്ന ആ മർമ്മചികിത്സകൻ പോലും സുരേഷിന്റെ ചതഞ്ഞ ശരീരം കണ്ടു ഞെട്ടിപ്പോയി. ക്ഷതമേററ മുഖത്തു് വററാതെ നിന്ന ആ ഹൃദ്യമായ ചിരി കണ്ട് ആ മനുഷ്യൻ അദ്ഭുതപ്പെട്ടു. പൊലീസുകാർക്ക് സുരേഷിന്റെ മനസ്സിനെ ക്ഷതം ഏല്പിക്കാൻ കഴിയില്ല. അതുകൊണ്ടാണല്ലോ ചിരി വററാതെ നിന്നതു്.

സർവ്വകലാശാല യൂണിയന്റെ പ്രവർത്തനത്തിന്റെ ഭാഗമായി മലയാള ചലച്ചിത്രമേള എന്ന ആശയം അവതരിപ്പിച്ച കാലയളവിലാണ് സുരേഷ് കുറുപ്പിനെ ഞാൻ പരിചയപ്പെടുന്നതു്. അത്തരം ഒരു ആശയം ഇന്ത്യയിൽ നടാടെയായിരുന്നു. മുൻകാല യൂണിയനുകൾ സംഘടിപ്പിച്ച സർഗ്ഗസംവാദ ക്യാമ്പുകളുടെ 'പൊരുൾ' അറിഞ്ഞിട്ടുള്ള എനിക്ക് ചലച്ചിത്രമേളയുടെ ഉദ്ദേശശുദ്ധിയെക്കുറിച്ചു ഭയംതോന്നി. ആ ഭയം ഉള്ളിലൊതുക്കിവച്ചുകൊണ്ടു തന്നെയാണ് പുതിയ ഇന്ത്യൻ സിനിമയുടെ വക്താക്കളായ മണികൗളിനേയും സയ്ദ് മിർസയേയും പോലുള്ളവരെ തിരുവനന്തപുരത്തേക്ക് ക്ഷണിക്കാനും ഫിലിം ഇൻസ്റ്റിററ്യൂട്ടിൽ നിന്നും നാഷണൽ ഫിലിം ആർക്കൈവ്സിൽ നിന്നും ചിത്രങ്ങളെത്തിക്കാനുമുള്ള പ്രവർത്തനങ്ങളിൽ പങ്കെടുത്തതു്. സയ്ദ് മിർസയും മണികൗളുമെല്ലാം തിരുവനന്തപുരം തീവണ്ടിസ്റ്റേഷനിൽ വന്നിറങ്ങുമ്പോൾ സംശയാലുക്കളാകുന്നതും ഞാൻ കണ്ടു. അവർ സ്വീകരിച്ചുപോയതു് മുമ്പെങ്ങും ഇന്ത്യയിൽ മറെറാരിടത്തു്നിന്നും ലഭിക്കാത്ത അനുഭവങ്ങളുമായാണ്. അവരുടെ ഉള്ളിൽ സുരേഷ് കുറുപ്പ് എന്ന ചെറുപ്പക്കാരന്റെ ചിത്രമുണ്ടായിരുന്നു. നല്ല സിനിമയുടെ ഏററവും അടുത്ത ചങ്ങാതിമാരിൽ ഒരാളാണ് സുരേഷ്. അതുകൊണ്ടാണല്ലോ അരവിന്ദനും അടൂർഗോപാലകൃഷ്ണനും കെ. ജി. ജോർജ്ജിനും ഭരതനുമെല്ലാം ഈ ചെറുപ്പക്കാരൻ പ്രിയപ്പെട്ടവനായിത്തീരുന്നതു്

കോട്ടയത്തു് സുരേഷ് നേരിടുന്ന എതിരാളികൾ അത്ര നിസ്സാരമല്ലെന്ന് എനിക്കറിയാം. മിഷെൽ സ്പിരിററിന്റേയും സിമന്റിന്റേയും ഗന്ധമുള്ള നോട്ടുകെട്ടുകൾ അവരുടെ കീശകളിൽ ധാരാളം ഉണ്ടാവും. പക്ഷേ, ആ നോട്ടുകെട്ടുകളെ നിർവീര്യമാക്കാൻ സുരേഷിന് കഴിയും. കാരണം, സുരേഷിന്റെ മനസ്സിൽ സ്നേഹത്തിന്റെ മന്ത്രങ്ങളുണ്ട്. സ്നേഹമന്ത്രങ്ങൾക്ക് മുമ്പിൽ മതത്തിന്റേയും ജാതിയുടേയും രാഷ്ട്രീയ ചിന്തകളുടേയും തരംഗങ്ങൾ വഴിമാറിക്കൊടുക്കുമല്ലോ.

## പുനത്തിൽ കുഞ്ഞബ്ദുള്ള

# കലീഫ

### അഞ്ച്

സന്ധ്യമയങ്ങുകയാണ്. മാച്ചനാരിക്കുന്നിൽ കുറുക്കന്മാർ ഓരിയിട്ടു. ചെമ്മണ്ണുറോഡിന്നിരുവശവുമുള്ള പേരാൽ മരങ്ങളിൽ പക്ഷികൾ കൂട്ടംകൂട്ടമായി ചേക്കേറാൻ തുടങ്ങി. കിഴക്കുനിന്നു വന്ന കാററിലൂടെ കടുകെണ്ണയുടെ മണം പരന്നു. വഴിപോക്കരെ പിടിച്ചു പറിക്കുന്ന നാടൻ കള്ളന്മാർ. തീർച്ചയായും ഇപ്പോൾ തങ്ങളുടെ നഗ്നമായ ദേഹത്ത് കടുകെണ്ണപുരട്ടുന്നുണ്ടാകും.

അപ്പോൾ മാച്ചനാരിക്കുന്നിൽ മൂരിവണ്ടിയുടെ മരച്ചക്രം മണ്ണിലുരയുന്ന കരച്ചിലുയർന്നു. ഇടയ്ക്കിടെ മണിയൊച്ചയും. അതെ, അബ്ബാസിൻെറ തിരിച്ചു വരവാണ്.

താതിരി തില്ലം താതിരി തില്ലം
താതിരിതില്ലത്തെ
താതിരി തില്ലം താരിതില്ലം
താതിരിതില്ലത്തെ
എലികള്, എലികള്, എലികള്
വന്ന്
പന്തിരണ്ടെലിക്കുട്ടി പകിടകളിച്ചു.
താതിരി തില്ലം താതിരിതില്ലം...

നിരത്തുവക്കിൽ പടർന്നു പന്തലിച്ചു നില്ക്കുന്ന കടുക്കാച്ചി മാവിൻെറ ചുവട്ടിൽ മൂരിവണ്ടി നിന്നു. അബ്ബാസ് താഴെയിറങ്ങി. ചക്രത്തിനു താങ്ങായി കരിങ്കല്ലുകൾ വച്ചു. തണ്ടിൽനിന്നു മൂരികളെ അഴിച്ചുമാററി. അപ്പോഴേക്കും സഹായിക്കുന്ന ചെക്കൻ മൂരികളെ ഏററുവാങ്ങി. തണ്ടിൽ നിന്നു മൂരികൾ മുക്തരായപ്പോൾ വണ്ടി പിൻഭാഗം നിലത്തൂന്നി ജീവനുള്ള ഒരു ജന്തുവിനെപ്പോലെ ആകാശം നോക്കിയിരിപ്പായി.

അബ്ബാസും മൂരികളും വീട്ടിലേക്ക് നടന്നു.

അബ്ബാസിൻെറ വീട്ടിൽ നാടകം അരങ്ങേറുകയാണ്. പാട്ട് പാടിക്കൊണ്ട് അബ്ബാസ് മുററത്ത് കുട്ടിക്കരണം മറിയാൻ തുടങ്ങി.

ആലയിൽ മൂരികൾക്ക് തീററകൊടുക്കുന്ന ചെക്കനെ നോക്കി അബ്ബാസ് വിളിച്ചു.

''എടാ പൊക്കായീ''

''ഓ—'' പൊക്കായി വിളികേട്ടു.

''മൂരിക്ക് പരുത്തിക്കുരു കൊടുത്തോ''?

''ഓ— കൊടുത്തു''

''നീ തിന്നോ''

പൊക്കായി മിണ്ടിയില്ല.

''എടാ ചെകുത്താനെ നീ പരുത്തിക്കുരു തിന്നോന്നാ ചോദിച്ചത്.''

പൊക്കായി ഒരക്ഷരം ഉരിയാടാതെ നില്ക്കുമ്പോൾ അബ്ബാസ് ആലയിലേക്ക് ചാടിക്കയറി.

''അയ്യോ എനിക്കു വേണ്ട. പരുത്തിക്കുരു എനിക്കു തിന്നൂടാ'' പൊക്കായിയുടെ ദീനരോദനങ്ങൾ ആലയിൽനിന്നുയർന്നുകൊണ്ടിരുന്നു.

''എന്തിനാ ആ ചെക്കനെ *നൊമ്പലിക്കുന്നത്''' അബ്ബാസിൻെറ ഭാര്യ കുഞ്ഞാമി പുറത്തുവന്നു.

ആലയിൽനിന്ന് അബ്ബാസ് പുറത്തു ചാടി കുഞ്ഞാമിയെ നോക്കി ചീത്ത വിളിച്ചു.

''പോ കുത്തിച്ചീ, അകത്തേക്ക്'''

ഇത് എല്ലാ ദിവസങ്ങളിലുമുള്ള പതിവാണ്. മൂരികളെ കളിപ്പിക്കുവാനും തീററിക്കുവാനും ഒരു ചെക്കനുണ്ട്, വയനാട്ടിൽനിന്നു കൊണ്ടുവന്നതാണ്. കറുത്ത കരിപുരണ്ട ചെക്കന് സ്പ്രിങ് പോലുള്ള മുടിയും തടിച്ച ചുണ്ടുമുണ്ട്. വലിയ ഒരു കാക്കി ട്രൗസറും അതിനുമീതെ ഒരു ചെറിയ തോർത്തുമാണ് വേഷം. എപ്പോഴും തോർത്തു പൊന്തിച്ച് ട്രൗസറിൻെറ കീശയിൽ കൈയിട്ടുകൊണ്ടിരിക്കും.

അബ്ബാസ് അടുക്കുന്നത് കണ്ടപ്പോൾ ചെക്കൻ ഓടിയകന്നു.

ചെക്കൻ ഇരുട്ടിൽ മറഞ്ഞപ്പോൾ അരയിൽനിന്ന് അരക്കുപ്പി പുറത്തെടുത്തു് ബാക്കിയുണ്ടായിരുന്ന റാക്കുകൂടി അബ്ബാസ് അകത്താക്കി. പിന്നീട് ആലയിലെ കൂടയിൽനിന്ന് കുറച്ചു പരുത്തിക്കുരു വാരിത്തിന്നു.

അപ്പോൾ കിണററിൻകരയിൽ കൂട്ടിയ അടുപ്പിൽ കുഞ്ഞാമി ചൂടുവെള്ളം പാകത്തിലാക്കുകയാണ്.

കെസ്സ് പാടിക്കൊണ്ട് അബ്ബാസ് കുളിതുടങ്ങി. കോൾട്ടാർ സോപ്പിൻെറ കുമിളകൾ അബ്ബാസിൻെറ ദേഹം മുഴുവൻ കുമിഞ്ഞു.

ഒരു സാൺ*നിറയെ നുറുക്കരിയുടെ വററിച്ചെടുത്ത ചോറും, തേങ്ങയരച്ചു അയിലക്കറിയും. മുളക്ചമ്മന്തിയുംകൂട്ടി അയാൾ വയർ നിറയെ ഉണ്ടു.

കൈകഴുകി ഒരു് ഏമ്പക്കം വിട്ടപ്പോൾ അബ്ബാസിന് വലിയ തൃപ്തിയായി.

കോലായയിൽ വിരിച്ച പുൽപ്പായയിൽ അബ്ബാസും കുഞ്ഞാമിയും ചേർന്നിരുന്നു. കുഞ്ഞാമി അബ്ബാസിന് വെററില തേച്ചുകൊടുത്തു. വെററില മുറുക്കിത്തുപ്പിയപ്പോൾ അബ്ബാസിന് നല്ല ഹരം തോന്നിയതുകൊണ്ടാവാം നല്ല കെസ്സ് പാടാൻ തുടങ്ങിയതു്.

''പള്ളിമീനാരത്തിൻ മേൽ തട്ടിമുട്ടി
പ്പറക്കുന്ന
വെള്ളപ്പിറാക്കളുടെ കൂട്ടം—അപ്പോൾ
ഉള്ളിലെ മഖ്ബറക്കകം തിക്കും
ജനത്തിന്ന്
സൊള്ളല്ല പല പല നേട്ടം.
ഓരോരു മുറാദുകൾ ഒലിയോട്
പറഞ്ഞു
ഓത്തും ബൈത്തുകളുമായവർ
പൊട്ടിക്കരഞ്ഞു
ഓരോരോ വകസ്ലോരോ നേർച്ചപ്പൈ
സയെറിഞ്ഞു
ഒരുപാട്തരം ബത്തികത്തി കത്തി
പ്പുകഞ്ഞു.
നെത്തുന്നു—ജാറം—മുത്തുന്നു—ജനം
എത്തിയെടുത്ത് പെരുത്തു് കൊടുത്തു്.
നടത്തുന്നു
ഒന്നിച്ചാണും പെണ്ണും പലനാട്ട്—
ന്നൂണും നീരും കഴിക്കാതെ കൂടുന്നു.
പള്ളിമീനാരത്തിൽ...

രാവേറെയായപ്പോൾ വാതിലുംപൂട്ടി വിളക്കും കെടുത്തി അവർ കിടക്കാൻ പോയി.

കുറച്ചു കഴിഞ്ഞപ്പോൾ അകത്തുനിന്നും അബ്ബാസിൻെറ ഉച്ചത്തിലുള്ള സംസാരം കേട്ടു. പിന്നീട് ചീത്തവിളിയായി.

ബലങ്ങൾ നന്നാക്കാൻ ധാരാളം പണം കൊടുത്തു. വലിയ ഭക്തനായിരുന്നു മായൻകുട്ടി മുതലാളി. നമസ്കാരത്തിൻെറ തഴമ്പ് നെററിയിൽ തെളിഞ്ഞു നില്ക്കുന്നത് കാണാം. അന്യസ്ത്രീകളെ കണ്ടാൽ മുഖം താഴ്ത്തിക്കളയും. പട്ടിണി കണ്ടാൽ കരളലിയും.

കണക്കില്ലാതെ സ്വത്തുക്കൾ വാങ്ങി അധീനത്തിലാക്കിയതിനാൽ കാരക്കാട്ടു ഗ്രാമം മുഴുവൻ മായൻകുട്ടി മുതലാളിയുടെ കൈയിലായി. അയാൾക്കാണെങ്കിൽ ഒരു ഭാര്യയും ഒരു മകളുമേയുള്ളൂ.

എന്നാൽ ഒരു രഹസ്യം ആർക്കും അറിയില്ലായിരുന്നു. മായൻകുട്ടി മുതലാളിക്ക് ബർമ്മയിൽ ബർമ്മാക്കാരിയായ ഒരു ഭാര്യയും ഒരു മകനുമുണ്ട്. ബർമ്മക്കാരിയായ ഭാര്യ മരിച്ചപ്പോഴാണ് രഹസ്യം പുറത്തായത്. മകനെയുംകൂട്ടി മായൻകുട്ടി മുതലാളി നാട്ടിൽ വന്നു.

അതോടെ മായൻകുട്ടി മുതലാളിയുടെ വീട്ടിൽ അലോസരങ്ങൾ ആരംഭിച്ചു. അയാളുടെ ഭാര്യ വലിയ ആധിയിലായി. ഒരുനാൾ നേരം പുലർന്നപ്പോൾ മായൻകുട്ടിയുടെ ഭാര്യയേയുംമകളേയും വീട്ടിൽനിന്നും കാണാതായി. പിന്നീട് ഇതുവരെ അവരെക്കുറിച്ച് ഒരു വിവരവുമില്ല. മായൻകുട്ടി മുതലാളി കൊന്നതാണെന്നും അല്ല ഉമ്മയേയും മകളേയും ജിന്നു പിടിച്ചുകൊണ്ടുപോയതാണെന്നും ഇതു രണ്ടുമല്ല അവർ മൂരാട് പുഴയിൽ ചാടി ആത്മഹത്യ ചെയ്തതാണെന്നും കാരക്കാട്ടുകാർ ഇന്നും തർക്കിച്ചുകൊണ്ടിരിക്കുന്നു.

എന്തിനധികം പറയുന്നു, ഈ ദുരന്തപൂർണ്ണമായ ചുററുപാടിൽ മായൻകുട്ടി മുതലാളി അധികകാലം ജീവിച്ചില്ല. ഒരുനാൾ പെട്ടെന്ന് ഹൃദയം സ്തംഭിച്ച് അദ്ദേഹവും മാറിനിന്നു.

ചീത്തവിളി അട്ടഹാസമായി മാറി. അവസാനം കുഞ്ഞാമിയുടെ ദയനീയമായ കരച്ചിലും നിലവിളിയുമാണ് കേട്ടത്.

വീട്ടിൻെറ വാതിൽ വീണ്ടും തുറക്കപ്പെട്ടു. ഒരു നിലവിളിയോടെ കുഞ്ഞാമി കോലായയിൽ കമഴ്ന്നടിച്ചു വീഴുന്നു.

വാതിൽ അബ്ബാസ് അകത്തുനിന്നു പൂട്ടുന്ന ശബ്ദം അയൽപക്കങ്ങളിൽ കേൾക്കുന്നു.

''എനിക്കു പേടിയാകുന്നു. വാതിൽ തുറക്ക്...'' കുഞ്ഞാമിയുടെ കരച്ചിലും അപേക്ഷയും നേരം പുലരുന്നതു വരെ കാരക്കാട്ടുകാർ പതിവുപോലെ കേൾക്കുന്നു.

ആയിഷയുടെ ഉമ്മറക്കോലായയിൽ രാത്രികഴിച്ചുകൂട്ടുന്ന ഖലീഫ ഇതെല്ലാം കണ്ടു.

നേരം വെളുത്തപ്പോൾ അബ്ബാസിൻെറ കഥ ആയിഷ ഖലീഫക്കു പറഞ്ഞുകൊടുത്തു.

പണ്ടു കാരക്കാട്ടിൽ കല്ലുറക്കൽ മായൻകുട്ടിമുതലാളി എന്ന ഒരാളുണ്ടായിരുന്നു. അയാൾ ബർമ്മയിൽ വലിയ കച്ചവടക്കാരനായിരുന്നു. ഓരോ വർഷം കൂടുമ്പോഴും കണക്കില്ലാത്ത പണവുമായി അയാൾ നാട്ടിൽ വരും. കൊണ്ടുവന്ന പണംകൊണ്ട് നാട്ടിൽ നിറയെ പറമ്പുകളും വയലുകളും അയാൾ വാങ്ങിക്കൂട്ടി. ഇരുനിലയുള്ള ഒരു കൂററൻ ഓടുമേഞ്ഞ വീടെടുത്തു. വീട്ടുസാമാനങ്ങൾ മുഴുവൻ ബർമ്മയിൽനിന്നു കൊണ്ടുവന്നതാണ്. മുടി ചീകുന്ന ചീർപ്പ് തുടങ്ങി മുഖം നോക്കുന്ന കണ്ണാടിവരെ. വീട് നിറയെ ജോലിക്കാരും ആശ്രിതരും. ആരുവന്നാലും കൈനിറയെ വാരിക്കൊടുക്കും. അയാൾ കാരക്കാട്ടിൽ കരിങ്കല്ലുകൊണ്ട് വലിയ ജുമായത്ത് പള്ളി പണിതു. കാരക്കാടിൻെറ അതിർത്തികളിലും അതിർത്തിക്കപ്പുറത്തും സ്രാമ്പികൾ പണിയിച്ചു.

ചെറുപ്പക്കാരനായ അബ്ബാസ് കണക്കററ മുതലിൻെറ അധിപനായി. ചങ്ങാതികൾ വർദ്ധിച്ചു. വലിയ കൂട്ടുകെട്ടിലായി പിന്നീടുള്ള കളികൾ. കള്ളും പെണ്ണുമായിരുന്നു പ്രധാന വിനോദങ്ങൾ. പറമ്പുകളും വയലുകളും ഓരോന്നായി തുച്ഛം വിലയ്ക്ക് വിററഴിഞ്ഞു. അവസാനം പാർക്കുന്ന പുരയിടം മാത്രം ബാക്കിയായി. മുതലുകൾ മുടിഞ്ഞു തീർന്നപ്പോൾ ലോകാചാരപ്രകാരം ചങ്ങാതികളും അപ്രത്യക്ഷമായി.

അപ്പോഴാണ് പെണ്ണുകെട്ടാൻ അബ്ബാസിനു മോഹം വന്നതു്. ആണായാൽ ആരുടെയെങ്കിലും ഒരു കൂട്ടുവേണമല്ലോ. പണമെല്ലാം തീർന്നു. ഇനി വെറുതേ പെണ്ണിനെ കിട്ടണമെങ്കിൽ കെട്ടുകതന്നെ വേണമല്ലോ. അങ്ങനെയാണ് കിണ്ണം വിററു നടക്കുന്ന മൊയ്തീൻെറ മകൾ കുഞ്ഞാമിയെ അബ്ബാസ് നിക്കാഹാക്കിയതു്.

അബ്ബാസിൻെറ കഷ്ടപ്പാടുകൾ തീർന്നില്ല. ഭാര്യ കുഞ്ഞാമിക്ക് മാരകമായ ദീനം പിടിപെട്ടപ്പോൾ കുടിയിരിക്കുന്ന പറമ്പും പുരയിടവും വിററുണ്ടുവന്നു. കുഞ്ഞാമിയുടെ ദീനം ഭേദമായെങ്കിലും അവർ വഴിയാധാരമായി. വലിയ കോയതങ്ങളുടെ കൂലിപ്പുരയിലാണ് ഇപ്പോൾ താമസം. ആകെയുള്ള സമ്പാദ്യം രണ്ടു മൂരികളും ഒരുവണ്ടിയും മാത്രമാണ്. വടകരചന്തയിൽ പോയി നിത്യവും ചരക്കു കയററി അയാൾ കാരക്കാട്ടിലേക്കു വരുന്നു. അങ്ങനെകിട്ടുന്ന പണം മുഴുവൻ കുടിച്ചുതീർക്കുകയും ചെയ്യുന്നു. വീട്ടിൽ ഭാര്യയുമായി എപ്പോഴും അടികലശൽ തന്നെ. നാട്ടുകാരെയും ചീത്തവിളിക്കും. അടി അങ്ങനെ വേറെയും വാങ്ങിവയ്ക്കും.

എല്ലാം കേട്ടപ്പോൾ കലീഫ എന്തോ ധ്യാനിച്ചിരുന്നു. അല്പനേരം കഴിഞ്ഞപ്പോൾ മുററത്തിറങ്ങി അബ്ബാസിൻെറ വീട്ടിന് നേരെ കൈചൂണ്ടിനിന്നു, കലീഫയുടെ കൈയിൽനിന്നും ഒരു കയർ ഇഴഞ്ഞിഴഞ്ഞ് മുന്നോട്ട് പോകാൻ തുടങ്ങി. ഒരു നീണ്ട ഇഴ ജന്തുവിനെപ്പോലെ അതു് അബ്ബാസിൻെറ വീട്ടിനകത്തേക്ക് ഇഴഞ്ഞുകയറി. പിന്നീട് അബ്ബാസിൻെറ കരച്ചിലാണു കേട്ടതു്. കലീഫ കയർ പിന്നോട്ട് വലിക്കാൻ തുടങ്ങി. അബ്ബാസ് വീട്ടിനകത്തു നിന്നിറങ്ങി മെല്ലെ മെല്ലെ നടന്ന് കലീഫയുടെ മുന്നിലെത്തി. അബ്ബാസിൻെറ അരയിൽ കയർ കുടുങ്ങിയിരിക്കുകയാണ്.



ഭൂമിയിലേക്ക് കൈവിരൽ ചൂണ്ടി കലീഫ പറഞ്ഞു:

''ഇരിക്ക്.''

അബ്ബാസ് നിലത്ത് കുന്തിച്ചിരുന്നു.

കലീഫ മേലങ്കിയുടെ കീശയിൽനിന്ന് ഒരു ചെറിയ ചെപ്പ് പുറത്തെടുത്തു. ചെപ്പു തുറന്നപ്പോൾ അതിൽ സിന്ദൂരംപോലുള്ള പൊടി. കലീഫ ഒരുനുള്ള് പൊടിയെടുത്ത് അബ്ബാസിനോട് പറഞ്ഞു:

''വാ തുറക്ക്.''

അബ്ബാസിൻെറ തുറന്ന വായിൽ കലീഫ പൊടിയിട്ടു.

''വെള്ളം'' കലീഫ പറഞ്ഞു.

ആയിഷ ഓട്ടുപാത്രവുമായി വന്നു. കലീഫ മന്ത്രം ജപിച്ച് ഓട്ടുപാത്രത്തിലൂതി. കുറച്ചു വെള്ളം കൈയിലാക്കി അബ്ബാസിൻെറ മേൽ തളിച്ചു. ബാക്കിയുള്ള വെള്ളം അബ്ബാസിനോട് കുടിക്കാൻ പറഞ്ഞു.

വെള്ളം കുടിച്ചതും അബ്ബാസ് വാടിയ വാഴയിലപോലെ കുഴഞ്ഞുവീണു.

മയ്യത്തിനെയെന്നപോലെ കലീഫാ അബ്ബാസിനെ ഭൂമിക്കു മേൽ കിടത്തി.

അബ്ബാസിൻെറ ശരീരം വലംവച്ചശേഷം കലീഫ ചോദിച്ചു.

''നിൻെറ പേരെന്ത്?''

ഉറക്കത്തിലെന്നപോലെ അബ്ബാസ് പറഞ്ഞു:

''അബ്ബാസ് അബ്ദുൽ സലാം.''

''നിൻെറ ബാപ്പയാര്?''

''പത്താൻ.''

''നിൻെറ മതമേത്?''

''ദീനൽ ഇസ്ലാം.''

''പിന്നെ നീ എന്തിനാണ് നിഷേധിക്കപ്പെട്ട പാനീയം സേവിക്കുന്നത്?''

''ദുഃഖം മറക്കാൻ.''

''ദുഃഖം മറക്കാൻ വേറെ വഴിയുണ്ടല്ലോ.''

''ഉപദേശിച്ചു തരാമോ? അബ്ബാസ് ഉറക്കത്തിലെ മയക്കത്തിൽ ചോദിച്ചു.

''ഇക്റഅ്''*'' കലീഫ പറഞ്ഞു.

''എന്തു വായിക്കണം തിരുമേനി?''

കലീഫ ഉരുവിടാൻ തുടങ്ങി.

''സർവ്വ സൃഷ്ടിജാലങ്ങളെയും സൃഷ്ടിച്ച നിൻെറ രക്ഷിതാവിൻെറ നാമത്തിൽ വായിക്കുക;

മനുഷ്യരെ രക്തപിണ്ഡത്തിൽനിന്നാണ് അവൻ സൃഷ്ടിച്ചിരിക്കുന്നതു്;

...നംകൊണ്ട് എഴുത്ത് പഠിപ്പിച്ചിരി... അത്യുദാരനാണ് ...ൻെറ രക്ഷി താവ്".

അറിവില്ലാത്ത കാര്യങ്ങളും അവൻ ...ന്ന് പഠിപ്പിച്ചു കൊടുത്തിരിക്കുന്നു."

പിറേറന്ന് കൊററിയുദിച്ചത് പുതിയൊരു സന്ദേശവുമായിട്ടാണ്. കിഴക്കുനിന്ന് നാമ്പിട്ട പുതിയ പ്രകാശങ്ങൾ അമ്പായ മരങ്ങൾക്കിടയിലൂടെ കാരക്കാട്ടിലെ മണ്ണിൽ ലയിച്ചു. മണാരണ്യത്തിൽ ...ന്നെന്നപോലെ ...രണ്ട് ഒരു ശബ്ദം അബ്ബാസിൻെറ വീട്ടിൽനിന്നും പുറത്തുവന്നു. പിലാവിൻെറ മരയഴികൾക്കിടയിലൂടെ പരിശുദ്ധ ...ർ-ആൻെറ താളലയമാർന്ന ശബ്ദങ്ങൾ പുറത്തുവന്നു.

അത് അബ്ബാസിൻെറ ശബ്ദമല്ലാതെ മററാരുടേതുമായിരുന്നില്ല.

അബ്ബാസ് പുതിയ മനുഷ്യനായി മാറിയത് നാട്ടിൽ പാട്ടായി. റാക്ക് കടിച്ചു നടന്ന അബ്ബാസ് ഇപ്പോൾ പച്ച വെള്ളം കണ്ടാലും സംശയിക്കും. കാണുന്ന സ്ത്രീകളെ ഒന്നടങ്കം സ്വന്തമാക്കാൻ നടന്ന അബ്ബാസ് ഇപ്പോൾ ഭാര്യയായ കുഞ്ഞാമിയെ മാത്രമേ നോക്കാറുള്ളൂ. പള്ളി കാണാത്ത അബ്ബാസ് ഇപ്പോൾ അഞ്ചു നേരവും പള്ളിയിലാണ്. അക്ഷരവൈരിയായ അബ്ബാസിൻെറ കൈയിൽ എപ്പോഴും മുസാബും കിത്താബുമാണ്.

അതോടെ കലീഫയുടെ പേര് നാട്ടിനുള്ളെ മാത്രമല്ല പുറംദേശത്തും അറിയപ്പെടാൻ തുടങ്ങി. കാരക്കാട് റെയിൽവേസ്റ്റേഷനിൽ മൂന്ന് മിനിട്ട് മാത്രം മിന്നിനിന്ന തീവണ്ടി ഇപ്പോൾ പത്തു മിനിട്ട്നേരം അയവിറക്കി നിൽക്കുന്നു.

ചന്ദനത്തിരിയും വെളിച്ചെണ്ണയുമായി ആൾക്കൂട്ടം ആയിഷയുടെ വീട്ടിലേക്കു പ്രവഹിച്ചുകൊണ്ടിരുന്നു.

കോലായയിലെ പത്തായത്തിന്മേലാണ് കലീഫയുടെ ഇരിപ്പ്. വരുന്നവർ വരുന്നവർ വരിവരിയായി നിൽക്കണം. ഓരോ ആളും കലീഫയുടെ മുന്നിലെത്തുമ്പോൾ തൻെറ കൈയിലുള്ള കാഴ്ചവസ്തു കലീഫയുടെ മുന്നിൽ വയ്ക്കും. ചന്ദനത്തിരിയാണെങ്കിൽ കലീഫ സ്വയം സ്വീകരിക്കും. മുന്നിൽ വച്ച വലിയ ഉരുളിയിൽ ചന്ദനത്തിരികൾ ജപിച്ചൂതിക്കൊണ്ട് വലിച്ചെറിയും. ഉരുളിയിൽ ചന്ദനത്തിരികൾ പുകഞ്ഞു കത്തുന്നുണ്ടാകും.

വെളിച്ചെണ്ണക്കുപ്പികൾ ആശ്രിതന്മാരാണ് വാങ്ങിവയ്ക്കുക.

മാറാരോഗങ്ങളും മാനസികരോഗങ്ങളുമായാണ് ആളുകൾ അധികം വരുന്നത്. അവരുടെ കൂട്ടത്തിൽ ഇഷ്ടപ്പെട്ട പുരുഷനെ കിട്ടാനും, വേറൊരു പെണ്ണിൻെറ വലയിൽ വീണ മാരനെ വീണ്ടുകിട്ടാനും, ഒരു കുഞ്ഞിക്കാൽ കാണാനും, നാടുവിട്ടു പോയ പ്രിയപ്പെട്ടവരെക്കുറിച്ചറിയാനും വരുന്നവരുമുണ്ടായിരുന്നു.

കുഷ്ഠംപിടിച്ച് ദ്രവിച്ചുപോയ കൈവിരലുകളും ദേഹമാസകലം വ്രണങ്ങളുമായി വന്നവനെ കലീഫ ഒന്ന് തഴുകിയതേയുള്ളൂ. രോഗംമാറി അവൻ സുന്ദരനായ മനുഷ്യനായി. പിള്ളവാതം പിടിപെട്ട കുഞ്ഞുങ്ങളെ കലീഫ മന്ത്രം ജപിച്ചൂതിയ






പ്പോൾ കുഞ്ഞുങ്ങൾ കിന്നാരം പറഞ്ഞോടാൻ തുടങ്ങി. ക്ഷയവും അർബ്ബുദവും അപസ്മാരവും ഭ്രാന്തും കലീഫയുടെ അദ്ഭുതസിദ്ധിയിൽ സുഖം പ്രാപിക്കാൻ തുടങ്ങി.

ഒററമൂലിയാണ് കലീഫ പ്രയോഗിച്ചത്.

'ബേസ്മം'

ചന്ദനത്തിരിയുടെ ഭസ്മമല്ലാതെ മറെറാന്നുമായിരുന്നില്ല ആ ഭസ്മം. പക്ഷേ അതിൽ കലീഫയുടെ മന്ത്രശക്തി ആത്മാവുപോലെ നിക്ഷിപ്തമായിരുന്നു.

ഒരു നുള്ള് ഭസ്മംകൊടുത്തിട്ട് കലീഫ പറയും:

''പോ''

പോ എന്നു പറഞ്ഞാൽ ദീനം മാറും എന്നാണർത്ഥം.



## ഉണ്ണികൃഷ്ണൻ തിരുവാഴിയോട്

# പണം

### പന്ത്രണ്ട്

**ച**ന്ദ്രശേഖർ, പൂത്തുനില്ക്കുന്ന വാകമരങ്ങൾ അതിരിട്ട റോഡിലൂടെ ബൈക്കോടിച്ച്, ഇരുമ്പുഗേററിൻെറ മുന്നിലെത്തി. സെക്യൂരിററി ഗാർഡ്, ബൈക്ക് കണ്ടപ്പോൾത്തന്നെ ഗേററ് തുറന്നു. സാധാരണ സീനിയർ ഓഫീസർമാരുടെ കാറും സ്കൂട്ടറും മാത്രമേ സെക്യൂരിററി ഹാളിനകത്തേക്ക് കടത്തൂ. രണ്ടാൾ ഉയരത്തിൽ ചുമരുകൾ. അതിനു മുകളിൽ പിണച്ചുവച്ച മുള്ളുകമ്പികൾ. ഗേററിൽ മഞ്ഞച്ചായത്തിൽ, പ്രൊട്ടക്ററഡ് ഏരിയ എന്ന് വലിയ അക്ഷരങ്ങളിൽ. പുറമേ ഒഫിഷ്യൽ സീക്രട്ട് ആക്ടിൻെറയും എം. പി. സെക്യൂരിററി ആക്ടിൻെറയും പ്രസക്തഭാഗങ്ങൾ.

കപ്പലിൻെറ മുഖപ്പുപോലെ, അഡ്മിൻ ബ്ലോക്കിൻെറ ഉയരത്തിൽ കെട്ടിയ വാച്ച്ടവറിൽ ഘടിപ്പിച്ച ക്യാമറയിൽ ഗേററ് തുറക്കാൻ കാത്തുനില്ക്കുന്ന തൻെറ ചിത്രം പതിഞ്ഞിരിക്കും. അങ്ങനത്തെ ഇരുപത്തൊന്നു ക്യാമറകൾ ഫാക്ടറിയുടെ മർമ്മസ്ഥാനങ്ങളിൽ കണ്ണുമിഴിച്ചിരിക്കുന്നുണ്ടെന്നയാൾ ഓർത്തു. ഫാക്ടറിക്ക് ചുററും നാലുനാഴിക ചതുരത്തിൽ നടക്കുന്നതെന്തും ക്യാമറക്കണ്ണുകൾ കൺട്രോൾ റൂമിലെത്തിക്കുന്നു.

വീഡിയോ ടേപ്പിൻെറ ബട്ടണമർത്തിയാൽ കൺട്രോൾ റൂമിലെത്തുമ്പോഴേക്കും തൻെറ ചിത്രം ടി. വി. സ്ക്രീനിൽ ഫീഡ്ബാക്ക് ചെയ്യാൻ കഴിയും.

ജി. എം.-ൻെറ കോൺഫിഡൻഷ്യൽ സെക്രട്ടറിക്ക് വിലക്കപ്പെട്ടതായിട്ടൊന്നുമില്ല ഈ ചുമരുകൾക്കുള്ളിലെന്ന്, തെല്ല് ഹുങ്കോടെതന്നെ അയാളോർത്തു. ആ ഡെസിഗ്നേഷൻെറ ശക്തിയാണല്ലോ ഗേററ് തുറക്കുന്നതും തൻെറ ജാവ അകത്തേക്ക് കടക്കുന്നതും. ഗേററ് കടക്കുന്ന ഉടനെ ഗാർഡ് റൂമിലെ സെക്യൂരിററി ഗാർഡ് കൺട്രോൾ പാനലിലെ ബട്ടൺ അമർത്തിയിരിക്കണം. റോഡിനു കുറുകെയുള്ള സെക്യൂരിററിക്കാർ യാന്ത്രികമായി തലപൊക്കി.

അപ്പോഴേക്ക് ബൈക്ക് നിശ്ശബ്ദമായി. പെട്രോൾ റിസർവിലേക്ക് മാററി വീണ്ടും സ്റ്റാർട്ട് ചെയ്യുമ്പോൾ ഓർത്തു—പെട്രോൾ വാങ്ങണം.

പോർച്ചിൽ സാധാരണ വണ്ടി നിർത്താറുള്ളിടത്ത് കുന്തക്കാലിൽ നാട്ടിയ പലകയിലെ സൂചന ആദ്യം ശ്രദ്ധിച്ചില്ല. വണ്ടി സ്റ്റാൻറിൽ നിർത്താൻ തുടങ്ങുമ്പോൾ പെട്ടെന്നതു കണ്ടു. റിസർവ്ഡ് ഫോർ...

ഓ...ദൽഹിയിൽ നിന്നെത്തിയ പുതുമണവാളൻ ചാർജെടുക്കുന്നതിനു മുമ്പുതന്നെ അയാളുടെ വാഹനം പാർക്കു ചെയ്യാൻ സ്ഥലം റിസർവ് ചെയ്തിരിക്കുന്നു. അതും തൻെറ വണ്ടി നിർത്താറുള്ള സ്ഥാനത്ത്. ആ പലകയെടുത്ത് ദൂരെയെറിയാനാണ് ആദ്യം തോന്നിയത്. വേണ്ട. പുത്തരിയിൽത്തന്നെ കല്ലു കടിക്കണ്ട. തൻെറ പള്ളുസ്സടിക്കാനായി ഓരോരുത്തർ എഴുന്നള്ളുന്നു. മനസ്സിൽ പിറാകിക്കൊണ്ട് അയാൾ ജാവയുരുട്ടി തെല്ലകലെ പാർക്ക് ചെയ്തു...

താഴെയുള്ള കാൻറീനിൽ തൊഴിലാളികളുടെ തിരക്കും ബഹളവും. ഫാക്ടറിയിൽ പണി തുടങ്ങിയിട്ടില്ലാത്ത സ്ഥിതിക്ക് കാൻറീനിൽ എപ്പോഴും തിരക്കാണ്.

കോണിപ്പടികൾ കയറുമ്പോൾ, ചുമരിലുറപ്പിച്ചിട്ടുള്ള വലിയ ബോർഡിൽ, പുതിയ ജി. എം. ൻെറ പേരെഴുതിച്ചേർത്തതു ശ്രദ്ധിച്ചു. അതെ, ഉല്പാദനം തുടങ്ങിയിട്ടില്ലെങ്കിലും നാലാമത്തെ ജി. എം. എത്തിക്കഴിഞ്ഞു. ആദ്യത്തെ ആൾ കടലാസിൽ ബ്ലൂ പ്രിൻറുണ്ടാക്കി. പ്രോജക്ററ് റിപ്പോർട്ടെഴുതി. ഏതോ മന്ത്രിയെക്കൊണ്ട് തറക്കല്ലിടീച്ചു. രണ്ടാമത്തെ ആൾ കടലാസിലെ ചിത്രത്തിന് സിമിൻറിൽ, കുമ്മായത്തിൽ, കോൺക്രീററിൽ ത്രിമാനങ്ങൾ നല്കി. മൂന്നാമത്തെ ആൾ, ഇറക്കുമതി ചെയ്ത യന്ത്രങ്ങൾ, വിദേശികളായ സാങ്കേതികവിദഗ്ദ്ധരുടെ സഹായത്തോടെ, അതാതിടങ്ങളിൽ സ്ഥാപിച്ചു. യന്ത്രങ്ങളോടിക്കാൻ വിദഗ്ദ്ധരെ തിരഞ്ഞെടുത്ത് പരിശീലനം നല്കി.

കെട്ടിടമായി. യന്ത്രങ്ങളായി. മനുഷ്യരുമായി...പക്ഷേ...

അവയെ കൂട്ടിയിണക്കി ഉല്പാദനം തുടങ്ങാൻ പുതിയ ജി. എം.-ന് കഴിയുമോ ആവോ? മൂന്നാമത്തെ ആൾ ശ്രമിക്കായ്കയല്ല. പക്ഷേ, അയാളുടെ എല്ലാ ശ്രമങ്ങളേയും തകിടം മറിക്കാൻ തൊഴിലാളികൾക്കു കഴിഞ്ഞു. അവസാനം ഗതികെട്ടപ്പോൾ അയാൾ വാളണ്ടറി റിട്ടയർമെൻറിന്നപേക്ഷിച്ച് ലീവിൽപ്പോയി.

പുതിയ ജി. എം. എത്തിയിട്ട് രണ്ടാഴ്ചയേ ആയുള്ളൂ. ഇതുവരെ കാര്യമായ മാററമൊന്നുമില്ല. രാവിലെ ഏഴേമുക്കാലിന് സൈറൺ മുഴങ്ങുമ്പോൾ ഫാക്ടററിഗേററുകൾ തൊഴിലാളികൾക്കായി തുറക്കപ്പെടുന്നു. കാർഡുകൾ പഞ്ച്ചെയ്ത് അതാത് സെക്ഷനുകളിൽ എത്തുന്നു. പതിനൊന്നരയ്ക്ക് വീണ്ടും സൈറൺ മുഴങ്ങുന്നു. ലഞ്ച് ബ്രേക്ക്. പുറത്തേക്കൊഴുകിയ തൊഴിലാളികൾ പന്ത്രണ്ടരയ്ക്ക് വീണ്ടും സൈറൻെറ വിളിയനുസരിക്കുന്നു. അഞ്ച് മണിക്ക് അവർ ദിവസത്തെ കൂലിയുറപ്പിച്ച് കാർഡ് പഞ്ച്ചെയ്ത് പുറത്തേക്ക്.

ഒരു കൊല്ലത്തിലേറെയായി ഈ പതിവു തുടരുന്നു. മാസംതോറും ലക്ഷക്കണക്കിൽ ഉറുപ്പിക പൊതുഫണ്ടിൽനിന്ന് ചെലവ്.

ഫോർ ഡൂയിങ് നത്തിങ്!

ഒന്നാംനിലയിൽ കാർപ്പററ് വിരിച്ച ഇടവഴിക്കിരുവശത്തും അകലമൊപ്പിച്ച് വച്ച പൂച്ചട്ടികൾ. ഹോർട്ടികൾച്ചർ വിങ് അവധിദിവസവും മാററിവയ്ക്കാൻ മറക്കാറില്ല. ഇന്നലെ ഫേൺസായിരുന്നു. ഇന്ന് കോർട്ടൺസ്. നാളെ ഡാലിയ. മററന്നാൾ പോട്ടസ് ലില്ലി...

മററീരിയൽസ് മാനേജർ, അഡ്മിൻ മാനേജർ എന്നിവരുടെ മുറികൾ ഇടതുവശത്ത്. വലത്ത് കോൺഫറൻസ് ഹാൾ. ഡി. ജി. എം. ൻെറയും ജി. എം. ൻെറയും വിശാലമായ മുറികൾ. ജി. എം. ൻെറ മുറിക്ക് മുമ്പിൽ തൻെറ മുറി. P. C. S. KHER എന്ന് ഓർണമെൻറൽ അക്ഷരങ്ങളെഴുതിയ ബോർഡ്. പോക്കററിൽനിന്ന് താക്കോലെടുത്ത് വാതിൽ തുറന്നു. സ്പ്രിംഗ് ചെയ്റിലിരുന്ന് മുറിയാകെ കണ്ണോടിച്ചു. ടെലക്സ്മെഷീൻ. ഇലക്ട്രിക് ടൈപ്പ് റൈററർ എല്ലാം യഥാസ്ഥാനത്തുണ്ട്. ഡാക്ക് പാഡ് തുറന്ന് അന്നത്തെ മെയിൽ പരിശോധിക്കുമ്പോൾ ഫോൺ ശബ്ദിച്ചു. ഉച്ചയാണ്.

ചന്ദ്രേട്ടനല്ലേ?

അതെ...

ആരെയെങ്കിലും അയച്ച് രണ്ടു കിലോ പഞ്ചസാര. ഒരു കിലോ റവ. ബോൺവിററ. ഉച്ചയ്ക്ക് മട്ടൺ വേണമെങ്കിൽ അതു്. കുറച്ച് ആപ്പിൾ. അല്ലെങ്കിൽ ആംഗ്ഗർ...

ലിസ്റ്റ് നീളുന്നു.

ജി. എം. ൻെറ ഓഡേഴ്സിനായെത്തിയ ഫയലുകളിൽ നോക്കി. ഒരു ഫയൽ രണ്ടുദിവസമായി സെക്ഷനിൽ നിന്നെത്തിയിട്ട്. പ്രൊവിഡൻറ് ഫണ്ടിൽനിന്നുള്ള രണ്ടാമത്തെ ലോണാണ്. മരുമകളുടെ കല്യാണച്ചെലവിനാണ്. കുളളക്കാരണമാവണം. അല്ലെങ്കിൽ രണ്ടുദിവസമായിട്ടും ഫയലിൻെറ ഉടമസ്ഥനെ കാണാത്തതെന്തേ?

ആരോ വാതില്ക്കൽ സംശയിച്ചു സംശയിച്ച് തല നീട്ടുന്നതു് കണ്ടു.

ഫയലിൻെറ ഉടമയാണ്.

ഗൗരവത്തിൽ ചോദിച്ചു.

ഊം...എന്താ?

അഡ്വാൻസ്. ബഡാ സാബിൻെറ സാങ്ഷന്...ഒച്ചയിൽ മുർച്ചകൂട്ടി ചോദിച്ചു.

ഇതു് രണ്ടാമത്തെ ലോണല്ലേ ഇക്കൊല്ലം? തോന്നുമ്പോൾ ലോണെടുക്കാൻ ഇതു് ബാങ്ക് എക്കൗണ്ടാണോ?

അയാളുടെ മുഖത്തെ രക്തം വാർക്കുന്നതും കണ്ണുകളിൽ ഭീതി പരക്കുന്നതും കണ്ടു.

മരുമോളുടെ കല്യാണം...

അയാൾ ശ്രദ്ധിച്ചില്ല. ഡാക്ക്പാഡിലെ കത്തുകൾ ഓരോന്നായി വേർതിരിച്ചുവച്ചു. ടെലക്സ് മെഷീനിലെ തലേന്ന് വന്ന മെസേജുകൾ നോക്കി.

ഇല്ല. വിശേഷിച്ചൊന്നുമില്ല.

ബോംബെയിലെ ഏതോ പാർട്ടിയുടെ വൈകിയ പേമെൻറിനെക്കുറിച്ച്. മിനിസ്ട്രിയിലേക്ക് അടുത്ത കൊല്ലത്തേക്കുള്ള ബജററിനെക്കുറിച്ച്...

വീണ്ടും സീററിൽ മടങ്ങിയെത്തി.

നേരത്തെ കണ്ട തല വീണ്ടും വാതില്ക്കൽ.

നീ പോയില്ലേ?

ഇല്ല ഹുസൂർ...

ശരി. സാബ് വരട്ടെ. ഞാൻ പറഞ്ഞു നോക്കാം. സമ്മതിക്കുന്ന കാര്യം സംശയമാണ് കേട്ടോ...

അതു് പററില്ല സാബ്...മരുമോളുടെ കല്യാണക്കാര്യമാണ്...

പരാതി...പായാരം...

നോക്കാമെന്ന് പറഞ്ഞില്ലേ? ആ പിന്നെ ഒരു കാര്യം.

മറേറയാൾ അതു പ്രതീക്ഷിച്ചിരുന്നു.

തനിക്ക് സെക്ഷനിൽ പണിയൊന്നുമില്ലല്ലോ.

ഇല്ല...

സൈക്കിളില്ലേ?

ഉണ്ട്.

വേഗം സിററിയിൽ പോയിട്ട് 2 കിലോ പഞ്ചസാരയും ഒരു കിലോ മട്ടണും വീട്ടിൽ കൊടുത്തേക്ക്–

എന്നിട്ട് പോക്കററിൽനിന്ന് നൂറിൻെറ ഒരു നോട്ടെടുത്ത് അലക്ഷ്യമായി മേശപ്പുറത്തിട്ടു.

മറേറയാൾ നോട്ടിലേക്കും, അയാളുടെ മുഖത്തേക്കും, സാങ്ഷനാവേണ്ട ഫയലിലേക്കും മാറി മാറി നോക്കി.

പിന്നെ അയാൾ ഇടനാഴിയിലേക്ക് വലിഞ്ഞു.

അരമണിക്കൂർ കഴിഞ്ഞപ്പോൾ രമ ഫോൺ ചെയ്തു:

പഞ്ചസാരയും മട്ടണും കിട്ടി. ബാക്കി സാധനങ്ങൾ...ബി പേഷ്യൻറ് രമാ.

അയാൾ ഫോൺ താഴെവച്ചു.

അപ്പോഴും മേശപ്പുറത്തുതന്നെ കിടന്നിരുന്ന നൂറിൻെറ നോട്ടെടുത്ത് പോക്കററിലിട്ടു.

ആ ഫയൽ ജി. എം. ൻെറ ട്രേയിൽ അപ്രൂവലിനായി മാററിവച്ചു.

ആ ഫയലിൻെറ സാങ്കേതിക തടസ്സം നീങ്ങിക്കഴിഞ്ഞുവല്ലോ...

*   *   *

അയാൾ ചുരുക്കെഴുത്ത് പുസ്തകത്തിൽ തനിക്കു മാത്രം മനസ്സിലാവുന്ന നൊട്ടേഷനിൽ എഴുതിയ ലിസ്ററിൽ നോക്കി. എന്നിട്ട് പഞ്ചസാരയും മട്ടണും വെട്ടി. ലിസ്ററിൽ ബാക്കിയുള്ള സാധനങ്ങളെ എങ്ങിനെ ഒപ്പിക്കും എന്നായി ചിന്ത...

പെട്ടെന്നയാൾ സീതാരാമലുവിനെക്കുറിച്ചോർത്തു.

സീതാരാമലു അധമവർഗ്ഗ തൊഴിലാളി യൂണിയൻെറ സെക്രട്ടറിയാണ്. സർക്കാരിൻെറ ബ്രാഹ്മണരായി കരുതപ്പെടുന്ന പട്ടികജാതി പട്ടിക വർഗ്ഗക്കാരുടെ സ്വയം പ്രഖ്യാപിച്ച നേതാവ്. കൈയിലെണ്ണാവുന്ന മെംബർമാരേയുള്ളൂ. ലെററർഹെഡും, റജിസ്ട്രേഷൻ നമ്പറും, അതേ വർഗ്ഗത്തിൻെറ രക്ഷാകർത്താവായ ഒരു എക്സ് എം. എൽ. എ. പ്രസിഡൻറായും ഉള്ളതുകൊണ്ട് സീതാരാമലുവിന് ന്യൂയിസൻസ് വാല്യൂ കൂടിയിട്ടുണ്ട്. ഈയിടെ സീതാരാമലു പേരു കൂടി അല്പം പരിഷ്കരിച്ച് സീതാറാം എന്നാക്കിയിട്ടുണ്ട്. തെക്കുനിന്നാണെന്ന സ്റ്റിഗ്മ ഒഴിവാക്കാം. ഒപ്പം വടക്കുള്ള ഒരു മന്ത്രിയുടെ പേരിനോടുള്ള വാക്യം പൊതുജനങ്ങൾ ശ്രദ്ധിക്കാതിരിക്കയുമില്ല.

അയാൾ ഡ്രായറിൽനിന്ന് തലേന്ന് കിട്ടിയ ഊമക്കത്ത് പുറത്തെടുത്തു. സീതാരാമലു സത്യത്തിൽ പട്ടികവർഗ്ഗത്തിൽപ്പെട്ട ആളല്ലെന്നും, അയാൾ കള്ള സർട്ടിഫിക്കററ് കാട്ടിയാണ് സംവരണം ചെയ്തിട്ടുള്ള പോസ്റ്റിൽ കടന്നുകൂടിയതെന്നും ആണ് ആരോപണം. ശരി ഉപയോഗിച്ചുകളയാം. ഒനാസിസ്സിൻെറയോ, റിച്ചാർഡ്ബർട്ടൺൻെറയോ മകനായി പിറക്കാത്തതു് തൻെറ കുററമല്ലല്ലോ...

സീതാരാമലുവിനെ ഇൻറർ കോമിൽ വിളിച്ചു.

ഖേർസാബ്... ഹുക്കുംഭീജിയേ...അങ്ങയുടെ പാദദാസൻ, അതെ. ഇതൊക്കെ അടവുകളാണ്. ഈ കപടവിനയം പ്രകടിപ്പിക്കുമ്പോൾ അയാൾ മനസ്സിൽ പറയുന്നുണ്ടാവും—അമ്മയെ ഭോഗിക്കുന്നവനേ പെണ്ണുങ്ങളുടെ പായിൽ കിടക്കുന്നവനേ...നായിൻെറ മകനേ...

അയാൾ അഞ്ചുമിനിററിനുള്ളിലെത്തി. സഞ്ജയ്കുർത്തയും പൈജാമയും കോലാപുരിചപ്പലും. അഞ്ജനനിറം കണ്ണെഴുതിയിട്ടുണ്ട്. കൺമഷി സ്വന്തം നിറത്തിൽ നിന്ന് തിരിച്ചറിയാൻ വയ്യെങ്കിലും, കൺവെള്ളയിലെ ചുവന്ന ഞരമ്പുകളെ നിറം കൂട്ടാൻ അതിന് കഴി



ത്തിരിക്കുന്നു. ചുരുണ്ട എണ്ണമയമുള്ള മുടി നെററിയിൽ വീണുകിടക്കുന്നു.

പറയൂ സാബ്. ഈ ദയാവായ്പ് എന്നിൽ ചൊരിയാനെന്തു ഹേതു? ജനറൽ മാനേജരുടെ മനസ്സാക്ഷി സൂക്ഷിപ്പുകാരനേ, കല്പിച്ചാലും...

അയാൾ 'ലോഫ്ടി' ഹിന്ദിയിൽ പറയാൻ തുടങ്ങി.

സീതാരാമാലൂ...ഭായീ...ഞാൻ പൂജാരിമാത്രം... ദൈവം അങ്ങാണ് അവിടെയാണ്. പക്ഷേ, നമ്മളൊക്കെ വിന്ധ്യനപ്പുറത്തുനിന്നെത്തിയവരല്ലേ. കൺമുന്നിൽ പ്പെട്ടുപോകുന്ന കാര്യങ്ങൾ പരസ്പരം അറിയിക്കേണ്ട ചുമതലയുണ്ട്.

അങ്ങു പറയുന്നതു് സത്യമാണ്. ഈ യൂപിക്കാരെയും, മഹാരാഷ്ട്രത്തിൽ നിന്നുള്ള ശിവസേനക്കാരേയും പിടിച്ചു നിറുത്തണമെങ്കിൽ നമ്മൾ സഹകരിക്കണം. ആപ് പർമായീയേ. ഈയുള്ളവന്റെ വലത്തേ ചെവി വെള്ളിത്താലത്തിലാക്കി കാഴ്ചവയ്ക്കണോ? കല്പിച്ചാലും...

വെള്ളിത്താലത്തിലെ ചുവന്ന ചോരയിൽ കിടക്കുന്ന കറുത്ത ചെവി ചന്ദ്രശേഖരൻ ഒരുനിമിഷം സങ്കല്പിച്ചുനോക്കി.

സംഗതി ലളിതമാണ്. സീതയെ ഭോഗിക്കുന്നവനേ (മനസ്സിലേ പറഞ്ഞുള്ളൂ). പ്രകാശമായി കൂട്ടിച്ചേർത്തു—നീ വളർന്നുവരുന്ന നേതാവാണ്. പലർക്കും അക്കാര്യത്തിൽ അസൂയയുണ്ട്...യൂ ആർ എ ബോൺ ലീഡർ ഓഫ് ദ ഡൗൺ ട്രോഡൺ (ഇഫക്ടിനു വേണ്ടി കാച്ചുന്നതാണ് കരുമാടിക്കുട്ടാ...)

അയാൾ നിറുത്തി. ഇരുതലയുള്ള കത്തിയാണ് മുമ്പിൽ. സൂക്ഷിച്ചു കൈകാര്യം ചെയ്തില്ലെങ്കിൽ കത്തി താഴുന്നതു് തന്റെ കഴുത്തിലാവും.

ഭാഗ്യത്തിന് ഫോൺശബ്ദിച്ചു. ഇത്തവണ ഉമയാണ്. സംഗതി ഷോപ്പിങ് ലിസ്റ്റ്തന്നെ.

ദേവോ ഭായീ...ദീസ് ലേഡീസ് ആർ ആൾവേയ്സ് ഡിമാൻറിങ്...

സീതാരാമലു ഒന്നും പറഞ്ഞില്ല. പക്ഷേ, മനസ്സിൽ കരുതി. രമയും ഉമയും കല്യാണസൗഗന്ധികം ആവശ്യപ്പെട്ടാലും കൊണ്ടുവന്നുകൊടുക്കാൻ ആരാണ് തയ്യാറാവാത്തതു്? അയാൾക്ക് അവിശ്വാസം വന്നു. സ്വന്തം ഭാര്യയുടെ വികൃതമായ രൂപം ഓർമ്മിക്കുകയും ചെയ്തു. നാലുപോ കഴിഞ്ഞു് അവശയായിരിക്കുന്നു. വാരിയെല്ലുകൾ എണ്ണിയെടുക്കാം. പൂശാരിയുടെ സ്മസഞ്ചിപോലെ ചുക്കിയ രണ്ട് മുലകൾ. ഈ മനുഷ്യനോ? കെട്ടിയതൊന്നിനെ. ഫലത്തിൽ രണ്ട്. അതു് മണിമണിപോലത്തെ സുന്ദരികൾ.

ഖേർസാബ്...അരുളിച്ചെയ്താലും...

മറെറാന്നുമല്ല. അസൂയമൂത്ത ചിലർ നിനക്കെതിരായി പ്രവർത്തിക്കുന്നുണ്ട്. നീ സത്യത്തിൽ സർക്കാർ ബ്രാഹ്മണവർഗ്ഗത്തിൽപ്പെട്ടവനല്ലെന്നാണ് ആരോപണം.

സീതാരാമലു തേളുകുത്തിയതുപോലെ എഴുന്നേററു. ഞാൻ ചണ്ഡാലനല്ലെന്ന് പറയാൻ ആരുണ്ടീ ഈരേഴ്പതിന്നാല് ലോകത്തിൽ?

അരിശപ്പെട്ടിട്ടു് കാര്യമില്ല. നീ ചണ്ഡാലനല്ലെന്ന് ആർക്കാണറിയാത്തതു്? പക്ഷേ, ആരെങ്കിലും മറിച്ചുപറഞ്ഞാൽ, കള്ള സർട്ടിഫിക്കററാണെന്ന് ആരോപിച്ചാൽ സത്യാവസ്ഥതെളിയിക്കാൻ നീ ബാദ്ധ്യസ്ഥനാണ്. സംഗതി ചാർസൗബീസ് ആണ്.

അയാളുടെ ചുവന്ന കണ്ണുകളിൽ പേടിയുടെ നിഴൽ പരക്കുന്നതു് കണ്ടപ്പോൾ ചന്ദ്രശേഖരൻ ഊഹിച്ചു. ഈയാൾ ചണ്ഡാലനല്ല. ചെട്ടിയാരാവാം. മുതലിയാരാവാം. പിന്നോക്കക്കാരനാവാം. നാടാരാവാം. പക്ഷെ, ചണ്ഡാലനല്ല... ഒരുവട്ടം. രണ്ടുവട്ടം. മൂന്നുവട്ടം.

അയാൾ ജനാലയിലൂടെ പുറത്തേക്ക് നോക്കി. ചാമുണ്ഡിക്കുന്നിന്റെ ചരിവിൽ, ഉയരത്തിൽ മേയുന്ന മഴക്കാറുകളുടെ നിഴലുകൾ ഓടിമറയുന്നു.



മഴ ദൂരെയല്ല.

സീതാരാമലു എഴുന്നേററു. ബഹുത് ശുക്രിയ...മുന്നറിയിപ്പു തന്നതിന്. നന്ദി. മൻസിസിററിയിലോളമൊന്നു പോണം. മൻസിപ്പൽ ചെയർമാൻ നമ്മുടെ വർഗ്ഗികനാണെന്നറിയാമല്ലോ. പററുമെങ്കിൽ ഇപ്പോൾത്തന്നെ ട്രങ്ക് ബുക്ക് ചെയ്തു് കേന്ദ്രത്തിൽ അധഃകൃതരുടെ കാര്യം നോക്കുന്ന മന്ത്രിയെ ബന്ധപ്പെടണം.

ഖേറിന് സമാധാനമായി. ഈയാൾ സിററിയിലേക്കാണ് പോകുന്നതു്.

അയാൾ ലിസ്റ്റ്നീട്ടി. ബുദ്ധിമുട്ടാവില്ലെങ്കിൽ ഇതു് വാങ്ങി വീട്ടിൽ കൊടുത്തേക്ക്...ഇല്ലെങ്കിൽ ഉച്ചയ്ക്ക് പട്ടിണിയാവും...

എന്നിട്ട് ജാലവിദ്യക്കാരനെപ്പോലെ പോക്കററിൽനിന്ന് നൂറിന്റെ നോട്ടെടുത്തു നീട്ടി.

സീതാരാമലു ലിസ്റ്റിൽ കണ്ണോടിച്ചു. നാല്പതുരൂപികയിലൊതുങ്ങും. ഖേർസാബിനെ ഇനിയും ഉപയോഗിക്കണം.

അയാൾ നോട്ടു വാങ്ങാതെ പുറത്തേക്കിറങ്ങി.

നോട്ട് പോക്കററിലിടുന്നതിനു മുമ്പ് അയാൾ പിറുപിറുത്തു—നീയിന്ന് ഹാററ്ടിക്ക് അടിക്കുന്ന ലക്ഷണമാണ്.

* * *

ഹാററ് ട്രിക്കടിക്കാനുള്ള മുഹൂർത്തം സമാഗതമായതു് വീണ്ടും വളരെ കഴിഞ്ഞാണ്.

മൊഹമ്മദു ഷുക്കൂർ ഫിററാണ്. BHEL എന്ന പൊതുസ്ഥാപനം ലിബിയയിലെവിടേയോ ഒരു പ്രോജക്ട് സെൻറർ തേടിയിരിക്കുന്നു. പരസ്യം കണ്ടപ്പോൾ ഷുക്കൂറും അപേക്ഷ അയച്ചു. ഇൻറർവ്യൂ കഴിഞ്ഞപ്പോൾ സൂചന കിട്ടി. പാസ്പോർട്ട് ഉടനെ ശരിയാക്കുക.

പാസ്പോർട്ട് അപേക്ഷയിൽ ഡെപ്യൂട്ടി സെക്രട്ടറിയുടെ ഗ്രേഡിലുള്ള ആരെങ്കിലും സത്യവാങ്മൂലം ചെയ്യണം.

ഷുക്കൂർ ഇന്നലെ ഷോപ്പിങ് സെൻററിൽവച്ചു കണ്ടപ്പോൾ വ്യഥനായി പ്രശ്നം അവതരിപ്പിച്ചിരുന്നു. പതിവുപോലെ താൻ നിരുത്സാഹപ്പെടുത്തി ആദ്യം. പുതിയ ജി. എം. വന്ന് ചാർജെടുത്തിട്ട് രണ്ടാഴ്ചപോലും ആയില്ല. ഒപ്പിടുന്ന കാര്യം സംശയമാണ്.

അവൻ തലചൊറിഞ്ഞു് ചോരപൊടിക്കുമെന്നായപ്പോൾ പറഞ്ഞു—കടലാസുകളുമെടുത്തു് ആപ്പീസിൽ വാ. പറഞ്ഞു നോക്കാം.

അതാ, അവൻ പ്രത്യക്ഷപ്പെട്ടിരിക്കുന്നു. കടലാസുകൾ വാങ്ങി അവിടേയും ഇവിടേയും തിരുത്തലുകൾ നടത്തി.

പിന്നെ, ഓർമ്മിപ്പിച്ചു—വലിയ പ്രതീക്ഷയൊന്നും വേണ്ട കേട്ടോ. പുതിയ ആളാണ്. അങ്ങു് ശ്രമിച്ചാൽ നടക്കാത്തതെന്തുണ്ട് ഈ ദുനിയാവിൽ, എന്നായി നാലാംവേദക്കാരൻ.

നീയേതായാലും വന്നില്ലേ? കണ്ടോ ഞാൻ വളരെ തിരക്കിലാണ്. നീ ബൈക്കെടുത്തു് അതിൽ ആറ് ലിററർ പെട്രോൾ നിറയ്ക്ക്. വീലിൽ കാററ് നിറയ്ക്കാനും മറക്കണ്ട.

അലക്ഷ്യമായി ബൈക്കിന്റെ ചാവി അവനു കൊടുത്തു. പിന്നെ പോക്കററിൽ നിന്നു് നോട്ട് നീട്ടി...

പാസ്പോർട്ട് കൈയിൽ കിട്ടിയ സന്തോഷം തോന്നി ഷുക്കൂറിന്. ഖേർസാബിനെ സേവിക്കാൻ അവസരം കിട്ടിയല്ലോ.

ഇത്രയും ചെറിയ തുകയ്ക്ക് ആ വലിയ നോട്ട് ചെലവാക്കണ്ട ഖേർസാബ്—

നോട്ടു വാങ്ങാതെ അവൻ പോയി.

അരമണിക്കൂർ കഴിഞ്ഞപ്പോൾ ചാവി മേശപ്പുറത്തെത്തി.

ഷുക്കൂറിന്റെ ആപ്ലിക്കേഷൻ ഫോമെടുത്തു് അയാൾ ജി. എം.ന്റെ ചേംബറിലേക്ക് നടന്നു.

പോക്കററിൽ തപ്പി ആശീർവ്വദിച്ചു—നീ ദീർഘായുഷ്മാൻ ഭൂയാത്.

(തുടരും)



# എം. കെ. കുമാരൻ

# എൻെറ ജ്യേഷ്ഠൻ, സുഹൃത്ത്, നേതാവ്

യശശ്ശരീരനായ എം. എൻ. ഗോവിന്ദൻനായരെപ്പററിയുള്ള ലേഖനത്തിൻെറ അവസാനഭാഗം. ഇതിൻെറ ആദ്യഭാഗം കഴിഞ്ഞ ലക്കത്തിൽ ചേർത്തിരുന്നു.

ഞങ്ങൾ ലഘുലേഖ തയ്യാറാക്കി. എൻ. എസ്. എസ്. നേതാക്കന്മാരെയും, അവരുടെ രക്ഷാധികാരിയായ സർ സി. പി. യേയും കണക്കിനു ശകാരിച്ചു. നല്ല ചൂടുള്ള ആ ലഘുലേഖയിൽ എമ്മെൻെറ ശബ്ദം മുഴങ്ങി. ആ ലഘുലേഖ വിതരണം ചെയ്യാൻ ഞങ്ങൾ പന്തളത്തു പോയതിനെപ്പററിയും ഞാൻ പന്തളത്തു കൊട്ടാരത്തിൽ സവർണ്ണകുമാരനായി താമസിച്ചതിനെപ്പററിയും മററും എം. എൻ. ആത്മകഥയിൽ അല്പം വിസ്തരിച്ച് എഴുതിയിട്ടുണ്ട്. അതു് എൻെറ കഥയായതുകൊണ്ട് ഇവിടെ പ്രസക്തമല്ല.

ലഘുലേഖാ വിതരണം വളരെ വിദഗ്ദ്ധമായും സമർത്ഥമായും നിർവ്വഹിക്കപ്പെട്ടു. സമ്മേളനം സംബന്ധിച്ച് അലങ്കോലങ്ങളൊന്നും ഉണ്ടാകാതിരിക്കുന്നതിനു് സുശക്തമായ പൊലീസ് കാവലേർപ്പെടുത്തിയിരുന്നു. എൻ. എസ്സ്. എസ്സ്. പ്രവർത്തകർ കണ്ണിലെണ്ണയുമൊഴിച്ച് കാവൽ നില്ക്കുകയും ചെയ്തിരുന്നു. പക്ഷേ, എന്തുഫലം? എം. എൻ. മുഖത്തു തുപ്പൽ തെറിപ്പിച്ചുകളഞ്ഞല്ലോ. എൻ. എസ്സ്. എസ്സ്. നേതാക്കന്മാർ ഇളിഭ്യരായിപ്പോയി.

എൻ. എസ്സ്. എസ്സിനെപ്പോലെ എസ്. എൻ. ഡി. പി. യോഗവും സ്റ്റേററ് കോൺഗ്രസ്സിനെതിരായി തിരിഞ്ഞ കാലമായിരുന്നു അതു്. അത്തവണ യോഗവാർഷികം ചെങ്ങന്നൂർ വച്ചാണു നടത്തപ്പെടുന്നതു്. പന്തളം നായർ സമ്മേളനത്തിനുണ്ടായ അനുഭവം ചെങ്ങന്നൂരിൽ ആവർത്തിക്കാതിരിക്കാൻ യോഗനേതാക്കന്മാരും ഗവൺമെൻറും സകലവിധ മുൻകരുതലുകളും എടുക്കുകയുണ്ടായെങ്കിലും അവിടെയും ഞങ്ങൾ ലഘുലേഖാവിതരണം നടത്തി സ്തോഭജനകങ്ങളായ പ്രത്യാഘാതങ്ങളുണ്ടാക്കി.

എമ്മെൻെറ നിർദ്ദേശങ്ങളാണു് ഞങ്ങൾക്ക് ഈ കാര്യത്തിലും മാർഗ്ഗനിർദ്ദേശകമായിരുന്നതു്.

എമ്മെനും ഞാനും തമ്മിൽ ബന്ധമുണ്ടായിട്ട് അരനൂററാണ്ടോളമായി എന്നു് മുമ്പു പറഞ്ഞുവല്ലോ. സംഭവബഹുലമായ ഈ കാലഘട്ടത്തിൽ എമ്മെൻെറ പ്രവർത്തനങ്ങളുമായി ഉററബന്ധം പുലർത്താൻ എനിക്കു ഭാഗ്യം ലഭിച്ചിട്ടുണ്ടു്. ഓരോ നിർണ്ണായക ഘട്ടത്തിലും അദ്ദേഹത്തിൻെറ ആശയങ്ങളും അഭിപ്രായങ്ങളും എന്തായിരുന്നു എന്നും അദ്ദേഹത്തിൻെറ മാനസികാവസ്ഥകൾ എങ്ങനെ ആയിരുന്നുവെന്നും അറിയുവാൻ എനിക്കു കഴിഞ്ഞിട്ടുണ്ടു്. അദ്ദേഹം എന്നിൽനിന്നു് ഒന്നും മറച്ചുവച്ചുമായിരുന്നില്ല.

ഒന്നു രണ്ടു സന്ദർഭങ്ങളിൽ ഞാൻ മൂലം അദ്ദേഹത്തിനു മനോവ്യഥയുണ്ടായ കാര്യവും ഞാനോർക്കുന്നു. 1952-ൽ കൊല്ലം ജില്ലയിലെ ചടയമംഗലം നിയോജകമണ്ഡലത്തിൽ കമ്മ്യൂണിസ്ററ് സ്ഥാനാർത്ഥിയായി മത്സരിക്കണമെന്നു് എം. എൻ. എന്നോടാവശ്യപ്പെട്ടു. അദ്ദേഹം അന്നു് ഒളിവിൽ കഴിയുകയായിരുന്നു. അഷ്ടമുടിക്കായലിനക്കരെയുള്ള പ്രാക്കുളത്തു് ഒരു സങ്കേതത്തിൽ വച്ചാണു് ഞങ്ങൾ തമ്മിൽ ഇലക്ഷൻ കാര്യം സംസാരിച്ചതു്. കമ്മ്യൂണിസ്റ്റ് പാർട്ടിയെ സംബന്ധിച്ചിടത്തോളം തിരു-കൊച്ചി അസ്സംബ്ളിയിലേക്കുള്ള ആ പൊതുതിരഞ്ഞെടുപ്പ് നിർണ്ണായക പ്രാധാന്യമുള്ള ഒന്നായിരുന്നു. പാർട്ടിയുടെ കൽക്കത്താ തീസിസ്സിനെ തുടർന്നുണ്ടായ സംഭവങ്ങൾ പാർട്ടിക്കു് ഗുരുതരമായ പരിക്കുകളേൽപ്പിച്ചിരുന്നു. തിരഞ്ഞെടുപ്പിലുണ്ടാകുന്ന വിജയംകൊണ്ടുവേണം പ്രസ്ഥാനത്തിൻെറ ആരോഗ്യം വീണ്ടെടുക്കേണ്ടതു്. തിരഞ്ഞെടുപ്പു വിജയത്തിൽ എമ്മെനു് ഉറച്ച വിശ്വാസമുണ്ടായിരുന്നു.

ചടയമംഗലം സീററിൽ ഞാൻ മത്സരിക്കണമെന്നും ഞാൻ സ്ഥാനാർത്ഥിയായി നിന്നാൽ ആ സീററ് പിടിച്ചെടുക്കാൻ കഴിയുമെന്നും അദ്ദേഹം പറഞ്ഞു. എന്നാൽ ഒരു തിരഞ്ഞെടുപ്പിൽ മത്സരിക്കാനുള്ള സാഹചര്യം എനിക്കില്ലാതിരുന്നതുകൊണ്ടു് ഞാൻ എമ്മെൻെറ ഉപദേശം സ്വീകരിച്ചില്ല. അത്തവണ ചടയമംഗലത്തു് പാർട്ടിസ്ഥാനാർത്ഥി തോററു. ഞാൻ നിമിത്തമാണു് ആ സീററ് നഷ്ടമായതെന്നു് അദ്ദേഹം അല്പം പരിഭവത്തോടുകൂടി പിന്നീടു പറയുകയുണ്ടായി.

ബി. എ. പാസ്സായ എന്നെ പൊതുപ്രവർത്തനത്തിനായി കൊല്ലത്തുകൊണ്ടുപോയതു് എമ്മെനാണു്. എന്നെ ഒരു ട്രേഡ് യൂണിയൻ പ്രവർത്തകനായി വളർത്തിയെടുക്കാൻ അദ്ദേഹം ഉദ്ദേശിച്ചിരുന്നു. പല പ്രധാന ട്രേഡ്‌യൂണിയനുകളുടേയും പ്രസിഡണ്ട് സ്ഥാനവും മററ് ഔദ്യോഗിക പദവികളും എന്നിലർപ്പിക്കപ്പെട്ടു. പൊതുപ്രവർത്തന രംഗത്തുള്ള എൻെറ സേവനങ്ങളുടെ അംഗീകാരമെന്നോണം തിരുവിതാംകൂർ നിയമസഭയിലേക്കുള്ള തിരഞ്ഞെടുപ്പിൽ ഒരു സ്ഥാനാർത്ഥിയായി സ്റ്റേററ് കോൺഗ്രസ്സിൻെറ പാർലമെൻററി ബോർഡ് എന്നെ നിശ്ചയിക്കുകയും ചെയ്തു. സർ. സി. പി. രാമസ്വാമി അയ്യരുടെ ഗവണ്മെൻറ് എൻെറ നോമിനേഷൻ പേപ്പർ അന്യായമായി തള്ളിക്കളയാതിരുന്നെങ്കിൽ ഞാൻ അത്തവണ എം. എൽ. എ. ആവുകയും ചെയ്യുമായിരുന്നു. ഇത്രയും കാര്യങ്ങൾ നേടിയതിനുശേഷം ഞാൻ സജീവ രാഷ്ട്രീയ രംഗത്തുനിന്നു പിൻമാറിയതു് എമ്മെനു് ഇഷ്ടമായില്ല. ഇങ്ങനെ രണ്ടുതവണ എമ്മെനു വിഷമമുണ്ടാക്കാൻ ഞാൻ കാരണക്കാരനായി. എങ്കിലും അദ്ദേഹം എന്നോടുള്ള സ്നേഹം തുടരുകയും, എൻെറ അഭ്യുദയത്തിൽ എപ്പോഴും ശ്രദ്ധിക്കുകയും ചെയ്തു.

എം. എൻ. രാഷ്ട്രീയത്തിൽ ശബളാഭനായ ഒരു വിവാദപുരുഷനായിരുന്നു. അദ്ദേഹം ജനങ്ങളെ സ്നേഹിച്ചു. ജനങ്ങളിൽനിന്നു് അദ്ദേഹത്തിനു് അതിരററ സ്നേഹം ലഭിക്കുകയും ചെയ്തു. എമ്മെനെപ്പോലെ സാമാന്യജനങ്ങളിൽനിന്നു് ഊർജ്ജം ഊററിയെടുത്തു് പ്രസ്ഥാനങ്ങൾ കെട്ടിപ്പടുക്കാൻ കഴിഞ്ഞിട്ടുള്ള നേതാക്കന്മാർ അധികംപേരില്ല. ജനങ്ങളുടെ നാഡിമിടിപ്പ് ഒട്ടും തെററാതെ ഗ്രഹിക്കുവാൻ കഴിവുള്ള ഒരു സൂക്ഷ്മമാപിനിയായിരുന്നു എമ്മെൻെറ ഹൃദയം. ഈ പ്രത്യേകതയാണു് അദ്ദേഹത്തെ അജയ്യനായ ജന നേതാവായി ഉയർത്തിയതു്.

എമ്മെൻെറ വിജയം സ്വാഭാവികമായും പല കേന്ദ്രങ്ങളിലും അസൂയ ജനിപ്പിച്ചു. രാഷ്ട്രീയ പ്രതിയോഗികൾ അദ്ദേഹത്തെ കുടിലതന്ത്രവിദഗ്ധനായ ഒരു ചാണക്യനായി ചിത്രീകരിച്ചു. മററു ചിലർ അദ്ദേഹത്തിൻെറമേൽ വർഗ്ഗീയതപോലും ആരോപിച്ചു.

''എം. എൻ. വർഗ്ഗീയവാദിയാണോ?'' ചിലർ വളരെ കാര്യമായിത്തന്നെ എന്നോട് ചോദിച്ചിട്ടുണ്ടു്. ദുഷ്ടബുദ്ധിയോടുംകൂടാതെ സത്യമറിയാനാഗ്രഹിച്ച ആളുകളും അക്കൂട്ടത്തിലുണ്ടായിരുന്നു. എമ്മെനെ അടുത്തറിയാവുന്ന ഒരാളെന്ന നിലയ്ക്കാണു് എന്നോട് അവർ ഈ ചോദ്യം ചോദിച്ചതു്. എൻെറ വിശദീകരണം അവരെ തൃപ്തിപ്പെടുത്തിയിട്ടുണ്ടോ എന്നെനിക്കറിയില്ല.

ഒരു സംഭവം ഞാൻ പ്രത്യേകിച്ചോർക്കുന്നു. കേരളകൗമുദി പത്രാധിപർ കെ. സുകുമാരൻ ദേവസ്വംബോർഡിൽനിന്നു രാജിവച്ചു. അതു തികച്ചും നിർഭാഗ്യകരമായ ഒരു സംഭവമായിരുന്നു. പത്രാധിപർ ദേവസ്വംബോർഡംഗമാകാൻ പ്രധാന കാരണക്കാരൻ എമ്മെനാണു്. വേറൊരാളിൻെറ ഒരു കാര്യംപ്രമാണിച്ച് എമ്മെനുമായി സംസാരിക്കാൻ പത്രാധിപരും



...ാൻകൂടി ശാസ്തമംഗലത്തുള്ള അദ്ദേഹ...ത്തിൻെറ താമസസ്ഥലത്തു ചെന്നു. സം...ഭാഷണത്തിനിടയിൽ ദേവസ്വംബോർ...ഡിൻെറ കാര്യം എം. എൻ. പറഞ്ഞു. ...പത്രാധിപർ ബോർഡംഗമാകണമെന്ന ...ആഗ്രഹവും എം. എൻ. പ്രകടിപ്പിച്ചു. ...പത്രാധിപർക്ക് വലിയ താല്പര്യമുള്ളതാ...യി തോന്നിയില്ല. പാർട്ടിയുടെ ഗവൺ...മെൻറ് അപ്പോളധികാരത്തിലിരിക്കുക...യാണു്. നാലുപാടും ശത്രുക്കൾ. കേരളകൗ...മുദിയുടെ പിന്തുണ കമ്മ്യൂണിസ്ററ് ഗ...വൺമെൻറിനു വളരെ വിലപ്പെട്ടതാ...ണു്. പത്രാധിപരെ പാർട്ടിയുമായി കൂട...തൽ അടുപ്പിക്കുന്നതു് നന്നായിരിക്കുമെന്നു് എനിക്കു തോന്നി. പത്രാധിപർ ബോർഡംഗത്വം സ്വീകരിക്കണമെന്നും, ബോർഡംഗമായാൽ ബോർഡിൻെറ പ്രസിഡൻറാകാൻ കഴിയുമെന്നും ഞാൻ പറഞ്ഞു. പത്രാധിപർ സമ്മതിച്ചു. പിന്നീടുണ്ടായ സംഭവങ്ങൾ വായനക്കാർക്കറിയാമല്ലോ.

ദേവസ്വം ബോർഡ് പ്രസിഡൻറായി അമ്പലപ്പാട്ടു ദാമോദരനാശാൻ തെരഞ്ഞെടുക്കപ്പെട്ടതു് എമ്മെൻെറ ഗൂഢാലോചനയുടെ ഫലമാണെന്നു് ഒരു അപവാദം പരന്നു. പാർട്ടിക്കകത്തും പുറത്തുമുള്ള എതിരാളികൾക്ക് ഈ അപവാദത്തിൽ കയ്യുണ്ടായിരുന്നു. പത്രാധിപരും ഒരു പരിധിവരെ ഈ അപവാദം വിശ്വസിച്ചിരുന്നതുപോലെ തോന്നുന്നു. രണ്ടു വർഷം കഴിഞ്ഞു് കമ്മ്യൂണിസ്ററ് ഗവൺമെൻറ് അധികാരഭ്രഷ്ടമായതിനുശേഷമാണു് പത്രാധിപരുടെ തെററിദ്ധാരണ തീർന്നതു്. എമ്മെനും ഞാനും തമ്മിലുള്ള ബന്ധം പത്രാധിപർക്കു നല്ലവണ്ണമറിയാമായിരുന്നതുകൊണ്ടു് അദ്ദേഹം അസുഖകരമായ ഈ വിഷയത്തെപ്പററി എന്നോടു സംസാരിക്കാതിരിക്കാൻ നിഷ്കർഷിച്ചിരുന്നു. ഗവണ്മെൻറിൻെറ ഡിസ്മിസലിനെത്തുടർന്നു് അടുത്തൊരുദിവസം അച്ചുതമേനോൻ പത്രാധിപരെ കാണാൻ വന്നു. അന്നു് അവർതമ്മിൽ വളരെനേരം സംസാരിച്ചു. കൂട്ടത്തിൽ ദേവസ്വം ബോർഡ് പ്രശ്നവും സംഭാഷണവിഷയമായി. ആ പ്രശ്നത്തിൻെറ നിർഭാഗ്യകരമായ പരിണാമത്തിൽ എമ്മെനു് യാതൊരു പങ്കും ഉണ്ടായിരുന്നില്ലെന്നും, അക്കാര്യത്തിൽ എം. എൻ. തികച്ചും നിഷ്ക്കളങ്കനാണെന്നും, തെററു സംഭവിച്ചതു് തൻെറ നോട്ടക്കുറവുകൊണ്ടാണെന്നും അച്ചുതമേനോൻ ഏററുപറഞ്ഞു. അപ്പോഴാണു് പത്രാധിപർ സത്യമറിയുന്നതു്.

കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ പിളർപ്പിനെത്തുടർന്നുണ്ടായ സംഘടിതമായ തേജോവധപരിപാടിയിൽ ഏററവും കൂടുതൽ മുറിവേല്പിക്കപ്പെട്ട നേതാവ് എമ്മെനാണു്. എം. എൻ. പുറമേ കമ്മ്യൂണിസ്റ്റുകാരനും, അകമേ തനി എൻ. എസ്. എസ്. കാരനുമാണെന്നു് പ്രതിയോഗികൾ പറഞ്ഞുപരത്തി. അദ്ദേഹം എൻ. എസ്. എസ്. ഡയറക്ടർ ബോർഡിൽ അംഗമാണെന്നുപോലും കേരളം സന്ദർശിച്ച വിദേശ ലേഖകന്മാരോടും ഗ്രന്ഥകാരന്മാരോടും പറയുകയും, അവർ ആ പച്ചക്കള്ളം എഴുതി ലോകമൊട്ടുക്ക് പ്രചരിപ്പിക്കുകയും ചെയ്തു. എൻ. എസ്. എസ്. ഡയറക്ടർ ബോർഡംഗമായ ഒരു എം. എൻ. ഗോവിന്ദൻനായർ ഉണ്ടെന്നുള്ളതു വാസ്തവമാണു്. ആ ഗോവിന്ദൻനായർ കോട്ടയത്തു് ഇപ്പോഴും ജീവിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ പേരുപയോഗിച്ചാണു് എമ്മെനെ തേജോവധം ചെയ്തതു്.

എമ്മെൻെറ നേർക്ക് ഇതിനേക്കാൾ ഹീനമായ ഒരു ക്രൂരത കാണിക്കാനില്ല. സാമുദായിക പ്രശ്നത്തെപ്പററി എമ്മെനും ഞാനും തമ്മിൽ പലതവണ സുദീർഘ



മായി സംസാരിച്ചിട്ടുണ്ടു്. അദ്ദേഹത്തിൻെറ ആശയങ്ങളും ആദർശങ്ങളും എന്താണെന്നു വ്യക്തമായി മനസ്സിലാക്കുവാനും എനിക്കു സാധിച്ചിട്ടുണ്ടു്. സാമുദായിക പ്രശ്നത്തിൻെറ ചരിത്രപരമായ വശങ്ങളെപ്പററി എമ്മെനെപ്പോലെ ആഴത്തിൽ ചിന്തിക്കുകയും പഠിക്കുകയും ചെയ്തിട്ടുള്ള നേതാക്കന്മാർ ചുരുക്കമാണു്.

ഒരു ഹരിജനോദ്ധാരണ പ്രവർത്തകനായിട്ടാണല്ലോ അദ്ദേഹം ജീവിതമാരംഭിച്ചതു്. അദ്ദേഹത്തിൻെറ ഹരിജനോദ്ധാരണപരിപാടി ആദ്യംമുതൽ സമരാസക്തമായിരുന്നു. ആത്മകഥയിൽ ആ പരിപാടികളെപ്പററി അദ്ദേഹം എഴുതിയിട്ടുള്ളതു വായിച്ചുനോക്കുക.

സാമുദായിക പ്രശ്നത്തെപ്പററി എമ്മെൻെറ വിശ്വാസാദർശങ്ങൾ മനസ്സിലാക്കുന്നതിനു്, അദ്ദേഹത്തിൽ സ്വാധീനംചെലുത്തിയ മഹാനായ ഒരു വ്യക്തിയെപ്പററി അല്പം അറിഞ്ഞിരിക്കേണ്ടതുണ്ടു്. ചങ്ങനാശ്ശേരിപരമേശ്വരൻപിള്ള ഇന്നു് പലർക്കും അജ്ഞാതനാണു്. എന്നാൽ ഒരു കാലത്തു് തിരുവിതാംകൂർ രാഷ്ട്രീയ മണ്ഡലത്തിൽ ആ മഹാൻെറ വ്യക്തിത്വം ഉജ്ജ്വലശോഭയോടുകൂടി നിറഞ്ഞുനിന്നിരുന്നു. നായർസർവ്വീസ് സൊസൈററിക്ക്, അതിൻെറ ഉത്ഭവകാലംമുതൽ വൈക്കം സത്യാഗ്രഹകാലംവരെ നേതൃത്വം നല്കിയതു് ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയാണു്. ആ കാലങ്ങളിൽ എൻ. എസ്. എസ്. ഗണനീയമായ ഒരു പുരോഗമനശക്തിയായിരുന്നു. നായർ സമുദായത്തെ നവീകരിക്കുന്നതോടൊപ്പം അന്യസമുദായങ്ങളുടെ ഉൽക്കർഷത്തിനുവേണ്ടി പ്രവർത്തിക്കുകയും സർവ്വസമുദായമൈത്രി ഊട്ടിയുറപ്പിച്ച് ഒരു ജനാധിപത്യയുഗത്തിൻെറ പിറവിക്കു കളമൊരുക്കുകയും ചെയ്യുവാനാണു് ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള സംഘടനയെ ഉപയോഗപ്പെടുത്തിയതു്. അദ്ദേഹത്തിൻെറ നേതൃത്വകാലങ്ങളിൽ മന്നത്തു പത്മനാഭനും ഉത്പതിഷ്ണുവായിരുന്നു. ക്ഷേത്രപ്രവേശന സവർണ്ണജാഥയുടെ നേതൃത്വം വഹിക്കാനുള്ള ഭാഗ്യം മന്നത്തിനു ലഭിച്ചതും അക്കാരണത്താലാണു്

ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള ഒരു ലിബറൽ ചിന്തകനായിരുന്നു. സെക്യുലർ രാഷ്ട്രീയത്തിൻെറ ആശയങ്ങൾ പ്രചരിപ്പിക്കുന്നതിനു് അദ്ദേഹം വഹിച്ചിട്ടുള്ള പങ്ക് വളരെ വലുതാണു്. അദ്ദേഹത്തിനു മുമ്പും പിമ്പുമുള്ള പല നായർ നേതാക്കന്മാരും പിറകോട്ടു നോക്കികളാണു്. ചങ്ങനാശ്ശേരിയാകട്ടെ മുമ്പോട്ടു നോക്കി. ഫ്യൂഡലിസം ഒരു കാലഹരണപ്പെട്ട വ്യവസ്ഥയാണെന്നു് അദ്ദേഹം മനസ്സിലാക്കി. കൂട്ടുകുടുംബങ്ങൾ കാലത്തെ അതിജീവിക്കുന്നതു് നായർ സമുദായത്തിൻെറയും നാട്ടിൻെറയും പുരോഗതിക്കു തടസ്സമാകുമെന്നു് അദ്ദേഹം കണ്ടു. വലിയ വാദകോലാഹലങ്ങളുയർത്തിയ ആളോഹരിഭാഗപ്രസ്ഥാനത്തിൻെറ നേതാവു് അദ്ദേഹമായിരുന്നു.

ജാതിയുടെ പേരിൽ രാഷ്ട്രീയാധികാരം കുത്തകയാക്കിവയ്ക്കുന്ന ഏർപ്പാടിനേയും അദ്ദേഹം എതിർത്തു. പൗരസമത്വത്തിനുവേണ്ടിയുള്ള നിവർത്തനപ്രക്ഷോഭണത്തെ അദ്ദേഹം അനുകൂലിച്ചു. സമുദായകലഹങ്ങളുണ്ടാകുന്ന സ്ഥലങ്ങളിലെല്ലാം അദ്ദേഹം ഓടിയെത്തി മൈത്രിയുടെ അടിസ്ഥാനം ഉറപ്പിച്ചു.

എം. എൻ. ആത്മാർത്ഥമായ ആരാധനാമനോഭാവത്തോടുകൂടി ചങ്ങനാശ്ശേരിയെപ്പററി സംസാരിക്കുന്നതു് പലപ്പോഴും ഞാൻ കേട്ടിട്ടുണ്ടു്. നിവർത്തന പ്രസ്ഥാനത്തിൻെറ നേർക്കും സാമുദായിക പ്രശ്നത്തിൻെറ നേർക്കും ചങ്ങനാശ്ശേരിയുടെ കാഴ്ചപ്പാടുകളെയാണു് എം. എൻ. പിന്തുടർന്നതു്. നിവർത്തനകാലത്തു് കൊല്ലം ഹൈന്ദവ (നായർ) സമ്മേളനത്തിൽ പ്രത്യക്ഷപ്പെട്ട് സമുദായ നേതാക്കന്മാരുടെ കോപത്തിനിരയായ എം. എൻ., എൻ. എസ്. എസ്സിൻെറ വർഗ്ഗീയരാഷ്ട്രീയത്തെ എക്കാലവും എതിർത്തിട്ടുണ്ടു്. പാർലമെൻറിലേക്കുള്ള കഴിഞ്ഞ തിരഞ്ഞെടുപ്പിൽ തിരുവനന്തപുരത്തു് എമ്മെനുണ്ടായ



പരാജയം ആ സാമുദായികശക്തിയുടെ പകവീട്ടലിന്റെ ഫലമായിരുന്നു.

ജാതിവ്യവസ്ഥ ഇന്ത്യയുടെ മഹാശാപമാണെന്ന വിശ്വാസമാണ് എമ്മെനുണ്ടായിരുന്നത്. ഇന്ത്യയുടെ സകല പുരോഗതികളും തടസ്സമായി നില്ക്കുന്നതു് ഈ വ്യവസ്ഥിതിയാണ്. അതിനെ നേരിട്ടെതിർക്കുകയെന്നതു് കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ കടമയാണെന്ന് എം. എൻ. പറയുമായിരുന്നു. അടുത്ത കാലങ്ങളിൽ അദ്ദേഹം ഈ വിഷയത്തെപ്പററി ഉറക്കെ ചിന്തിച്ചുതുടങ്ങിയിരുന്നു. കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം വഴിമുട്ടിനില്ക്കുന്നതിന്റെ കാരണം ഇന്ത്യൻ സാമൂഹ്യ യാഥാർത്ഥ്യത്തെ ശരിക്കു മനസ്സിലാക്കുന്നതിൽ പാർട്ടിനേതൃത്വം പരാജയപ്പെട്ടതുകൊണ്ടാണെന്നും അദ്ദേഹത്തിനു തോന്നിത്തുടങ്ങിയിരുന്നു. ഈ ആശയങ്ങൾ ആവിഷ്കരിച്ച് പ്രസ്ഥാനത്തിന്റെ ഭാവിക്കു പ്രയോജനകരമാകും വിധം എഴുതിവയ്ക്കണമെന്ന് അദ്ദേഹം ഉദ്ദേശിച്ചിരുന്നു. അതു നടക്കാതെപോയതു് ഭാഗ്യദോഷമെന്നേ പറയേണ്ടൂ.

ജാതിവ്യവസ്ഥ പുരോഗമനോന്മുഖമായ തൊഴിൽ വിഭജനമാണെന്നും അതിന്റെ ഫലമായി വമ്പിച്ച നേട്ടങ്ങൾ നമുക്കുണ്ടായിട്ടുണ്ടെന്നും മാർക്സിസം-ലെനിനിസത്തിന്റെ വചനങ്ങളുദ്ധരിച്ച് സമർത്ഥിക്കാൻ ശ്രമിക്കുന്നവർ, നിർഭാഗ്യവശാൽ, ഇന്ന് ഇടതുപക്ഷ പ്രസ്ഥാനത്തിന്റെ തലപ്പത്തുണ്ട്. തികച്ചും അശാസ്ത്രീയവും അസംബന്ധജടിലവും മാർക്സിസ്റ്റ്‌വിരുദ്ധവുമായ ഇത്തരം സിദ്ധാന്തങ്ങൾ വച്ചു പുലർത്തുന്ന 'ചിന്തക'ന്മാർ കാറൽമാർക്സിനേക്കാൾ അപ്പുറം കടന്നുനില്ക്കുന്ന പ്രതിഭാശാലികളാണെന്നു വിശ്വസിക്കുവാൻ അനുസരണയുള്ള ഒരു അനുയായിവൃന്ദവും നമ്മുടെ ഇടതുപക്ഷ പ്രസ്ഥാനത്തിലുണ്ട്. ഇവരാരും എമ്മെനെ ഒരു മാർക്സിസ്റ്റ് ചിന്തകനായി അംഗീകരിച്ചെന്നുവരില്ല. എന്നിരുന്നാലും അദ്ദേഹത്തെപ്പോലെ മാർക്സിസം സ്വാംശീകരിക്കുകയും പ്രായോഗികപ്രവർത്തനങ്ങളിൽ ഫലിപ്പിക്കുകയും ചെയ്തിട്ടുള്ള നേതാക്കന്മാർ ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിൽ അധികംപേരില്ലെന്ന് ഉറപ്പിച്ചു പറയാൻ ഞാൻ മടിക്കുന്നില്ല.

എമ്മെനെതിരായുള്ള വേറൊരാരോപണം, അദ്ദേഹം ചാണക്യതന്ത്രക്കാരനാണെന്നുള്ളതാണ്. ഇതിൽ പരമാർത്ഥത്തിന്റെ ഒരംശമുണ്ട്. അതായതു് അദ്ദേഹം ചാണക്യനെപ്പോലെ ബുദ്ധിശാലിയും തന്ത്രജ്ഞനുമായിരുന്നു. ഈ കഴിവിന്റെ പേരു് കുടിലതയെന്നല്ല. താനുൾപ്പെട്ട പ്രസ്ഥാനത്തിന്റെയും രാജ്യത്തിന്റെയും നന്മയെ മുൻനിർത്തിമാത്രമേ എം. എൻ. എന്നും പ്രവർത്തിച്ചിട്ടുള്ളു. ആ പ്രവർത്തനത്തിൽ പ്രതിയോഗികളെ അദ്ദേഹം സമർത്ഥമായി നേരിട്ടിട്ടുണ്ട്. പലരേയും അടിപ്പെടുത്തിയിട്ടുമുണ്ട്. അദ്ദേഹത്തെ പററിക്കാൻ ആർക്കും കഴിയുമായിരുന്നില്ല. അറിഞ്ഞുകൊണ്ടുള്ള വിട്ടുവീഴ്ചകൾക്ക് അദ്ദേഹം എപ്പോഴും സന്നദ്ധനായിരുന്നുതാനും.

വ്യക്തിബന്ധങ്ങളിൽ അദ്ദേഹം അതുല്യനായിരുന്നു. 1957-ലെ പാർലമെന്റ് തിരഞ്ഞെടുപ്പിൽ കമ്മ്യൂണിസ്റ്റ്പാർട്ടി, എൻ. ശ്രീകണ്ഠൻ നായരെ പരാജയപ്പെടുത്താനിടയായതിൽ എമ്മെനു ദുഃഖമുണ്ടായിരുന്നെന്നു പറഞ്ഞാൽ ഇന്ന് ആരെങ്കിലും വിശ്വസിക്കുമോ? എന്നാൽ ആ പരിണാമത്തിൽ എം. എൻ. ദുഃഖിതനായിരുന്നു എന്നതാണു സത്യം. ''ശ്രീകണ്ഠനെ തോല്പിച്ചതു കഷ്ടമായിപ്പോയി'' എന്ന് ഒന്നിലധികം തവണ എം. എൻ. എന്നോടു പറഞ്ഞിട്ടുണ്ട്. അപ്പോഴൊക്കെ ഭഗവത്ഗീതയിലെ 'വിഷാദയോഗ'മാണ് ഞാൻ ഓർത്തുപോയതു്.

എമ്മെനെ എമ്മെനാക്കിയ ശക്തിസ്രോതസ്സുകൾ പലതാണ്. അവയിൽ ഏററവും പ്രധാനപ്പെട്ടതു് എമ്മെന്റെ അച്ഛനാണെന്ന് ഞാൻ വിശ്വസിക്കുന്നു. ആ അച്ഛൻ ഒരു അസാധാരണ മനുഷ്യനായിരുന്നു. കുടുംബകാര്യങ്ങൾനോക്കാൻ ചുമതലപ്പെട്ട മൂത്തമകനെ അദ്ദേഹം രാഷ്ട്രത്തിനു ദാനംചെയ്തു. എമ്മെന്റെ ആത്മകഥയിൽ ആ പിതാവിനെപ്പററി പറയുന്ന ഭാഗങ്ങൾ വികാരവായ്പോടുകൂടിയല്ലാതെ വായിക്കുവാൻ നമുക്കു കഴിയുകയില്ല.

എമ്മെന്റെ അച്ഛനെ ഒരിക്കൽ മാത്രമേ ഞാൻ കണ്ടിട്ടുള്ളൂ. പുന്നൂസും ഞാനും നാലഞ്ചു ദിവസം പന്തളത്തുമുളയ്ക്കൽ വീട്ടിൽ തങ്ങി. പകൽ സമയം ഞങ്ങൾ എമ്മെനൊത്തു് ഒരു മരച്ചീനി വിളയിലുള്ള ആളൊഴിഞ്ഞ വീട്ടിൽ ചെന്നിരുന്ന് വായിക്കുകയും ചർച്ചകൾ നടത്തുകയും ചുററുമുള്ള പ്രദേശങ്ങളിൽനിന്നുവരുന്ന സഖാക്കൾക്കുവേണ്ടി ക്ലാസ്സെടുക്കുകയും ചെയ്തിരുന്നു. ഉച്ചഭക്ഷണവും ചായയും മററും ഞങ്ങൾക്ക് അവിടെ എത്തിച്ചുതന്നിരുന്നതു് എമ്മെന്റെ അനുജൻ ചന്ദ്രനാണ്. രാത്രിയിൽ ഞങ്ങൾ മുളയ്ക്കൽവീട്ടിൽപ്പോയി അത്താഴം കഴിഞ്ഞ് ഉറങ്ങും.

ഞങ്ങൾ അവിടെ ഉണ്ടായിരുന്ന ദിവസങ്ങളിലെല്ലാം എമ്മെന്റെ അച്ഛനുമായി രാഷ്ട്രീയകാര്യങ്ങൾ ചർച്ചചെയ്യുക പതിവായിരുന്നു. രാഷ്ട്രീയകാര്യങ്ങളിൽ അദ്ദേഹത്തിനുള്ള പരിജ്ഞാനവും ആശയപരമായി അനുനിമിഷം വളരാനുള്ള കഴിവും കണ്ട് പുന്നൂസും ഞാനും അദ്ഭുതപ്പെടുകയുണ്ടായി. അദ്ദേഹം ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയുടെ സതീർത്ഥ്യനും സ്നേഹിതനുമായിരുന്നു. ആശയങ്ങളിലും ആദർശങ്ങളിലുമുള്ള ഐകരൂപ്യമായിരുന്നു അവരുടെ സ്നേഹബന്ധത്തിനടിസ്ഥാനം.

ഈ ലേഖനത്തിൽ അങ്ങിങ്ങ് തലകാണിക്കാൻ ഞാൻ നിർബ്ബന്ധിതനായിട്ടുണ്ടെങ്കിലും എന്നെപ്പററിയുള്ള പരാമർശം കഴിയുന്നത്ര കുറയ്ക്കാൻ പരിശ്രമിച്ചിട്ടുണ്ട്. എമ്മെന്റെ ആത്മകഥയിൽ എന്നെക്കുറിച്ചു പറഞ്ഞിട്ടുള്ളതിനേക്കാൾ വളരെ കുറച്ചു മാത്രമേ ഇവിടെ സ്പർശിക്കപ്പെട്ടിട്ടുള്ളൂ. ഈ ഔചിത്യം ലംഘിക്കാതെ ഒരു വാക്കുകൂടി പറഞ്ഞുകൊള്ളട്ടെ.

എം. എൻ. എന്റെ വീട്ടിൽ കൂടക്കൂടെ വരുമായിരുന്നു. മന്ത്രിയായിരുന്നപ്പോഴും ആ പതിവു മുടക്കിയിരുന്നില്ല. ഭക്ഷണസമയമാണെങ്കിൽ എന്നോടൊത്തു ഭക്ഷണം കഴിക്കും. ഒരു ചായയെങ്കിലും കഴിക്കാതെ ഒരിക്കലും പോയിട്ടില്ല. എമ്മെന്റെ സാന്നിദ്ധ്യം എന്റെ വീട്ടിന് ഒരു അലങ്കാരമായിരുന്നു. ആ ചിരിയും നേരമ്പോക്കുകളും അന്തരീക്ഷത്തിന്റെ ഭാരം ലഘൂകരിക്കുമായിരുന്നു.

എമ്മെന്റെ ആത്മകഥ പ്രകാശനം ചെയ്യുന്നതിന് ഒരാഴ്ചമുമ്പാണ് എം. എൻ. എന്റെ വീട്ടിൽ അവസാനമായി വന്നതു്. കണിയാപുരം രാമചന്ദ്രനും കൂടെയുണ്ടായിരുന്നു. രണ്ടുപേരും എന്നോടൊപ്പമിരുന്ന് ഉച്ചഭക്ഷണം കഴിച്ചു. സുഭദ്രയെ നോക്കി, ഒരു കുസൃതിച്ചിരിയോടുകൂടി രാമചന്ദ്രനോട് അദ്ദേഹം പറഞ്ഞു: ''ഇവരാണ് കുമാരനെ എന്റെ കൈയിൽനിന്നും തട്ടിപ്പറിച്ചതു്.''

എന്റെ വിവാഹത്തിനുശേഷം എം. എൻ. ആദ്യമായി എന്റെ വീട്ടിൽ വന്നതും ഈ സന്ദർഭത്തിൽ ഓർത്തുപോകുന്നു. സുഭദ്രയും ഞാനും പേട്ട നാലുമുക്കിനടുത്തുള്ള ഒരു വാടകവീട്ടിൽ താമസിക്കുകയായിരുന്നു. ഒരു രാത്രിയുടെ മൂന്നാംയാമത്തിൽ ഗേററിൽ ആരോ മുട്ടുന്നതുകേട്ടു. പ്രാകൃതവേഷധാരിയായ ഒരു മനുഷ്യൻ ഗേററിന്റെ മുമ്പിൽ നില്ക്കുന്നതുകണ്ട് ഞങ്ങളുടെ വേലക്കാരൻ അമ്പരന്നു. ഗേററുതുറക്കാൻ അവൻ അല്പം അറച്ചു. എം.എൻ. ആരെയും അങ്ങനെയങ്ങു വിടുകയില്ലല്ലോ. അനുനയവാക്കുകൾ പറഞ്ഞ് അവനെക്കൊണ്ടു ഗേററു തുറപ്പിച്ച് അകത്തു കടന്നു.

എം. എൻ. അന്ന് വയലാർ-പുന്നപ്രക്കേസിൽ പ്രതിയായി ഒളിച്ചു നടക്കുകയായിരുന്നു. സുരക്ഷിതമായ ഒരു സങ്കേതം തേടിയുള്ള നടപ്പ്.

എം. എൻ. ഒരു രാത്രിയും ഒരു പകലും എന്റെ വീട്ടിൽ കഴിഞ്ഞു. എന്റെ വീട്ടിന് അപ്പുറവും ഇപ്പുറവും രണ്ട് ഉയർന്ന പൊലീസുദ്യോഗസ്ഥന്മാർ താമസിച്ചിരുന്നു. ആ പരിസരം പൊലീസ് മയമാണ്. പിടികിട്ടാപ്പുള്ളിക്ക് അവിടെ സുരക്ഷിതത്വമില്ല. അങ്ങനെ എം. എൻ. പുതിയ സങ്കേതം തേടി സ്ഥലംവിട്ടു. ഏതാണ്ട് ഒരു മാസം കഴിഞ്ഞ് എം. എൻ. പൊലീസിന്റെ പിടിയിൽപ്പെട്ടു എന്ന ദാരുണവാർത്ത പത്രങ്ങളിൽ വന്നു. പിന്നീട് ഞാൻ എമ്മെനെ കാണുന്നതു്, കൃത്യമായി പറഞ്ഞാൽ, 1948 ജനുവരി മുപ്പതാംതീയതിയാണ്.

എമ്മെന്റെ അന്ത്യനാളുകൾ അസ്വാസ്ഥ്യം നിറഞ്ഞവയായിരുന്നു. അദ്ദേഹത്തെ അസ്വസ്ഥനാക്കിയതു് കൂടുതലും പൊതുക്കാര്യങ്ങളുടെ ദുർഗ്ഗതിയാണ്. അതിനെപ്പററി പലപ്പോഴും ഞങ്ങൾ സംസാരിച്ചിട്ടുണ്ട്. കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ അവസ്ഥ തൃപ്തികരമല്ലെന്ന വിചാരം അദ്ദേഹത്തെ ദുഃഖിപ്പിച്ചിരുന്നു. ആത്മകഥയിൽ ആ ദുഃഖത്തിന്റെ സൂചനകളുണ്ട്. നോക്കുക:

''ലോകത്തെങ്ങുമുള്ള കമ്മ്യൂണിസ്റ്റുകളെ പൊതുവായ രാഷ്ട്രീയധാരണകൾ പരസ്പരം ബന്ധിച്ചുനിറുത്തിയിരുന്നു. അതു ലംഘിക്കുകയെന്നുള്ളതു് ഏതു രാജ്യത്തുള്ള കമ്മ്യൂണിസ്റ്റുകാരനും ചിന്തിക്കാൻ കഴിയുന്ന കാര്യമായിരുന്നില്ല. കമ്മ്യൂണിസ്റ്റുലോകത്തെവിടെയുള്ള കമ്മ്യൂണിസ്റ്റ്പാർട്ടിയും ഒരു സാർവ്വദേശീയപ്രസ്ഥാനത്തിന്റെ ഭാഗം മാത്രമാണെന്നഭിമാനിച്ചിരുന്നു. ഇന്നോ?''

''ഓരോ രാജ്യത്തുമുള്ള കമ്മ്യൂണിസ്റ്റ് പാർട്ടികൾക്കും ഒററക്കല്ലിൽ കൊത്തിയെടുത്തതുപോലുള്ള ഐക്യദാർഢ്യം. മോണോലിത്തിക്ക്. അതു പിളർക്കണ്ടേ, പൊട്ടലേല്പിക്കണ്ടേ. പോറലേല്പിക്കുന്നവൻ വർഗ്ഗശത്രു. അയാളുമായി സന്ധിയില്ല.''

''അന്ന് ചർച്ചചെയ്ത് ഭൂരിപക്ഷപ്രകാരം എടുക്കുന്ന തീരുമാനങ്ങൾ അതിനോട് വിയോജിക്കുന്നവരും ആത്മാർത്ഥമായി നടപ്പാക്കണം. അനുഭവത്തിൽക്കൂടി തെററെന്നുതെളിഞ്ഞാൽ തിരുത്തും. അതുകൊണ്ടാണ് അന്ന് കമ്മ്യൂണിസ്റ്റുകൾ ഒരേ സ്വരത്തിൽ സംസാരിച്ചിരുന്നതു്, ഒരേ രീതിയിൽ പ്രവർത്തിച്ചിരുന്നതു്. എതിരാളികൾ നമ്മെ ആക്ഷേപിച്ചിരുന്നു. എന്നാൽ നാം നമ്മുടെ പ്രവർത്തനശൈലിയിൽ അഭിമാനം കൊണ്ടിരുന്നു.''

എന്നാൽ ഇന്നോ?

''മൂപ്പും മുറയുമനുസരിച്ചുള്ള എല്ലാ പരിഗണനകളും കണക്കിലെടുത്ത് കമ്മ്യൂണിസ്റ്റ്പ്രസ്ഥാനത്തെ തായ്‌വഴിയായും ആളോഹരിയായും ഭാഗിച്ച് ഓരോരുത്തരും അവരവർക്കു കിട്ടിയതുവച്ചനുഭവിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്ത് കമ്മ്യൂണിസ്റ്റുപാർട്ടിയെപ്പററി 'മോണോലിത്തിക്' എന്ന് വാക്കുപയോഗിച്ചാൽ ശുദ്ധവിപ്ലവകാരികളുടെ കൈയിൽ അവർ അപമൃത്യുവിനിരയായെന്നുവരും.''

''മറെറാരു പ്രത്യേകത, കമ്മ്യൂണിസ്റ്റുപാർട്ടി ഒരു കാഡർ പാർട്ടിയാണെന്നുള്ളതായിരുന്നു. അതായതു് ഒററയാൻ കമ്മ്യൂണിസ്റ്റെന്നോ ഒററ രൂപാ കമ്മ്യൂണിസ്റ്റെന്നോ ഉള്ള സങ്കല്പം അന്നില്ല. ഏതെങ്കിലും വർഗ്ഗസംഘടനയിൽ പ്രവർത്തിച്ച് അവരുടെ സ്നേഹവിശ്വാസം ആർജ്ജിച്ചിട്ടുള്ള ഒരാളിനേ കമ്മ്യൂണിസ്റ്റ്പാർട്ടിയിൽ അംഗമാകാൻ അർഹതയുള്ളു. കമ്മ്യൂണിസ്റ്റ്പാർട്ടിയിൽ അംഗമാകാൻ ആഗ്രഹിക്കുന്നവർ ആദ്യം ബഹുജനസംഘടനയിൽ പ്രവർത്തിച്ചിരിക്കണം എന്നുള്ളതു് നിർബ്ബന്ധിതമായിരുന്നു. ഒരു രൂപാ ആണ്ടുവരി തരുന്നതുകൊണ്ടുമാത്രം ആരെയും പാർട്ടിയിൽ അംഗമായി എടുത്തിരുന്നില്ല.''

''കമ്മ്യൂണിസ്റ്റ്പാർട്ടി തൊഴിലാളിവർഗ്ഗത്തിന്റെ രാഷ്ട്രീയപ്പാർട്ടിയായതുകൊണ്ട്, അന്യവർഗ്ഗചിന്താഗതികൾക്കെതിരായ നിരന്തരമായ ആശയസമരവും വർഗ്ഗസംഘടനകളിൽ തുടർച്ചയായുള്ള പ്രവർത്തനവും ഒരു കമ്മ്യൂണിസ്റ്റുകാരന് ഒഴിച്ചുകൂടാൻ പാടില്ലാത്ത ചുമതലകളായിരുന്നു.''

''കൂടാതെ സ്വന്തം താല്പര്യങ്ങൾ പാർട്ടിതാല്പര്യങ്ങൾക്കു വിധേയമാക്കുവാൻ എപ്പോഴും ഒരു കമ്മ്യൂണിസ്റ്റുകാരൻ സന്നദ്ധനായിരിക്കണമെന്നുള്ളതു് അച്ചടക്കത്തിന്റെ പ്രാഥമിക പാഠമായിട്ടാണ് അന്ന് പാർട്ടി കരുതിയിരുന്നതു്.''

''ഇത്തരത്തിൽ ഒരു പാർട്ടി കെട്ടിപ്പടുക്കുകയെന്ന ഭാരിച്ച ചുമതലയാണ് എന്നിൽ അർപ്പിതമായിരുന്നതു്.''



എമ്മെന് വ്യക്തിഗതങ്ങളായ ദുഃഖങ്ങൾ ധാരാളമുണ്ടായിരുന്നു. എന്നാൽ അവയൊന്നും അദ്ദേഹത്തിന്റെ ആത്മവീര്യം കെടുത്തിയിരുന്നില്ല. സ്വകാര്യദുഃഖങ്ങളെ അതിരററ ധീരതയോടുകൂടി അദ്ദേഹം നേരിടുമായിരുന്നു. അങ്ങ



നെയുള്ള സന്ദർഭങ്ങളിൽ അദ്ദേഹത്തെക്കണ്ട് ഞാൻ അദ്ഭുതാദരങ്ങളോടുകൂടി ഹൃദയപ്രണാമം അർപ്പിച്ചിട്ടുണ്ട്. എന്നാൽ നാടിനെ പൊതുവിൽ ബാധിക്കുന്ന അത്യാഹിതങ്ങൾ അദ്ദേഹത്തെ ദുഃഖവിവശനാക്കുമായിരുന്നു. 1948 ജനുവരി മുപ്പതിനെപ്പററി മുമ്പ് പറഞ്ഞുവല്ലോ. ഇന്ത്യയുടെ മനസ്സാക്ഷിയെ ഇന്നും ഞെട്ടിപ്പിക്കുന്ന ദുർദ്ദിനം—അന്നു വൈകുന്നേരം പ്രാർത്ഥനായോഗത്തിൽവച്ച് മഹാത്മാഗാന്ധി വെടിയേററു വീണു. ആ വാർത്ത അറിയുമ്പോൾ എമ്മെനും ഞാനും പുനലൂരിലായിരുന്നു. അന്നു രാവിലെയാണ് എം. എൻ. വയലാർ—പുന്നപ്രക്കേസിന്റെ ശിക്ഷയിൽനിന്നു ജയിൽവിമോചിതനായതു്. ഞാൻ തിരുവനന്തപുരത്തു് ലാകോളേജിൽ പഠിക്കുകയായിരുന്നു. എം. എൻ. പൂജപ്പുരനിന്ന് നേരേ ലാകോളേജിൽവന്നു. ഞങ്ങൾ രണ്ടുപേരും ഉടൻതന്നെ പുനലൂരിലേക്കു പുറപ്പെട്ടു.

പുനലൂരിൽ നിയമസഭാ തിരഞ്ഞെടുപ്പുപ്രചരണം നടക്കുകയായിരുന്നു. പുന്നൂസായിരുന്നു പാർട്ടിസ്ഥാനാർത്ഥി. ടി. എം. വർഗ്ഗീസ് കോൺഗ്രസ് സ്ഥാനാർത്ഥിയും. ഞങ്ങൾ, അഞ്ചൽ, പേരൂർ, കുളത്തൂപ്പുഴ മുതലായ സ്ഥലങ്ങൾ സന്ദർശിച്ചിട്ട് സന്ധ്യയ്ക്ക് പുനലൂരിലുള്ള ഇലക്ഷൻ ആഫീസിലെത്തി. അവിടെ വച്ചാണ് ഗാന്ധിജിയുടെ വധവാർത്ത അറിഞ്ഞതു്. എം. എൻ. ഒന്നുംമിണ്ടാതെ ഒരു മൂലയിൽപോയി നിർവികാരനെപ്പോലെ കുറേനേരം ഇരുന്നു. ആ മൗനസമാധിയിൽ നിന്ന് എമ്മെനെ ഉണർത്താനുള്ള പുന്നൂസിന്റെ ശ്രമം വിഫലമായി. രാത്രി പത്തുമണിയോടുകൂടി എമ്മെനും ഞാനും പന്തളത്തേക്കുപോയി—അമ്മയെക്കാണാൻ. രാത്രി അവിടെ കഴിച്ചുകൂട്ടി. പിറേറന്നു രാവിലെ പുനലൂരിലേക്കു മടങ്ങാൻ പന്തളം കവലയിലെത്തി. കടകളെല്ലാം അടച്ചിട്ടിരിക്കുന്നു. കറുത്ത കൊടികൾ ഉയർത്തിയിട്ടുണ്ട്. കറുത്ത ബാഡ്ജ്ധരിച്ച ഒരു ആൾക്കൂട്ടം എമ്മെനെ വളഞ്ഞു. അവരിൽ അധികംപേരും എമ്മെന്റെ സഹപ്രവർത്തകരും ആരാധകരുമാണ്. അവരിലാരോ ഒരാൾ ഗാന്ധിജിയെപ്പററി എന്തോ പറഞ്ഞു. എം. എൻ. ഒരു കൊച്ചുകുട്ടിയെപ്പോലെ ഏങ്ങലടിച്ചുകരയുന്നതാണ് അടുത്ത നിമിഷം ഞാൻ കണ്ടതു്. തലേന്നു സന്ധ്യയ്ക്ക് ഉള്ളിൽ പിടിച്ചുനിർത്തിയ ദുഃഖവാഹിനി അണപൊട്ടി ഒഴുകുകയായിരുന്നു. എമ്മെന്റെ അവസ്ഥകണ്ട് ഞാൻ പരിഭ്രമിച്ചുപോയി.

ഇന്ദിരാഗാന്ധിയുടെ മരണം എമ്മെന്റെ ഹൃദയത്തെ എങ്ങനെ ബാധിച്ചിരിക്കാമെന്ന് മേല്പറഞ്ഞതിൽനിന്ന് ഊഹിക്കാവുന്നതാണ്. അവസാന ദിവസങ്ങളിൽ എമ്മെന്റെ ഉരുക്കുപോലുള്ള ഇച്ഛാശക്തി ക്ഷയിച്ചുതുടങ്ങിയതായി തോന്നുകയുണ്ടായെന്ന് അദ്ദേഹത്തെ പരിചരിച്ച ഡോക്ടർമാർ പറയുന്നു. ഇന്ദിരയുടെ മരണമാകുന്ന ദേശീയദുരന്തം രാജ്യസ്നേഹിയായ എമ്മെന്റെ ഇച്ഛാശക്തിയെ കീഴ്പെടുത്തിയിരിക്കണം. ആ വലിയ ഹൃദയത്തിന്റെ അന്ത്യസ്പന്ദനങ്ങളിൽ രാജ്യത്തിന്റെ ഭാവിയെക്കുറിച്ചുള്ള ഉത്കണ്ഠയാണുണ്ടായിരുന്നതെന്നു തീർച്ച.

(അവസാനിച്ചു)



എം കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**1969**-ൽ ചിന്മയാനന്ദസ്വാമി ചിറ്റൂരെ സർക്കാർ കലാശാലയിൽ പ്രസംഗിക്കാൻ വന്നു. ആധുനിക സംസ്കാരത്തിന്റെ ജീർണ്ണതയെക്കുറിച്ചു പറയുന്നതിനിടയിൽ അദ്ദേഹത്തിന്റെ നാവിൽനിന്ന് ഇങ്ങനെയും ഒരു വാക്യം ഉണ്ടായി. Low-necked garments come down and miniskirts go up. (കഴുത്തിന്റെ ഭാഗം താഴ്ത്തിവെട്ടിയ ഉടുപ്പുകൾ കൂടുതൽ താഴുന്നു. ഇറക്കംകുറഞ്ഞ പാവാടകൾ കൂടുതൽ ഉയരുന്നു). സെക്സിന്റെ സൂചന മതി കുട്ടികൾക്കു ചിരിക്കാൻ. അന്നു പെൺകുട്ടികളേറെ ഉണ്ടായിരുന്ന ചിറ്റൂർ കോളേജിലെ ആൺകുട്ടികളുടെ ഭാഗത്തുനിന്നു പൊട്ടിച്ചിരി ഉയർന്നു. സംസ്കാരത്തിന്റെ ജീർണ്ണതയെക്കുറിച്ചു പറയുന്ന സന്ദർഭത്തിൽ സംസ്കാരഭദ്രമല്ലാത്ത ഈ വാക്യം ഒരാചാര്യൻ പറയേണ്ട ആവശ്യമുണ്ടായിരുന്നോ എന്ന് ഇന്നും ഞാൻ സംശയിക്കുന്നു. ആ സംശയം അങ്ങനെതന്നെയിരിക്കട്ടെ. ഇറക്കംകുറഞ്ഞ പാവാട ഉയർന്നാൽ എത്രത്തോളം ഉയരാം? കഴുത്തിന്റെ ഭാഗം താഴ്ത്തിവെട്ടിയ ബ്ലൗസ് താണാൽ എത്രത്തോളം താഴാം? രണ്ടിനും പരിധിയുണ്ട്. അതുലംഘിച്ചാൽ പൊലീസ് പിടികൂടും. അത്യന്തതയ്ക്കും അതിരുണ്ട്. ആ അതിരു കടക്കാൻ ആവില്ല. ചിത്രകല രൂപത്തേയും സാഹിത്യം ഘടനയേയും എത്രത്തോളം അത്യന്തതയിലേക്കുകൊണ്ടു ചെല്ലാമോ അത്രത്തോളം കൊണ്ടുചെന്നു. അതിന്റെ ഫലമായി രൂപം തകർന്നു. രാം കുമാറിന്റെ Cityscape എന്ന ചിത്രം നോക്കുക. (ലളിതകലാ അക്കാഡമി പ്രസിദ്ധപ്പെടുത്തിയ Ram Kumar എന്ന ഗ്രന്ഥം പ്ലേറ്റ് 17) അല്ലെങ്കിൽ Varanasi എന്ന ചിത്രം കണ്ടാലും. (പ്ലേറ്റ് 14) കുറെ തകരക്കഷണങ്ങൾ അടുക്കിവച്ചിരിക്കുന്ന പ്രതീതിയല്ലാതെ മറ്റൊന്നും ഉണ്ടാകുന്നില്ല. അമേരിക്കൻ പെയ്ന്റർ ജാക്ക്സൺ പൊളക്കിന്റെ ചിത്രങ്ങളിൽ രൂപമേയില്ല. ഡ്രിപ്പ് ടെക്നിക്ക് ഉപയോഗിച്ചു വരച്ച അദ്ദേഹത്തിന്റെ ചിത്രങ്ങൾ ചിത്രകലയുടെ പരിധിക്കുള്ളിൽ വർത്തിക്കുന്നവയാണോ എന്നുതന്നെ സംശയമുണ്ട്. ഘടന തകർന്ന സാഹിത്യത്തിന് ഉദാഹരണമേ ആവശ്യമില്ല. കേരളത്തിലെ ഇന്നത്തെ കവികളുടെ 'കാവ്യങ്ങ'ളും കഥാകാരന്മാരുടെ 'കഥ'കളും നോക്കിയാൽ മതി. വ്യാമിശ്രസ്വഭാവമാർന്ന കുമ്പാരം മാത്രമാണ് ഓരോ കാവ്യവും ഓരോ കഥയും. കേരളത്തിലെ പുതിയ നാടകവും പുതിയ ചലച്ചിത്രവും രൂപത്തെയും ഘടനയെയും തകർത്തു ശൂന്യതയിലേക്ക് അവയെ കൊണ്ടുചെന്നുകഴിഞ്ഞു. ഇനി ഭാവനയുടെ സന്തതികളായ കലാസൃഷ്ടികൾ എന്നാണാവോ ആവിർഭവിക്കുക! ഇതുതന്നെയാണ് എസ്. ജയചന്ദ്രൻനായർ മറ്റൊരുവിധത്തിൽ പറയുന്നത്. ''കലാകാരൻ സത്യസന്ധനായാലേ കല സത്യത്തിന്റെ പ്രഖ്യാപനമാകൂ. 'മുഖാമുഖം' സത്യത്തിന്റെ പ്രഖ്യാപനമാകൂ. 'മുഖാമുഖം' സത്യത്തിന്റെ പ്രഖ്യാപനമല്ല. എന്തെന്നാൽ 'മുഖാമുഖ'ത്തിന്റെ സ്രഷ്ടാവ് സത്യസന്ധനല്ല എന്നതുതന്നെ. ഈ തലമുറയുടെ ധർമ്മസങ്കടവും ഇതാണ്. ഇതു മാത്രമാണ്.'' (കലാകൗമുദി — ഒരു വിയോജനക്കുറിപ്പ്).

* * *

കാളിദാസൻ മരിച്ചു, കണ്വമാമുനി മരിച്ചു, ശകുന്തള മരിച്ചില്ല എന്നു സിനിമാപ്പാട്ട്. ജീവിച്ചിരിക്കുകയാണെങ്കിലും സാമുവൽ ബക്കറ്റ് മരിച്ചു. 'വെയിറ്റിങ് ഫോർ ഗോദോ'യും മരിച്ചു. ടി. എസ്. എല്യറ്റ് മരിച്ചു, 'വേസ്റ്റ്ലൻഡും' മരിച്ചു. ഷേക്സ്പിയർ മരിച്ചില്ല, 'ഹാംലറ്റും' മരിച്ചില്ല.

## പുരുഷമേധാവിത്വം

യു. എസ്. ഫെമിനിസ്റ്റായ കേറ്റ് മിലറ്റ് എല്ലാ അധികാരങ്ങളും 'ജെൻഡ'റിൽ (ലിംഗത്തിൽ) അടിയുറച്ചിരിക്കുന്നു എന്നു വാദിക്കുന്നു. മനുഷ്യജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും പുരുഷനാണ് അധികാരം, അതു ജന്മസിദ്ധമാണ് എന്ന് അവർ പ്രഖ്യാപിക്കുന്നുണ്ട്. ഈ അധികാരത്തിന്റെ ഫലമായി വിദ്യാഭ്യാസം, മനഃശാസ്ത്രം, മതം, സാമ്പത്തികശാസ്ത്രം, രാഷ്ട്രവ്യവഹാരം ഇവയിലെല്ലാം പുരുഷൻ ആധിപത്യം പുലർത്തുകയും സ്ത്രീയെ ബലിമൃഗമാക്കുകയും ചെയ്യുന്നുവെന്നാണ് മിലറ്റിന്റെ മതം. ഇതുതന്നെയാണ് അവരുടെ സെക്ഷ്വൽ പൊലിറ്റിക്സ്.

ഓസ്ട്രേലിയൻ ഫെമിനിസ്റ്റായ ജർമേൻ ഗ്രീർ The Female Eunuch എന്ന ഗ്രന്ഥത്തിൽ പുരുഷന്മാർ സ്ത്രീകളെ ''വൃഷണച്ഛേദം'' ചെയ്ത് അടിമകളാക്കിയിരിക്കുന്നുവെന്ന് എഴുതിയിരിക്കുന്നു. മിലറ്റിന്റെയും ഗ്രീറിന്റെയും പുസ്തകങ്ങൾ വിഖ്യാതങ്ങളത്രേ. വായിച്ചുതീർക്കാൻ പ്രയാസമുണ്ടെങ്കിലും വായിക്കേണ്ട ഗ്രന്ഥങ്ങളാണവ. കലാകൗമുദി വാരികയിൽ ''സെക്ഷ്വൽ പൊളിറ്റിക്സ് മലയാളസാഹിത്യത്തിൽ'' എന്ന ലേഖനമെഴുതിയ ശ്രീജ ഭാഗികമായി രണ്ടുപേരോടും യോജിച്ചുകൊണ്ട് കേരളത്തിലെ എഴുത്തുകാരികളുടെ പൈങ്കിളി നോവലുകളെ വരെ നീതിമത്കരിക്കുന്നു; പുരുഷമേധാവിത്വത്തിന്റെ പേരിൽ 'കാലം', 'ഖസാക്കിന്റെ ഇതിഹാസം' എന്ന നോവലുകളെ കുറ്റപ്പെടുത്തുന്നു. എന്നാൽ 'കാലത്തെ'ക്കാൾ 'ഖസാക്കിന്റെ ഇതിഹാസ'ത്തെക്കാൾ രമണീയമായ ഒരു നോവലും ഒരു സ്ത്രീക്കും എഴുതാൻ കഴിഞ്ഞില്ല എന്ന സത്യവും അവർ വിസ്മരിക്കുന്നു.

പുരുഷന്റെ ആധിപത്യത്തെക്കുറിച്ച് എത്ര തൊണ്ടകീറി വാദിച്ചാലും ജീവശാസ്ത്രപരമായി സ്ത്രീയും പുരുഷനും തമ്മിലുള്ള വ്യത്യാസത്തിന്റെ നേർക്ക് ആർക്കും കണ്ണടയ്ക്കാൻ കഴിയുകയില്ല. പെറ്റുവീണ പെൺകുഞ്ഞിന്റെ മുഖത്ത് പുഞ്ചിരിയുണ്ടായിരിക്കും. ആൺകുഞ്ഞിന്റെ മുഖത്ത് പാരുഷ്യവും. ഈ പുഞ്ചിരി സ്ത്രീകളുടെ പൊതുവേയുള്ള ശാലീനതയെ സൂചിപ്പിക്കുന്നു; പാരുഷ്യം പുരുഷന്റെ ആക്രമണോത്സുകതയെയും. ബസ്സിനു കൈ കാണിക്കുമ്പോൾ ഡ്രൈവർ നിറുത്താതെപോയാൽ സ്ത്രീ ചിരിക്കുകയേയുള്ളു, പുരുഷൻ തെറിവിളിക്കും. ഇതു് ഒരു വ്യത്യാസംമാത്രം. ജീവശാസ്ത്രപരമായ ഈ വ്യത്യാസംകൊണ്ടാണ് സ്ത്രീകളുടെ കൂട്ടത്തിൽ സോക്രട്ടീസ്, പ്ലേറ്റോ, ഹോമർ, ഷേക്സ്പിയർ, സോഫോക്ലിസ് വാല്മീകി, വ്യാസൻ, ഐൻസ്റ്റൈൻ, ന്യൂട്ടൻ, ഡാർവിൻ, പോൾ റോബ്സൺ, ത്യാഗരാജൻ, ഡാവിഞ്ചി, മീക്കെലാഞ്ചലോ, ടോൾസ്റ്റോയി, ദസ്തെയെവ്സ്കി, കാളിദാസൻ, ടാഗോർ, ഗാന്ധിജി ഇവർ ഇല്ലാത്തത്. ഇനിയൊട്ട് ഉണ്ടാകുകയുമില്ല. പുരുഷന്റെ ആധിപത്യം സെക്സിൽനിന്നു ജനിക്കുന്നതുകൊണ്ട് സ്ത്രീ സ്വവർഗ്ഗാനുരാഗിണിയാകണമെന്ന് മില്ലറ്റ് പറയുന്നു. ഭാഗ്യംകൊണ്ട് ശ്രീജ അങ്ങനെ വാദിക്കുന്നില്ല.

## നിർവ്വചനങ്ങൾ

രാമകഥാപ്പാട്ടും രാമചരിതവും:— മലയാളഭാഷയിലെ രണ്ടു മണൽക്കാടുകൾ. മലയാളം എം.എ. വിദ്യാർത്ഥികൾ അവയിലെ ചുട്ടുപഴുത്ത മണലിൽ ചവിട്ടി നടന്നേ മതിയാകൂ.

ഭാരതപര്യടനം:— മഹാഭാരതത്തിൽ ധർമ്മം എവിടെയുണ്ടോ അതെല്ലാം അധർമ്മമായും അധർമ്മം എവിടെയുണ്ടോ അതെല്ലാം ധർമ്മമായും മനോഹരമായ ഭാഷയിൽ ആവിഷ്കരിച്ചിട്ടുള്ള ഒരു ഗ്രന്ഥം.

അന്നാകരേനിന:— പത്തൊൻപതാം ശതാബ്ദത്തിലെ ഒരു മഹാദ്ഭുതം.

വൃത്തശില്പം:— പടിഞ്ഞാറൻ ദേശത്ത് ഇംഗ്ലീഷിൽ പ്രസിദ്ധീകരിച്ചെങ്കിൽ കുട്ടിക്കൃഷ്ണമാരാർക്കു ഡി. ലിറ്റ് കിട്ടുമായിരുന്ന ഗ്രന്ഥം.

കെ. എം. പണിക്കർ:— മുലക്കവി. (കേശവദേവ് നല്കിയ വിശേഷണം. ആദരമല്ലാത്ത ഞാനും ദേവിനോടു യോജിക്കുന്നു.)

കുഞ്ചുപിള്ള:— ജീവിച്ചിരുന്നെങ്കിൽ കേരളത്തിലെ മഹാകവിയാകുമായിരുന്ന വ്യക്തി.

ഏതൽ ഫൂഗാർഡ്:— ഈ ദക്ഷിണാഫ്രിക്കൻ നാടകകർത്താവിന്റെ നാടകങ്ങൾ വായിക്കാത്തവർ സാഹിത്യമെന്തെന്ന് അറിഞ്ഞിട്ടില്ല.

വെർജിലിന്റെ മരണം:— ഹെർമൻ ബ്രോഹിന്റെ അതിസുന്ദരമായ നോവൽ. മറ്റൊരു മഹാദ്ഭുതം.

എറണാകുളം:— പച്ചനിറമുള്ള അവിയൽ, നീലസ്സാമ്പാർ, മഞ്ഞത്തോരൻ, വെളുത്ത തീയൽ, വേകാത്ത ചോറ് ഇവ കിട്ടുന്ന സ്ഥലം.

മഹാരാജാസ് കോളേജ്, എറണാകുളം:— അന്തസ്സ് ഉള്ള കലാലയം.

ഉച്ചാരണ വൈകല്യം:— അതിസുന്ദരിയായ യുവതിയിൽ നിന്നുണ്ടാകുമ്പോൾ ആകർഷകവും വൈരൂപ്യമുള്ളവളിൽ നിന്നുണ്ടാകുമ്പോൾ ജുഗുപ്സാവഹവുമായത്

## ആർ. കെ. നാരായൺ

വർഷങ്ങൾക്കു മുൻപാണിതു സംഭവിച്ചത്. ഒരു ക്ഷേത്രത്തിൽനിന്നു ചിലതൊക്കെ മോഷണം പോയി. പൂജാരി ഒരു നായരായിരുന്നു. അയാൾ കാലത്ത് അമ്പലത്തിലെത്തിയപ്പോഴാണ് മോഷണത്തെക്കുറിച്ചറിഞ്ഞത്. നേരേ പൊലിസ് സ്റ്റേഷനിലേക്കു ചെന്നു ആ നിരപരാധൻ, ഇൻസ്പെക്ടറോടു പരാതി പറഞ്ഞു. അദ്ദേഹം മീശ പിരിച്ചിട്ട് പൂജാരിയോടു പറഞ്ഞു:— ''ആങ്ഹാ, മോട്ടിച്ചിട്ട് കേറിവന്നിരിക്കുന്നു വേറെ ആരോ മോട്ടിച്ചു എന്നു പറഞ്ഞു കൊണ്ട്. അല്ലേടാ റാസ്ക്കൽ, പരമേശ്വരൻപിള്ളേ ഇവനെ അങ്ങോട്ടു തട്ടിക്കയറ്റ്'' പാവം ഒരു ദിവസം മുഴുവൻ ലോക്കപ്പിൽ കിടന്നു. അയാളെ ജാമ്യത്തിലിറക്കാൻ ഞാനും യത്നിച്ചകൂട്ടത്തിലാണ്.

പണ്ട് ഒരമേരിക്കൻ വാരികയിൽ വായിച്ചതാണ്. കള്ളന്മാർ ബാങ്കിൽ കയറി പൂട്ടിൽവെടിവച്ചു. പൂട്ടു തകർന്നെന്നു കണ്ടപ്പോൾ അവർ വാതിൽ പിടിച്ചു വലിച്ചു നോക്കി. എത്ര ശ്രമിച്ചിട്ടും അതു തുറക്കുന്നില്ലെന്നു കണ്ടു കള്ളന്മാർ തിരിച്ചുപോയി. അവരൊന്നു കതക് അകത്തേക്കു തള്ളിയിരുന്നെങ്കിൽ അതു തുറന്നേനെ. ഈ കള്ളന്മാരെയും പൂജാരിയേയും ഇംഗ്ലീഷിൽ losers എന്നാണു വിളിക്കുക. ഇമ്മട്ടിലൊരു 'ലൂസറെ'യാണു വിശ്വവിഖ്യാതനായ ആർ. കെ. നാരായൺ Other Word എന്ന ഇംഗ്ലീഷ്ചെറുകഥയിൽ അവതരിപ്പിക്കുന്നത്. സാരി മോഷണം പോയപ്പോൾ കടക്കാരൻ പൊലിസിനു പരാതികൊടുത്തു. പൊലിസിന്റെ ഉപദ്രവംകൊണ്ട് അയാൾ കാണാത്ത കള്ളന്റെ വിവരണം നല്കി. ദൗർഭാഗ്യത്താൽ അതേമട്ടിലൊരുത്തനെ പൊലിസിനു കിട്ടി. മജിസ്ട്രേട്ട് 'ശില' മോഷ്ടിച്ചോ എന്ന് അയാളോടു ചോദിച്ചു. 'ശില' എന്നത് 'ശില' (വിഗ്രഹം) എന്നു കേട്ട അവൻ താൻ മോഷ്ടിച്ച ഹനുമാന്റെ വിഗ്രഹം എടുത്തുകൊടുത്തു. ഈ കള്ളൻ ലൂസർതന്നെ. സംശയമില്ല. എന്നാൽ എന്റെ സംശയം ഇമ്മട്ടിലൊരു 'ബോറൻ' കഥയെഴുതിയ നാരായൺ എങ്ങനെ ലോകപ്രശസ്തനായിയെന്നാണ്. ഹിന്ദു ദിനപ്പത്രത്തിന്റെ പ്രസാധകർ പ്രസാധനം ചെയ്യു Frontline എന്ന മനോഹരമായ മാസികയിലാണ് ഈ കഥാസാഹസം. പൂജാരിയെസ്സംബന്ധിച്ച യഥാർത്ഥ സംഭവവും സത്യമെന്ന മട്ടിൽ അമേരിക്കൻ വാരികയിൽ വന്ന സംഭവവും ഈ വിശ്വവിഖ്യാതൻ എഴുതിയ കഥയെക്കാൾ എത്രയോ മെച്ചം. ഫ്രൻറ് ലൈനിൽ വന്ന ഈ കഥയ്ക്കു സാഹിത്യത്തിന്റെ റീയർലൈനിലാണ് സ്ഥാനം. ചില ഉപമകൾ പറയാം. കേട്ടാലും. ഭംഗിയുള്ള ഉപമകൾ അല്ല.

ഇരുവശവും വൈദ്യുതദീപങ്ങളും ചോലമരങ്ങളുമുള്ള ടാറിട്ട രാജവീഥിയുടെ മദ്ധ്യത്തിലൂടെ ചക്കടാവണ്ടി പോകുന്നതുപോലെ, ചുവന്നചുവന്ന പനിനീർപ്പൂ നരച്ചതലയിൽ വച്ചിരിക്കുന്നതുപോലെ, സുന്ദരിയായ ചെറുപ്പക്കാരിയെ കഷണ്ടിക്കാരനായ കിഴവൻ പ്രേമപൂർവം കടാക്ഷിക്കുന്നതുപോലെ, സുന്ദരനായ യുവാവ് വൈരൂപ്യമുള്ളവളോടുകൂടി പോകുന്നതുപോലെ ഫ്രൻറ് ലൈനിൽ ആർ. കെ. നാരായണിന്റെ ചെറുകഥ.

## അസഹനീയം

തിരുവിതാംകൂർ–കൊച്ചി രാജ്യത്തിന്റെ തലസ്ഥാനവും തിരുവനന്തപുരമായിരുന്നല്ലോ. അന്നത്തെ സെക്രട്ടേറിയറ്റിൽ എം. സി. തോമസ് എന്നൊരു പ്രഗല്ഭനായ അസിസ്റ്റൻറ് സെക്രട്ടറി ഉണ്ടായിരുന്നു. പ്രധാനപ്പെട്ട കത്തുകളെല്ലാം ദിവാൻ സർ. സി. പി. അദ്ദേഹത്തെക്കൊണ്ടാണ് ഡ്രാഫ്റ്റ് ചെയ്യിച്ചിരുന്നത്. എം. സി. തോമസ് അസിസ്റ്റൻറ് സെക്രട്ടറിയായിരുന്ന സെക്ഷനിൽ ക്ലാർക്കായിരുന്നു ഞാൻ. ഒരു വാക്കിന്റെ സ്പെല്ലിങ് തെറ്റിച്ചതു കണ്ട് അദ്ദേഹം ഒരിക്കൽ എന്നോടു ദേഷ്യപ്പെട്ടു ചോദിച്ചു:— ''നിങ്ങൾ ഇവിടത്തെ കന്നുകുഴി യൂണിവേഴ്സിറ്റിയിലാണോ പഠിച്ചത്?'' [കന്നുകുഴി യൂണിവേഴ്സിറ്റിയെന്നാൽ തിരുവിതാംകൂർ യൂണിവേഴ്സിറ്റി എന്നർത്ഥം.]

ഞാൻ കൊട്ടാരക്കര ഇംഗ്ലീഷ് ഹൈസ്കൂളിൽ സിക്സ്ത് ഫോമിൽ (ഇന്നത്തെ ടെൻത്ത് സ്റ്റാൻഡേഡ്) ചേരാൻ ചെന്നപ്പോൾ ഹെഡ്മാസ്റ്റർ പറഞ്ഞു: ''താ തിരുവനന്തപുരത്തെ എസ്. എം. വി. സ്കൂളിൽ നിന്നാണ് വരുന്നത്. അല്ലേ? ആ സ്കൂളിലെ കുട്ടികളുടെ സ്വഭാവമൊന്നും ഇവിടെ കാണിച്ചേക്കരുത്. കേട്ടോ?''

മന്ത്രി മുഹമ്മദ്കോയ പറഞ്ഞതനുസരിച്ച് ഡോക്ടർ കെ. ഭാസ്കരൻ നായർ സന്തോഷപൂർവ്വം എന്നെ ചിറ്റൂരെ കോളേജിലേക്കു മാറ്റി. അവിടെച്ചെന്ന് ഒരു വീടു കണ്ടുപിടിച്ചു. ഉടമസ്ഥൻ പറഞ്ഞു:— ''വീട് വാടകയ്ക്കു തരാം. പക്ഷേ തിരുവനന്തപുരത്തുകാരനായതുകൊണ്ട് ഒരു വർഷത്തെ വാടക മുൻകൂറുതരണം. സത്യസന്ധന്മാരല്ല തിരുവനന്തപുരത്തുകാർ.''

ചങ്ങമ്പുഴ ചിലതൊക്കെ പ്രവർത്തിച്ചുവെന്ന് അറിഞ്ഞപ്പോൾ ഞാൻ അതെല്ലാം ശരിയോ എന്ന് അദ്ദേഹത്തോടു ചോദിച്ചു. മറുപടി ഇങ്ങനെയായിരുന്നു:— ''നീ ഫ്രായിറ്റിന്റെ പുസ്തകങ്ങൾ വായിച്ചിട്ടുണ്ടോ? അവയിൽ പറയുന്ന മനുഷ്യൻ ഇങ്ങനെയൊക്കെ ചെയ്യുമെന്ന്.''

എം. സി. തോമസ്സും ഹെഡ്മാസ്റ്ററും വീട്ടുടമസ്ഥനും ചങ്ങമ്പുഴയും പറഞ്ഞതു ശരി. Unreadable ആയ കഥ എഴുതിക്കൊണ്ട് ആരെങ്കിലും എന്റെ അടുത്തെത്തിയാൽ ഞാൻ ചോദിക്കും:— ''നിങ്ങളുടെ ഗുരുനാഥൻ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ''പൊന്നുരുളി'' എന്ന കഥയെഴുതിയ യു. എ. ഖാദറാണോ?''

## ജർണലിസം

വിവാഹം കഴിഞ്ഞു വധുവും വരനും വീട്ടിലെത്തിയാൽ മൗനം അല്പനേരത്തേക്കു മാത്രം. പിന്നെ സംസാരമങ്ങു തുടങ്ങുകയായി. വാതോരാതെയുള്ള വർത്തമാനമാണ്. 'ചെറുക്ക'ന്റെ ബന്ധുക്കൾ വിചാരിക്കും 'ഇത്രവളരെ സംസാരിക്കാനെന്തിരിക്കുന്നു?' എന്ന്. രാത്രി പന്ത്രണ്ടു മണി കഴിഞ്ഞാലും അടക്കിയ സ്വരത്തിലുള്ള സംഭാഷണം. കൂടക്കൂടെ 'ക്കിക്കി' എന്ന ചിരിയും. സംസാരം മുഴുവൻ കഴിഞ്ഞകാലത്തെക്കുറിച്ചാണ്. ''നിന്റെ കണ്ണുകൾ ശാരദയുടെ കണ്ണുകൾ പോലിരിക്കുന്നു'' എന്ന് അയാൾ കള്ളം പറയുമ്പോൾ അതു സത്യമാണെന്നു വിചാരിച്ചുള്ള ചിരിയാണ് 'ക്കിക്കി' എന്നു മറ്റുള്ളവർ കേൾക്കുന്നത്. ഇങ്ങനെ സംസാരിച്ചു സംസാരിച്ച് മനസ്സിന്റെ ഐക്യം ഉണ്ടാക്കാൻ ശ്രമിക്കുകയാണ് അവർ. അതുണ്ടായാൽ അയാൾ തന്റെ വീട്ടുകാരെ ക്രമേണ നിഷ്കാസനം ചെയ്തുതുടങ്ങും മനസ്സിൽനിന്ന്. അതിലും വേഗം അവൾ അച്ഛനമ്മമാരെ മനസ്സിൽനിന്നു പറഞ്ഞയയ്ക്കും. അച്ഛൻ അല്പം വൈകിയാണ് വീട്ടിലെത്തുന്നതെങ്കിൽ 'അച്ഛനെ കണ്ടില്ലല്ലോ' എന്നു പറഞ്ഞു ഉത്കണ്ഠയിൽ വീഴുന്ന മകൾ വിവാഹത്തിനുശേഷം അച്ഛന് സുഖക്കേടാണെന്നറിഞ്ഞാൽ

'വരട്ടെ, പോകാം. അദ്ദേഹത്തിന് ഇന്ന് ററൂർ പോകേണ്ട ദിവസമല്ലേ, തിരിച്ചുവന്നിട്ട് ഒരുമിച്ചുപോകാം അച്ഛനെ അന്വേഷിച്ച്' എന്നായിരിക്കും കരുതുക. മകനുമുണ്ടാകും ഈ 'അന്യവത്കരണം'. ഇതിലൊന്നും കുററംപറയേണ്ടതില്ല. എല്ലാവരും ജീവിക്കുന്നതു തങ്ങൾക്കു വേണ്ടിയാണ്. മററുള്ളവർക്കുവേണ്ടിയല്ല. ശൈശവത്തിലും യൗവനത്തിന്റെ പ്രാരംഭത്തിലും അച്ഛനമ്മമാർ വേണം; അതു കഴിഞ്ഞാൽ ഭർത്താവ്; ഭർത്താവുപോയാൽ മകനെ ആശ്രയിക്കും. ഓരോ കാലയളവിലും മുൻപുള്ളവർ വിസ്മരിക്കപ്പെടും. രാജിശ്രീകുമാരൻതമ്പി കുങ്കുമം വാരികയിലെഴുതിയ "സായാഹ്നത്തിലൊരു സ്ഥലം മാററം" എന്ന ചെറുകഥയിൽ ദൃഷ്ടതകൂടിയ മകനെയും മരുമകളെയുമാണ് കാണുക. തന്റെ വിവാഹം കഴിഞ്ഞപ്പോൾ മകൻ അമ്മയെ മറന്നു. വർഷങ്ങൾക്കു ശേഷം അവനും ഭാര്യയും അമേരിക്കയിൽ പോകേണ്ടതായി വന്നപ്പോൾ വീടുനോക്കാൻ അമ്മയെ കൂട്ടിക്കൊണ്ടു വരുന്നു. സത്യം സത്യമായ മട്ടിൽ രാജി ശ്രീകുമാരൻതമ്പി പറഞ്ഞിരിക്കുന്നു. പക്ഷേ ഭാവനയുടെ പ്രകാശത്തിൽ പ്രതിപാദ്യവിഷയത്തെ തീക്ഷ്ണതയോടെ കാണിച്ചുതരാൻ അവർക്കറിഞ്ഞുകൂടാ. മകനും മരുമകളും അവഗണിക്കുന്ന അമ്മയുടെ തീവ്രവേദന ഇതിലില്ല. വിഷനില്ല. ബ്ളോട്ടിങ് പേപ്പർവച്ച് എഴുതിയതു് ഒപ്പിയെടുക്കുന്നതുപോലെ രാജിശ്രീകുമാരൻതമ്പി നിത്യജീവിതയാഥാർത്ഥ്യത്തെ പകർത്തിവയ്ക്കുന്നു. 'വിഷനില്ലാ'ത്ത കഥ കലയല്ല, ജർണലിസമാണ്.

* * *

എപ്പോഴുമെന്തിന് 'വിഷൻ' എന്ന വാക്കു പറയുന്നു എന്നു വായനക്കാർ ചോദിച്ചേക്കാം. വിഷനെന്നാൽ അതു് ആഴത്തിലുള്ള സത്യമാണ്. ടോൾസ്റ്റോയിയുടെ 'ഇവാൻ ഇലീചിന്റെ മരണം' എന്ന കഥ വായിക്കൂ. മരണത്തെസ്സംബന്ധിച്ച അഗാധതയാർന്ന സത്യം അതിൽ വെട്ടിത്തിളങ്ങുന്നതു കാണാം.

## ഒരു വണ്ടിക്കാളയും ഒരു അനുഗൃഹീതനും

ആഭാസന്മാർ മാന്യജീവിതം നയിക്കുന്നവരെ അപമാനിച്ചു ഹാസ്യചിത്രങ്ങൾ വരയ്ക്കുന്നു. വണ്ടിക്കാളകൾ റോഡുനീളെ ചാണകമിടുന്നു എന്നു പറഞ്ഞ് അവർ ആ കാളകളെ അടിക്കാറുണ്ടോ? ചാണകത്തിൽ ചവിട്ടി വീഴാതിരിക്കാനായി മാന്യന്മാർ മാറി നടക്കും. പിന്നെ റോഡിൽ അതു കിടന്നു പുഴുത്തു നാറുമെന്നേയുള്ളൂ. വാരികയാകുന്ന തെരുവിൽ അതു വീഴരുതെന്നു പത്രാധിപന്മാർക്കു നിർബ്ബന്ധമില്ലാത്തിടത്തോളംകാലം ചിലപ്പോൾ വിദേശനാമധേയമാർന്ന ഈ മൂരികൾ നിർബ്ബാധം മലവിസർജ്ജനം നടത്തിക്കൊണ്ടിരിക്കും. അതിനെ ഹാസ്യചിത്രരചനയായി കരുതും. ഈ ചിന്തയോടെയാണ് ഞാൻ മനോരമ ആഴ്ചപ്പതിപ്പിലെ അസ്തമയം എന്ന കഥ വായിച്ചതു് (ജോൺ കുന്നപ്പള്ളി എഴുതിയതു്) ആശുപത്രിയിൽ കിടക്കുന്ന ഒരുത്തിക്ക് ആഹാരം കൊണ്ടുവരുന്ന ഒരു പെൺകുട്ടിയെ ചിലർ ബലാൽസംഗം ചെയ്തുകൊല്ലുന്നു. ഓരോ രചന കാണുമ്പോഴും ഓരോ പ്രതികരണമുണ്ടാകുമല്ലോ നമുക്ക് ഇക്കഥ വായിച്ചപ്പോൾ കാളച്ചാണകം കണ്ട അറപ്പും വെറുപ്പുമല്ല Sharp rejection എന്നതാണ് എനിക്കുണ്ടായതു്. അത്രകണ്ടു് ഇതു സാഹിത്യവുമായി അകന്നു നില്ക്കുന്നു. ആ വികാരം മാറിയതു് ആഴ്ചപ്പതിപ്പിലെ ടോംസിന്റെ കാർട്ടൂൺ കണ്ടപ്പോഴാണ്. മരണപ്പാച്ചിൽ നടത്തുന്ന ഒരു ലോറിയെ കൈകാണിച്ചു നിർത്താൻ ശ്രമിക്കുന്ന പൊലീസുകാരൻ. ലോറി നിറുത്തുന്നില്ല. അദ്ഭുതങ്ങളിൽ അദ്ഭുതം. അയാളുടെ കൈയിൽ നൂറുരൂപയുടെ രണ്ടു നോട്ട്. പൊലിസുകാരനെപ്പോലും ചിരിപ്പിക്കുന്ന നേരമ്പോക്ക്. പ്രകൃതിയുടെ അനുഗ്രഹം സത്യത്തിലേക്കു നമ്മെ കൊണ്ടുചെല്ലും; സൗന്ദര്യത്തിലേക്കും. സത്യവും സൗന്ദര്യവും ഒന്നായതുകൊണ്ടു് ടോംസിന്റെ കാർട്ടൂൺ സുന്ദരമാണ്.

* * *

കാലത്തിന്റെ പ്രവാഹത്തിന് എതിരായി എനിക്കു സഞ്ചരിക്കാൻ കഴിഞ്ഞെങ്കിൽ! എന്തെല്ലാം കാഴ്ചകൾ ഞാൻ കാണുമായിരുന്നില്ല! ഇടപ്പള്ളി രാഘവൻപിള്ള മുറികൈഷർട്ടിട്ട്, മുഷിഞ്ഞ മുണ്ടുടുത്ത് തിരുവനന്തപുരത്തെ സയൻസ് കോളേജിന്റെ മുൻപിൽ ചിന്താധീനനായി നിൽക്കുന്നു. സിൽക്ക് ട്രൗസേഴ്സ്, സിൽക്ക് ഷർട്ട്, സിൽക്ക് കോട്ട്, സിൽക്ക് ടൈ ഇവ ധരിച്ച സുന്ദരനായ ചങ്ങമ്പുഴ കൃഷ്ണപിള്ള ഇടപ്പള്ളി സാഹിത്യപരിഷത്തിൽ കവിതയെക്കുറിച്ച് ഇംഗ്ലീഷിൽ പ്രസംഗിക്കുന്നു. ഇ. വി. കൃഷ്ണപിള്ള പ്രഭാഷണം നടത്തുന്നു. അദ്ദേഹത്തിന്റെ ഓരോ വാക്യത്തിലും നേരമ്പോക്ക്. ആളുകൾ അതുകേട്ട് തലതല്ലി ചിരിക്കുന്നു. ഏ. ബാലകൃഷ്ണപിള്ള വെള്ളിത്താടി തടവിക്കൊണ്ടു "എൻ. വി. കൃഷ്ണവാര്യർ നല്ല കവിയാണ്. നിങ്ങൾ മുൻപു പറഞ്ഞതു് തിരുത്തിയെഴുതണം" എന്നു് എന്നോടു പറയുന്നു. എറണാകുളത്തു് വള്ളത്തോൾ പ്രസംഗിച്ചുകൊണ്ടു് നില്ക്കുന്നു, ആയിടെ റഷ്യയിൽ പോയിട്ടുവന്ന അദ്ദേഹം മോസ്കോയിലെ ഒരു ബാലേനർത്തകിയെക്കുറിച്ച് "റോസാദലം കാററിൽ പറക്കുമ്പോലെ" എന്നു പറയുന്നു. കാലമേ, പിറകോട്ടുപോകൂ. ഞാനിവരെയൊക്കെ കാണട്ടെ. അവർ പറയുന്നതു കേൾക്കട്ടെ.

## എം.എൻ. ഗോവിന്ദൻനായർ

ചൂടാർന്ന ദിവസം. എം.എൻ. ഗോവിന്ദൻനായരുടെ ആത്മകഥയുടെ ഒരുഭാഗം ജനയുഗം വാരികയിൽ വായിച്ചുകൊണ്ടു് ഞാൻ മഹാനായ ആ നേതാവിനെക്കുറിച്ച്, ആ നല്ല മനുഷ്യനെക്കുറിച്ച് ദുഃഖത്തോടെ ഓർമ്മിക്കുന്നു. കാറും ബസ്സും ആളുകളും നിറഞ്ഞു് തിരക്കുള്ള രാജവീഥി. പുളിമൂട് എന്ന സ്ഥലം. എം. എൻ. സഹജമായ ചിരിയോടെ വരുന്നു. ഞാൻ കൈകൂപ്പി. തിടുക്കത്തിൽ പോവുകയാണ് അദ്ദേഹം. എങ്കിലും നിന്നു. ഞാൻ വിനയത്തോടെ പറഞ്ഞു:— " സാർ, ഞാൻ കലാകൗമുദിയിൽ ആഴ്ചതോറും ഒരു കോളം എഴുതുന്നുണ്ട്. ചിലപ്പോൾ സാറിനെക്കുറിച്ചും എഴുതാറുണ്ട്. അതു കാണാറുണ്ടോ?" എം. എൻ. മറുപടി നല്കി, ഹൃദ്യമായി ചിരിച്ചുകൊണ്ടു്. "ഒരക്ഷരം വിടാതെ എല്ലാം വായിക്കുന്നുണ്ട്." അദ്ദേഹം എന്റെ തോളിൽ സ്നേഹത്തോടെ ഒന്നു തട്ടി. യാത്ര ചോദിച്ച് നടന്നു. ഈ സംഭവം നടന്നിട്ട് അധികം ദിവസമായില്ല. പിന്നീടും ഞാൻ പുളിമൂട്ടിലെത്തിയിട്ടുണ്ട്. എം. എൻ' ഗോവിന്ദൻ നായരെ കണ്ടിട്ടില്ല. ഇനി കാണുകയുമില്ല. ജനങ്ങൾക്കുവേണ്ടി ജീവിച്ച പുരുഷരത്നമായിരുന്നു അദ്ദേഹം. ലോകത്തിനു പ്രയോജനമില്ലാത്ത ഞാനെവിടെ? ഇവിടെയുണ്ട്. ലോകത്തിനുവേണ്ടി ജീവിച്ച എം. എൻ. എവിടെ? ഇവിടെയില്ല. ഒററയായ മരണം ട്രാജഡിയും ലക്ഷക്കണക്കിനുള്ള ആളുകളുടെ മരണം സ്ഥിതിവിവരക്കണക്കുമാണെന്നു സ്റ്റാലിൻ പറഞ്ഞിട്ടുണ്ട്. കോടാനുകോടി ആളുകൾ മരിച്ചാലും എം. എൻ. ഗോവിന്ദൻ നായരുടെ മരണം ട്രാജഡിയായിത്തന്നെ ഹൃദയമുള്ളവർക്കെല്ലാം തോന്നും.

## ലജ്ജിക്കൂ

പ്രജാധിപത്യമുള്ള രാജ്യങ്ങളിൽ എന്തുമാകാം എന്നാണ് സങ്കല്പം. വിശേഷിച്ചു സാഹിത്യരചനയിൽ. ഈ സ്വാതന്ത്ര്യം വിപത്തുണ്ടാക്കുമെന്നതിനു തെളിവ് നമ്മുടെ വാരികകളിൽവരുന്ന കഥകൾ തന്നെ. ഭാര്യമരിച്ചു. ഭർത്താവ് മൂന്നുവയസ്സായ കുഞ്ഞിനെ വളർത്തിക്കൊണ്ടുവരുന്നു. പക്ഷേ മരിച്ചവൾ കുഞ്ഞിനെ അപഹരിക്കാൻ രാത്രിയെത്തുന്നു. അയാൾ വെട്ടുകത്തിയെടുത്തു് അവളെ വെട്ടുന്നു. നേരം വെളുത്തപ്പോൾ മുററത്തേക്കു നോക്കി. വാഴ വെട്ടേററു തുണ്ടം തുണ്ടമായി കിടക്കുന്നു. അയാൾ മനഃശാസ്ത്രജ്ഞനെ കാണാൻ പോകുന്നു. ഇതാണ് കോട്ടയം രമണന്റെ "ഇനിയും മരിക്കാത്തവൾ" എന്ന കഥ (ദീപിക). തന്റെ ലക്ഷ്യത്തിലെത്താൻ കഴിയാതെവരുമ്പോൾ വ്യക്തിക്കുണ്ടാകുന്ന വികാരമാണ് ലജ്ജ. സ്ത്രീ പെട്ടെന്നു ലജ്ജിക്കും. കോട്ടയം രമണനും ലജ്ജിക്കാനുള്ള കഴിവ് ഈശ്വരൻ നല്കട്ടെ.

* * *

ക്യാൻസർ വരാൻ തുടരെത്തുടരെ സിഗററ് വലിക്കണമെന്നില്ല. അങ്ങനെ സിഗററ് വലിക്കുന്ന ആളുള്ള വീട്ടിൽ താമസിച്ചാൽമതി. ററാർ ശ്വാസകോശത്തിൽ ധാരാളം കടന്നുചെല്ലും. ക്യാൻസർ വരികയും ചെയ്യും. സാഹിത്യത്തോടു വിരോധം തോന്നാൻ വാരികകൾ വായിക്കണമെന്നില്ല. കടകളിൽ അവ നിരത്തിവച്ചിരിക്കുന്നതു കണ്ടാൽ മാത്രംമതി.



# ചരിത്രരേഖകൾ

നിങ്ങളുടെ മനസ്സിൽനിന്ന് ജാതി തുടച്ചു മാററാനാവുമോ? ഞാനൊരു പരിഷ്കർത്താവല്ല; രാഷ്ട്രീയക്കാരൻ മാത്രമാണ്.

—എൻ. ടി. രാമറാവു.

നമ്മുടെ ഡോക്ടർ സുകുമാർ അഴീക്കോടിനെപ്പോലെ.

* * *

ജീവിതത്തിൽ എൻെറ റോളെന്താണെന്ന് എനിക്കറിഞ്ഞുകൂടാ. അതാണെൻെറ പ്രശ്നം.

—ബ്രിട്ടനിലെ യുവരാജാവ് ചാൾസ്.

ബാലചന്ദ്രൻ ചുള്ളിക്കാടിൻെറ കവിതയെ ഞാനും വായിച്ചപോയോ യുവർ മജസ്റ്റി?

* * *

മുഹമ്മദലിയുടെ വാക്കുകളിൽ പറഞ്ഞാൽ മിസസ് ഗാന്ധിക്ക് ചിത്രശലഭംപോലെ പാറിനടക്കാനും, തേനീച്ചയെപ്പോലെ കുത്തിനോവിക്കാനും കഴിവുണ്ടായിരുന്നു. ആ ചീറിയിൽ നിന്നോ ആ ദംശനത്തിൽനിന്നോ നിങ്ങൾക്ക് രക്ഷപ്പെടാനാവില്ല.

— ഡോം മൊറെയ്സ്, കവി.

എല്ലാ രാജ്യത്തെയും കവികളേ, സമയം ഒട്ടും പാഴാക്കാതെ ബോക്സിങ് പഠിക്കുക.

* * *

കോൺഗ്രസ്-ഐക്ക് ഭൂരിപക്ഷം കിട്ടുകയില്ല. ഇരുനൂററൻപതു സീററുപോലും കിട്ടാനിടയില്ല. പ്രതിപക്ഷത്തെ ഒന്നിലധികം കക്ഷികൾ സഹായിച്ചായിരിക്കാം കോൺഗ്രസ്-ഐ പുതിയ മന്ത്രിസഭ ഉണ്ടാക്കുക.

—ഒരു ജ്യോത്സ്യൻ, 'സൺഡേ' എന്ന ഇംഗ്ലീഷ് വാരികയിൽ.

ജ്യോത്സ്യന്മാരാണ് കുറേക്കാലമായി ഡെൽഹിയിലെ ഭരണാധികാരികളെ നിശ്ചയിക്കുന്നത്. അതിനാൽ അവർ ഒരു പാർട്ടി ഉണ്ടാക്കി, ലഗ്നവും മററും നോക്കി തിരഞ്ഞെടുപ്പിൽ മത്സരിച്ചു ജയിച്ച് ഇന്ത്യയെ രക്ഷിക്കാൻ മുന്നോട്ടുവരണം.

* * *

രാഷ്ട്രീയക്കാർക്ക് തിരഞ്ഞെടുപ്പ് ഒരു (ക്രിക്കററ്) കളിപോലെയാണ്. ജയവുംതോൽവിയും കഴിഞ്ഞാൽ ഇരുകൂട്ടരും കെട്ടിപ്പിടിക്കും; കൈകോർത്തു നടക്കും. മനുഷ്യസ്വഭാവമല്ലേ. അതിനുണ്ടോ ചട്ടം?

—ചരൺസിംഗ്.

ഉം, ചെല്ല്, ചെല്ല്. രാജീവ് കാത്തിരിക്കുന്നു.

* * *

നയതന്ത്രത്തിൻെറയും വിദ്യാഭ്യാസത്തിൻെറയും ഉന്നതമേഖലകളിൽ അതിവിശിഷ്ടമായ ഒരു ജീവിതത്തിനുശേഷം, അവസാനം അദ്ദേഹത്തിനിപ്പോൾ തികഞ്ഞബോദ്ധ്യം വന്നു, താനും ഒരു ഹരിജനാണെന്ന്.

—ഒററപ്പാലത്തു മത്സരിക്കുന്ന മുൻ അംബാസഡർ കെ. ആർ. നാരായണനെപ്പററി ഇന്ത്യൻ എക്സ്പ്രസ്സിൽ സയിദ് നഖ്വി.

നാരായണനെ സ്ഥാനാർത്ഥിയാക്കിയവർക്കും അദ്ദേഹം ഹരിജനാണെന്നതേ അറിയൂ.

എനിക്കു കൂടുതൽ അനുയായികളുള്ളത് എൻെറ സിനിമ കാണുന്നവരിലല്ല; എൻെറ പുസ്തകങ്ങൾ വായിക്കുന്ന കുട്ടികൾക്കിടയിലാണെന്ന് എനിക്കു തോന്നുന്നു.

—സത്യജിത് റായി.

റായി ഒരു സത്യം പറഞ്ഞുപോയി എന്നു കരുതി, നാളെ നമ്മുടെ സംവിധായകന്മാർ പുസ്തകമുണ്ടാക്കാനും ഒരുമ്പെട്ടുകളയുമോ എന്തോ.

* * *

ഏതു ലൊട്ടുലൊടുക്കിനും ഇന്നൊരു രാഷ്ട്രീയക്കാരനാവാം. രാഷ്ട്രീയക്കാരനാവാൻ തലച്ചോറേ വേണ്ട എന്നതല്ലേ ഒരു വ്യവസ്ഥ?

—ശത്രുഘ്നൻസിൻഹ, നടൻ.

എന്തിനു മിസ്ററർ, ഇപ്പോൾ ഈ കൊതിക്കെറുവ്. പൈലററായിരുന്ന കാലത്തെ നമ്മുടെ പ്രധാനമന്ത്രിയുമായി ബന്ധം സ്ഥാപിച്ചുകൂടായിരുന്നോ?

* * *

ഡെൽഹിയിലെ കലാപത്തിൽപ്പെട്ടവർക്ക് സർക്കാർ വായ്പ നൽകാം. പക്ഷേ പലിശയില്ലാത്ത വായ്പ നൽകാൻ വയ്യ.

—രാജീവ് ഗാന്ധി.

ഒരു വലിയ ബാങ്ക് തുടങ്ങുന്നതായിരുന്നു നല്ലത്.

* * *

കോൺഗ്രസ്-ഐ യുടെ തിരഞ്ഞെടുപ്പു മുദ്രാവാക്യം എന്താണെന്നോ? ''ചിതാഭസ്മത്തിനു വോട്ടുചെയ്യുക.''

—ഇ. കെ. നായനാർ.

ഓർമ്മയില്ലേ, ''ഓരോ തുള്ളിച്ചോരയിൽ നിന്നും ഒരായിരംപേർ ഉണർന്നുവരും.''

* * *

ഈ തിരഞ്ഞെടുപ്പിൽ ഞാൻ മത്സരിക്കുന്നതു പുതിയ അനുഭവങ്ങൾക്കു വേണ്ടിയാണ്. ആ അനുഭവങ്ങൾ വച്ചുകൊണ്ട് ഞാനൊരു നോവലെഴുതും.

—തിരുവനന്തപുരത്ത് താനൊരു സ്ഥാനാർത്ഥിയായതിനെപ്പററി കമലാദാസ്.

ഡോ. സുകുമാർ അഴീക്കോട് ആ നോവലിൻെറ അമരത്വവും അന്തർധാരകളും അനന്തസൗഭാഗ്യങ്ങളും വിലയിരുത്തി ഒരു വിമർശന പ്രബന്ധമെഴുതും.